# ഉള്ളടക്കം

# ആമുഖം

അലക്സാണ്ടർ സെർജിയേവിച്ച് പുഷ്ക്കിൻ റഷ്യയിലൊരു കുലീനകുടുംബത്തിൽ 1799-ലാണ ജനിച്ചത്. ചെറുപ്പത്തിൽത്തന്നെ കവിതയെഴുതാൻ തുടങ്ങിയ അദ്ദേഹത്തിന്റെ 'സ്വാതന്ത്ര്യഗീതം' (Ode to Liberty), ഭരണകൂടത്തിന്റെ അപ്രീതിയ്ക്കു പാത്രമായി. തുടർന്നു നാലു വർഷത്തോളം നീണ്ടുനിന്ന പ്രവാസിജീവിതകാലത്താണ 'ജിപ്സികൾ' (Gypsies), 'കാക്കസസ്സിലെ തടവുകാരൻ' (Prisoner of Caucusus) തുടങ്ങി പുഷ്ക്കിന്റെ മൗലികമായ പല കവിതകളും ജനിയ്ക്കുന്നത്. 1831-ൽ ഒരു സമ്പന്നകുടുംബത്തിലെ പെൺകുട്ടിയെ വിവാഹം ചെയ്തെങ്കിലും ഭാര്യയുടെ പരിശുദ്ധിയെക്കുറിച്ചുയർന്ന ആരോപണങ്ങൾ അദ്ദേഹത്തെ പ്രകോപിതനാക്കി. തനിയ്ക്കു നിരന്തരം ഊമക്കത്തുകളയയ്ക്കുന്നതായി തെറ്റിദ്ധരിച്ച ഒരടുത്ത ബന്ധുവിനെ ആത്മാഭിമാനം രക്ഷിയ്ക്കാൻവേണ്ടി അദ്ദേഹം ദ്വന്ദ്വയുദ്ധത്തിനു (duel) വെല്ലുവിളിച്ചു. 1837 ഫെബ്രുവരിയിൽ നേവാനദിയുടെ തീരത്തൊരു ദ്വീപിൽവെച്ചാണ മത്സരം നടന്നത്. പുഷ്ക്കിൻ സ്വയം ഉന്നം നോക്കുന്നതിനിടയിൽ മറുവശത്തുനിന്നു വെടി പൊട്ടിക്കഴിഞ്ഞിരുന്നു. വെടിയേറ്റ തൽക്ഷണം നിലംപതിച്ച അദ്ദേഹം കൈരണ്ടും കാൽമുട്ടിൽ താങ്ങി സാവധാനം എഴുന്നേറ്റു നിന്നു കൈത്തോക്കെടുത്തു തിരിച്ചു വെടിവെച്ചെങ്കിലും നിസ്സാരമായ പരിക്കുകളോടെ പ്രതിയോഗി രക്ഷപ്പെടുകയാണുണ്ടായത്. വെടിയുണ്ട ആമാശയത്തിലേയ്ക്കു തുളച്ചു കയറി കടുത്ത വേദനയനുഭവിച്ചാണ പുഷ്ക്കിൻ മരിച്ചത്. 'യെവ്ജനി ഒനേഗി'നിലെ ആറാമദ്ധ്യായത്തിൽ നടക്കുന്ന കമിതാക്കളുടെ മത്സരം പ്രവചനാത്മകമാക്കി, പ്രതിഭാധനനായ ആ കവി മുപ്പത്തെട്ടാമത്തെ വയസ്സിൽ സ്വയം അരങ്ങൊഴിഞ്ഞു. കഥാപാത്രത്തിന്റെ അകാലമരണത്തെക്കുറിച്ചു കവിതയിൽ നടത്തുന്ന ആത്മവിചാരങ്ങൾ സ്വജീ

വിതത്തിന്റെ ദുരന്തമായി മാറുന്ന സമാനതകളില്ലാത്ത ഒരു വായനാനുഭവമാണ "യെവ് ജനി ഒനേഗിൻ" സഹൃദയർക്കു കാഴ്ച വെയ്ക്കുന്നത്!

പതിന്നാലു വരികൾ വീതമുള്ള 389 ഗീതകങ്ങൾ എട്ടദ്ധ്യായങ്ങളിലായി നിബന്ധിച്ച ഒരു ഖണ്ഡകാവ്യമാണ 'യെവ്ജനി ഒനേഗിൻ'. 1881-ൽ ഹെൻറി സ്പാൾഡിങ്ങ് മുതൽ (Henry Spalding) 2011-ൽ മേരി ഹോബ്സൺ വരെ (Mary Hobson) ഏതാണ്ടു മുപ്പതിലേറെ വിവർത്തകർ ഈ കവിത ഇംഗ്ലീഷിലേയ്ക്കു പരിഭാഷപ്പെടുത്തിയിട്ടുണ്ട്. പക്ഷേ, 1880 ജ്യൂൺ 8-നു റഷ്യയിലെ സാഹിത്യാസ്വാദകസമിതി സംഘടിപ്പിച്ച പുഷ്ക്കിൻ സമാദരണസദസ്സിൽ ദസ്തയേവ്സ്ക്കി നടത്തിയ പ്രഭാഷണമാണ 'യെവ്ജനി ഒനേഗി'ന്റെ സാമൂഹ്യവും രാഷ്ട്രീയവുമായ പ്രസക്തി വ്യക്തമായി വെളിവാക്കിയത്. അദ്ദേഹം അന്നു പ്രഖ്യാപിച്ചു: 'ഒനേഗി'നെന്ന അനശ്വരമായ കവിതയിലൂടെ മുമ്പുണ്ടായിരുന്ന മറ്റാരേക്കാളും മഹാനായൊരു ദേശീയകവിയായി പുഷ്ക്കിൻ അവരോധിയ്ക്കപ്പെടുന്നു. ജനങ്ങളിൽ നിന്നകന്നു പ്രവാസികളായി കഴിയുന്ന ഒരു സമൂഹത്തിന്റെ ആത്മാവ് അനന്യമായ പ്രതിഭാസ്പർശത്തിലൂടെ ആദ്യമായി തൊട്ടറിഞ്ഞതു പുഷ്കിനായിരുന്നു....!'.

'റഷ്യൻ ജീവിതത്തിന്റെ സർവവിജ്ഞാനകോശ'മെന്നു നിരൂപകനായ ബെലിൻസ്കി വിശേഷിപ്പിച്ച 'യെവ്ജനി ഒനേഗി'ന്റെ നോവൽരൂപത്തിലുള്ള ഈ മലയാളപരിഭാഷ സഹൃദയരായ വായനക്കാരുടെ മുമ്പിൽ സവിനയം സമർപ്പിയ്ക്കുന്നു.

# ഒന്ന് : വിഷാദി

'കഷ്ടം, എന്തു യോഗ്യനായൊരു മനുഷ്യനായിരുന്നു അമ്മാമൻ! ഇതാ ഇന്നിപ്പോൾ മാറാരോഗിയായി എഴുന്നേൽക്കാൻപോലും കഴിയാതെ കിടക്കുന്നതു കാണാൻ വയ്യ! മറ്റുള്ളവരുടെ സഹതാപം പിടിച്ചു പറ്റാൻ പ്രയോഗിയ്ക്കുന്ന കൗശലമാണെന്നു ചിലപ്പോഴൊക്കെ തോന്നായ്കയില്ല, അങ്ങിനെയാണെങ്കിൽ, അതിനദ്ദേഹത്തെ അഭിനന്ദിയ്ക്കുകതന്നെ വേണം! ഇത്തരം കാര്യങ്ങളിൽ ഒരളവോളം നമ്മളും അദ്ദേഹത്തെ അനുകരിക്കുന്നതിൽ തെറ്റില്ലെന്നാണ് എന്റെ പക്ഷം. പക്ഷേ, പുറത്തേയ്ക്കൊരു കാലടി വെയ്ക്കാൻപോലും അനുവാദമില്ലാതെ, രാവും പകലും ഇമചിമ്മാതെ, രോഗിയെ പരിചരിയ്ക്കേണ്ടി വരുന്ന എന്റെയൊരു ദുർവിധി കഠിനമെന്നല്ലാതെ എന്തു പറയാൻ! ദൈവമേ, മിക്കവാറും പാതി മരിച്ചു കഴിഞ്ഞ ഒരു മനുഷ്യനെ സന്തോഷിപ്പിയ്ക്കാൻ മൂന്നു നേരവും മരുന്നു തയാറാക്കി, കിടയ്ക്കവിരി തട്ടിക്കുടഞ്ഞു ജീവിതത്തിന്റെ നല്ലകാലം ഞാൻ നശിപ്പിച്ചു കളഞ്ഞു! ഇടയ്ക്കിടെ നെടുവീർപ്പിട്ട് 'ചിത്രഗുപ്തൻ എന്നാണിയാൾക്കൊരു ദിവസം കുറിച്ചിരിയ്ക്കുന്നതെ'ന്നു മറ്റാരും കേൾക്കാതെ സ്വയം മന്ത്രിയ്ക്കേണ്ടി വരുന്നതിനേക്കാൾ ഹീനമായൊരു കാപട്യമുണ്ടോ...? കഷ്ടം!'

തെരുവിലൂടെ കുതിരവണ്ടിയിൽ പൊടി പറപ്പിച്ചു കറങ്ങിനടക്കുന്ന ഒരു യുവകോമളന്റെ ആത്മഗതമാണു നാം കേട്ടത്. അമ്മാമന്റെ സമ്പാദ്യം മുഴുവൻ ഒറ്റയ്ക്കു നേടാൻ പോകുന്ന ഭാഗ്യവാനായ മരുമകൻ! എന്റെ പ്രിയകഥാപാത്രങ്ങളായ റസലിന്റേയും ലുഡ്മിളയുടേയും ആസ്വാദകരേ, അതെ, കഥാനായകനെ യാതൊരു മുഖവുരയും കൂടാതെ ഞാനിതാ നിങ്ങൾക്കു പരിചയപ്പെടുത്തിക്കഴിഞ്ഞു! നിങ്ങളൊക്കെ ജനിച്ചു വളർന്നു വലുതായ നേവാനദിയുടെ തീരത്തുനിന്നാണു നമ്മുടെ സുഹൃത്തായ ഈ യെവ്ജനി ഒനേഗിന്റേയും വരവ്. ചെറുപ്പത്തി

ൽ ഞാനും ആ വഴി കുറേക്കാലം അലഞ്ഞുനടന്നിട്ടുണ്ട്. പക്ഷേ, ഇപ്പോൾ ശക്തമായ വടക്കൻകാറ്റു കൊള്ളുന്നതിനെക്കുറിച്ച് ചിന്തിയ്ക്കാനേ കഴിയുന്നില്ല...

വർഷത്തിൽ ചുരുങ്ങിയതു മൂന്നു വിരുന്നെങ്കിലും ആഡംബരപൂർവം നടത്തണമെന്നു നിർബന്ധമുണ്ടായിരുന്ന ഒനേഗിന്റെ പിതാവിന്റെ ജോലിയിൽ നിന്നു വിരമിച്ചപ്പോൾ ഒരുപാടു ബാദ്ധ്യതകളാണു ബാക്കിയായയത്. മക്കൾക്കായി നീക്കി വെയ്ക്കാൻ യാതൊന്നും അദ്ദേഹത്തിന്റെ പക്കലുണ്ടായിരുന്നില്ല. അതുകൊണ്ടു വിധിയുടെ ദാക്ഷിണ്യത്തിലാണു യെവ്ജനിയുടെ ബാല്യം കഴിഞ്ഞുപോന്നത്. ആദ്യമൊക്കെ അമ്മതന്നെ മകനെ ബാലപാഠങ്ങൾ പഠിപ്പിച്ചു; പിന്നീട് അദ്ധ്യാപകനായി വന്ന സാധുവായ മോൺഷ്യർ ലാ അബ്ബെ, പഠിപ്പിയ്ക്കുന്ന കാര്യത്തിൽമാത്രം കുറ്റകരമായ അനാസ്ഥ കാണിച്ചു! കുട്ടികളെ അനാവശ്യമായി കഷ്ടപ്പെടുത്തുന്നതിനോടു തീരെ യോജിയ്ക്കാത്ത അദ്ദേഹം ഒരിയ്ക്കലും അവരെക്കൊണ്ടു ഗൃഹപാഠം ചെയ്യിയ്ക്കാറില്ല. ഒരു ശരാശരി കോമാളിയെന്നു പറയാവുന്ന അദ്ദേഹത്തിന്റെ ഏറ്റവും കഠിനമായ ശിക്ഷയാണു സൗമ്യമായൊരു ശകാരവും തുടർന്നു പ്രായശ്ചിത്തമായി ശിഷ്യരേയും കൂട്ടി 'ലെറ്റ്നി' ഉദ്യാനത്തിലൊരു ഉല്ലാസസഞ്ചാരവും!

വികാരം തുടിയ്ക്കുന്ന യൗവനത്തിന്റെ ഹൃദയവേദന ബാധിച്ചതോടെ യെവ്ജനിയുടെ മനസ്സിൽ പ്രണയവല്ലരികൾ പൂത്തു തുടങ്ങി. മോൺഷ്യർ ലാ അബ്ബെയോടു വിട പറഞ്ഞു സർവതന്ത്രസ്വതന്ത്രനായ യെവ്ജനി, ലണ്ടൻ നഗരത്തിൽ സുലഭമായി കാണുന്ന പരിഷ്ക്കാരികളുടെ ശിഷ്യത്വമാണു പിന്നീടു സ്വീകരിച്ചത്. മുടിയിഴകൾ ചുരുളുകളാക്കി ചുരുട്ടി മോടി വരുത്തി ആകർഷകമായ വേഷവിധാനങ്ങളുമായി അയാൾ നേരേ പരിചയസമ്പന്നരായ സുഹൃത്തുക്കളുടെ കൗതുകലോകത്തേക്കു കടന്നു ചെന്നു. ഫ്രഞ്ചുഭാഷയിൽ ഒരുവിധം എഴുതാനും വായിയ്ക്കാനുമുള്ള അവഗാഹം അതിനിടയിൽ എങ്ങനെയോ അയാൾ സമ്പാദിച്ചു. നൃത്തച്ചുവടുകളിൽ അനായാസമായ മെയ്വഴക്കവും വണക്കങ്ങളിൽ തികഞ്ഞ നിസ്സംഗതയും അയാൾ പ്രദർശിപ്പി

ച്ച. അഴകും വിരുതും വീര്യവും ഒത്തിണങ്ങിയ 'യോഗ്യനായൊരു യുവാവാ'യി പൊതുവേ അറിയപ്പെടാൻ മറ്റെന്താണ വേണ്ടത്?

നാമെല്ലാം ചില്ലറ ചില പൊടിക്കൈകളും നറുങ്ങറിവുകളും സമ്പാദിച്ചാണ പഠനം പൂർത്തിയാക്കാറുള്ളത്. ദൈവത്തിന സ്തുതി! മറ്റുള്ളവർക്ക യാതൊരു ബുദ്ധിമുട്ടുമുണ്ടാക്കാതെ ഒരുവിധം ജീവിതം തള്ളിനീക്കാൻ നമുക്കതൊക്കെത്തന്നെ ധാരാളം! പക്ഷേ, അറിവിന്റെ അഹംഭാവമുള്ള ഒനേഗിനെ (സൂക്ഷ്മദൃക്കുകളായ വിമർശകരുൾപ്പെടെ) പലരും അഗാധപണ്ഡിതനായി കണ്ടു. സുഹൃദ്സദസ്സിൽ ഏതു വിഷയവും അനായാസം കൈകാര്യം ചെയ്യാനും, അവസരം ലഭിച്ചാൽ ശ്രോതാക്കളായ തരുണീമണികളുടെ കണ്ണിൽ തിളക്കമേറ്റുന്ന നിഗൂഢമായ ചില ഫലിതങ്ങൾ സരസമായി പറയാനും, ചിലപ്പോഴൊക്കെ ന്യായാധിപനെപ്പോലെ മൗനം ഭജിച്ച തർക്കങ്ങൾക്ക വിധികൽപ്പിയ്ക്കാനും അയാൾ സമർത്ഥനായിരുന്നു. ഇക്കാലത്തു വാമൊഴികളിൽ ലാറ്റിൻഭാഷ നാം തീരെ ഉപയോഗിയ്ക്കാറില്ല. പക്ഷേ, ഒരു കത്തെഴുതി അവസാനിപ്പിയ്ക്കുമ്പോൾ 'വിനയപൂർവ'മെന്ന വാക്കിന പകരം പഴയൊരു പ്രാമാണികപദം പ്രയോഗിയ്ക്കാനും, വല്ലപ്പോഴും യുവസഹജമായ നേരമ്പോക്കുകൾ പറയാനും, വാമൊഴിയോളം പഴക്കമുള്ള നീതിവാക്യങ്ങൾ മറ്റുള്ളവർക്ക വിശദീകരിച്ച കൊടുക്കാനുംവേണ്ടി പ്രാചീനമായ ആ ഭാഷയിലും അത്യാവശ്യം പരിചയം അയാൾ നേടിയെടുത്തു. 'ഈനിഡി'ലെ രണ്ടു ഗീതങ്ങൾ മന:പാഠമാക്കി, അക്ഷരത്തെറ്റുണ്ടെങ്കിലും, ആർജ്ജവത്തോടെ ചൊല്ലാനും അയാൾക്കറിയാം. ലോകത്തിന്റെ ചരിത്രാവശിഷ്ടങ്ങൾ കൃത്യമായ കാലഗണന വെച്ച ഖനനം ചെയ്യാനുള്ള മോഹമൊന്നും അയാൾക്ക തീരെ ഉണ്ടായിരുന്നില്ല: പക്ഷേ, 'റൊമുലസി' ന്റെ കാലം മുതൽ ഇന്നേവരെയുള്ള രസകരമായ ചില പഴങ്കഥകൾ സന്ദർഭാനുസരണം പ്രയോഗിയ്ക്കാനായി അയാളെപ്പോഴും മനസ്സിൽ കരുതിവെയ്ക്കും. എന്നുവെച്ച്, കവിതയ്ക്കുവേണ്ടി ജീവിതം സമർപ്പിയ്ക്കാനുള്ള വാസനയോ വികാരമോ ഒനേഗിൻ പ്രകടിപ്പിച്ചില്ല. വളരെയേറെ ശ്രമിച്ചിട്ടും വൃത്തവും അലങ്കാ

രങ്ങളും അയാൾക്കു തിരിച്ചറിയാനായില്ല. ഹോമറിനേയും തിയോക്രിറ്റസിനേയും മനസാ ശപിച്ച അയാൾ ആദം സ്മിത്തിനെ ഗുരുവായി സ്വീകരിച്ചു. സാമ്പത്തികശാസ്ത്രത്തിൽ പ്രാവീണ്യം നേടിയ ഒനേഗിൻ പതുക്കെ ഭരണകൂടത്തിന്റെ വിഭവവിനിയോഗം സംബന്ധിച്ച വിഷയങ്ങളിൽ സജീവമായ താൽപ്പര്യം കാണിയ്ക്കാൻ തുടങ്ങി. അടിസ്ഥാനോൽപ്പാദനം വർദ്ധിപ്പിച്ചാൽ കരുതൽശേഖരത്തിന്റെ ആവശ്യം ഒഴിവാക്കാമെന്നയാൾ സമർത്ഥിച്ചു. പക്ഷേ, മകന്റെ സാമ്പത്തികസിദ്ധാന്തം മനസ്സിലാക്കാൻ കഴിവില്ലാത്ത പിതാവ് അതിനിടയിൽ സ്വന്തം ഭൂമി മുഴുവനും പലിശയ്ക്കു പണയംവെച്ചു കഴിഞ്ഞിരുന്നു...!

യെവ്ജനിയ്ക്ക് അറിയാവുന്ന വിവിധവിഷയങ്ങളെക്കുറിച്ച് ഇതിലേറെ വിശദീകരിയ്ക്കാൻ തൽക്കാലം സമയമില്ലാത്തതിൽ എനിയ്ക്കു ഖേദമുണ്ട്. പക്ഷേ, മറ്റൊരു ശാസ്ത്രശാഖയിലും കാണിയ്ക്കാത്ത അമിതാവേശത്തോടെ ഹൃദയത്തോടു ചേർത്തുപിടിച്ച സവിശേഷമായൊരു വിഷയത്തിലായിരുന്നു അയാളുടെ പ്രതിഭ തിളങ്ങി നിന്നത്. കൗമാരാഭിനിവേശങ്ങളുടെ ഭാവനകളിൽ പ്രത്യക്ഷപ്പെട്ട വികാരങ്ങളും ഹർഷോന്മാദങ്ങളും അയാളുടെ യുവമനസ്സിനെ രാപ്പകൽഭേദമില്ലാതെ, ഉണർവിലും ഉറക്കത്തിലും, നിരന്തരം പ്രലോഭിപ്പിച്ചു. അലൗകികപ്രണയത്തെക്കുറിച്ചു ഹൃദയം തുറന്നു പാടിയ റോമൻ കവി ഓവിഡ്, ഒടുവിൽ സ്വദേശമായ ഇറ്റലിയിൽനിന്നു വിദൂരമായ മൊൽദാവിയയുടെ വനങ്ങളിൽ കിടന്നു ദുരന്തപൂർണമായ അന്ത്യം ഏറ്റുവാങ്ങിയ കഥ നിങ്ങളും ഒരുപക്ഷേ കേട്ടറിഞ്ഞിരിയ്ക്കാം!

പരിചയപ്പെടുന്ന നിമിഷംമുതൽ സംശയവും തെറ്റിദ്ധാരണയും ഉണർത്തി, അസൂയയും അത്യാഗ്രഹങ്ങളും മറച്ചുവെച്ച്, കേൾവിക്കാരെ അനായാസം വഞ്ചിയ്ക്കുന്ന കലാഭ്യാസം ഒനേഗിൻ എത്ര പെട്ടെന്നാണു പഠിച്ചതെന്നോർത്തു നാമൊരുപക്ഷേ വിസ്മയിച്ചുപോകും! ചിലപ്പോൾ കഠിനവേദന അനുഭവിയ്ക്കുന്നവരെപ്പോലെ അയാൾ വിഷാദവും വിഭ്രാന്തിയും പ്രകടിപ്പിയ്ക്കും; മറ്റു ചിലപ്പോൾ ആഹ്ലാദവും അഭിമാനവും തുടിയ്ക്കുന്ന മനസ്സോടെ അയാൾ നിസ്സംഗതയോ അനുസരണമോ തരാതരംപോലെ പ്രദർശിപ്പിയ്ക്കും. സൗഹൃദസദസ്സുകളിൽ അയാ

ളുടെ മൗനം സൃഷ്ടിയ്ക്കുന്ന മ്ലാനതപോലെ ശ്രദ്ധേയമായിരുന്നു, വാചാലതയുടെ തീജ്വാലകളും! സ്വകാര്യമായ ഹൃദയസംവാദങ്ങളിൽ തീരെ ഉദാസീനനായി കാണപ്പെട്ട അയാൾ അതേസമയം അതിസൂക്ഷ്മമായ ചാതുര്യത്തോടെ കാപട്യം അഭിനയിയ്ക്കുകയും ചെയ്തു. സദാ സമയവും ഒരൊറ്റ വിഷയംതന്നെ ചിന്തിയ്ക്കുകയും ധ്യാനിയ്ക്കുകയും ചെയ്ത അയാൾ ചിലപ്പോൾ തന്നെത്തന്നെ മറന്നുപോയ സന്ദർഭങ്ങളുമുണ്ട്! വിനീതമെങ്കിലും വീര്യം തുളുമ്പുന്ന അയാളുടെ നോട്ടം സൌമ്യവും ദീപ്തവുമായാണു മറ്റുള്ളവർക്കനുഭവപ്പെടുന്നത്. ശ്രദ്ധിച്ചാലൊരു കണ്ണീർക്കണംപോലും നമുക്കവിടെ കാണാനായേക്കും! ഭാവുകത്വം തോന്നിച്ച നിഷ്ക്കപടത അഭിനയിയ്ക്കാനുള്ള അയാളുടെ കഴിവ് അപാരമായിരുന്നു. മട്ടപ്പിന്റെ ഭാവത്തോടെ നീക്കിനിർത്താനും, വ്യാജസ്തുതി ചൊരിഞ്ഞു കൺകെട്ടാനും, വികാരത്തിന്റെ പ്രഥമനിശ്വാസം തൊട്ടറിയാനും അയാൾ വിരുതനായിരുന്നു. നിഷ്ക്കളങ്കകളായ പെൺകിടാങ്ങളെ ഇക്കിളിപ്പെടുത്തി കളിതമാശ പറഞ്ഞു കീഴടക്കാനും, കാതരഹൃദയങ്ങളുടെ വിതുമ്പലുകൾക്കു കാതോർക്കാനും, തുറന്ന കുമ്പസാരത്തിനു വഴിപ്പെടുത്താനും, അറിയാതെ വന്നു വീഴുന്ന കരലാളനങ്ങൾക്കു ക്ഷമാപൂർവം കാത്തിരിയ്ക്കാനും, അവസാനം നിർലജ്ജമായ പ്രണയാഭ്യർത്ഥന നേരിട്ടു നടത്താനും അയാൾ മടിച്ചില്ല! പിന്നീടു സ്വയമൊരു സ്വകാര്യസങ്കേതം നിശ്ചയിച്ച് ഏകാന്തമായ ഇരുളിന്റെ മറവിൽ പ്രണയത്തിന്റെ ബാലപാഠങ്ങൾ അയാളവർക്കു നിസ്സങ്കോചം പഠിപ്പിച്ചു കൊടുക്കുകയും ചെയ്യും..

ഈ വിഷയത്തിൽ തഴക്കവും വഴക്കവും വന്ന അഭിജാതവനിതകളുടെ മനം കവരുന്ന കൗശലങ്ങളും ഒനേഗിൻ സ്വായത്തമാക്കി. അവസാനം എന്തെങ്കിലും അവിചാരിതമായി സംഭവിച്ചാൽ സ്വയം കൈകഴുകി അവരുടെമേൽ കുറ്റമാരോപിച്ചു വിഷം വമിയ്ക്കുന്ന ചില പ്രസ്താവനകളും അയാൾ നടത്തിക്കളയും! അത്തരത്തിൽ എത്ര കെണികളാണ്, എത്ര ചതിക്കുഴികളാണ് അയാളവർക്കുവേണ്ടി ഒരുക്കിവെയ്ക്കാറുള്ളത്! ഇതെല്ലാം കേൾക്കുന്ന സാധുക്കളായ നിങ്ങൾ, "ഫോ

ബ്ലാസി"ന്റെ[1] ശിഷ്യരോ സംശയാത്മാക്കളായ വൃദ്ധരോ പൊങ്ങച്ച ക്കാരായ ജാരന്മാരോ ആരുമാകട്ടെ, ഒരു കാര്യം മനസ്സിലാക്കേണ്ട തുണ്ട്: കുലീനരായ അവരുടെ ഭർത്താക്കന്മാർ അപ്പോഴും അയാളുടെ വിശ്വസ്തരായ സുഹൃത്തുക്കളായി തുടരും; തന്നോടും ഭാര്യയോടും വി രുന്നുകളോടും തീർത്താലും തീരാത്ത കടപ്പാടുകളുമായി അവർ സസ ന്തോഷം ജീവിയ്ക്കുകയും ചെയ്യും!

ഒരു ദിവസം രാവിലെ പതിവുപോലെ വൈകിയുണർന്നു കിടയ്ക്ക യിൽ നിന്നെഴുന്നേൽക്കുന്നതിനുമുമ്പേ പരിചാരകൻ വന്നു മൂന്നു ക ത്തുകൾ ഒനേഗിനെ ഏൽപ്പിച്ചു. എന്ത്? ഒരൊറ്റ ദിവസത്തേയ്ക്കു മൂന്നു ക്ഷണങ്ങൾ! ഒരു പിറന്നാൾ, അത്താഴവിരുന്ന്, പിന്നെ....! സ്വതേ മ ടിയനായ നമ്മുടെ 'തരികിട'സുഹൃത്ത് ഇന്നിനി എങ്ങോട്ടു പോകും? എവിടെ തുടങ്ങണമെന്നു തീരുമാനിയ്ക്കാൻ അയാൾക്കു കൂടുതലൊ ന്നും ആലോചിയ്ക്കേണ്ടി വന്നില്ല. സകല ക്ഷണങ്ങളും സ്വീകരിയ്ക്കാൻ തക്കവിധം വേണ്ടതിലേറെ സമയം അയാളുടെ പക്കലുണ്ട്. ഉടനെ പ്രഭാതസവാരിയ്ക്കുള്ള വേഷത്തിനു പുറമെ ഒരു 'ബോളിവർ' തൊപ്പി കൂടി തലയിൽ വെച്ച് അയാൾ ചോലമരങ്ങൾ നിറഞ്ഞ പാതയിലൂ ടെ കുതിരവണ്ടി തെളിച്ചു. പോക്കറ്റിനകത്തു നിതാന്തജാഗ്രത പാലി യ്ക്കുന്ന വാച്ച് അത്താഴത്തിന്റെ പാനോപചാരങ്ങൾക്കു സമയമായെ ന്നു മുന്നറിയിപ്പു നൽകുന്നതു വരെ, പ്രത്യേകിച്ചു യാതൊരു ലക്ഷ്യവു മില്ലാതെ അയാൾ അങ്ങുമിങ്ങും അലസമായി ചുറ്റിക്കറങ്ങി. സന്ധ്യ മയങ്ങി ഇരുട്ടു പരന്നുകഴിഞ്ഞു. കുതിരവണ്ടിയിലിരുന്ന അയാളുറ ക്കെ വിളിച്ചു പറഞ്ഞു: ""വേഗം!, വേഗം!". മഞ്ഞു പെയ്യുന്ന വെളുത്ത പൊടിപടലങ്ങൾ അയാളുടെ കറുത്ത താടിയിലും കഴുത്തിലും മിന്നി ത്തിളങ്ങി. 'തലോനി'[2] ലേയ്ക്കാണയാൾ ധൃതിപ്പെട്ടു പോകുന്നത്. സുഹൃ ത്തായ കാവറിൻ[3] കാത്തിരിയ്ക്കുമെന്ന് അയാൾക്ക് ഉറപ്പുണ്ട്. വീടിനു പുറത്ത് ആരേയും കാണാനില്ല. അയാൾ പതുക്കെ അകത്തേയ്ക്കു കട ന്നു. വൈൻ കുപ്പിയുടെ അടപ്പ് വായുവിൽ ഉയർന്നുപൊങ്ങുന്ന ശബ്ദം കേൾക്കാം. മദ്യചഷകങ്ങൾ പതഞ്ഞു പൊന്തി. പൊരിച്ചെടുത്ത മാം സം മേശപ്പുറത്തു നിരന്നു. അടുക്കളയിൽ അടുപ്പത്തു യുവാക്കളെ ഹ

രം കൊള്ളിയ്ക്കുന്ന ക്ലൺകറി പാത്രങ്ങളിൽ നിറഞ്ഞുകവിഞ്ഞു. തൊട്ടു മുമ്പുമാത്രം വിടർന്ന പൂക്കളെപ്പോലെ സുഗന്ധവും സൗന്ദര്യവും തിക ഞ്ഞ സ്ട്രാസ്ബർഗ് പലഹാരങ്ങൾ, ലിംബർഗ് പാലടകൾ, പഴുത്തു സ്വർണനിറമുള്ള കൈതച്ചക്കകൾ, ഓരോന്നും വെള്ളീത്തതളികക ളിൽ തിളങ്ങി. കട്ലെറ്റിന്റെ പൊള്ളുന്ന കൊഴുപ്പ് സാവകാശം നാ വിലിട്ടലിയിച്ച ദാഹം ശമിപ്പിയ്ക്കാൻ ഒരു കപ്പു വൈൻ! അപ്പോഴേയ്ക്കും അടുത്ത നാടകശാലയിൽ നൃത്തപരിപാടി തുടങ്ങാറായെന്നു പോക്ക റ്റിലെ വാച്ച് അയാളെ ഓർമ്മിപ്പിച്ചു. സുന്ദരികളായ നടികളുടെ അ ഭ്യാസവും പ്രകടനങ്ങളും ആരാധനയോടെ കാണുന്ന തരളചിത്തനാ യ ആ ആസ്വാദകൻ, അരങ്ങിലെ നിയമങ്ങൾക്ക് ഏകപക്ഷീയമാ യി വിധി പുറപ്പെട്ടുവിയ്ക്കുന്ന ആ നിരൂപകൻ, വേദികളിലെ ബഹുമാ ന്യനായ ആ പ്രഭാഷകൻ, നാടകശാലയിലേയ്ക്കു തിരക്കിട്ടു നടന്നു. സ ദസ്സിൽ സന്നിഹിതരായ ഓരോരുത്തരും മനോവേദനകൾ മറന്ന്, ഓരോ നടിയുടേയും അഭിനയമികവ് കൈയടിച്ചു പ്രോത്സാഹിപ്പിയ്ക്കാ ൻ തയാറായി ഉദ്വേഗത്തോടെ നിരന്നിരുന്നു. ചിലർ 'ഫേദ്രെ'യുടെ നേർക്കു ചൂളം വിളിച്ചും വേറേ ചിലർ 'രാജ്ഞി'യെ കൂവിയാർത്തും മ റ്റു ചിലർ 'മൊയ്ന'യുടെ[4] നേരേ ആർത്തിരമ്പിയും ബഹളം വെച്ചു. (എത്രമാത്രം ആവേശമുണ്ടെങ്കിലും, ആ കോലാഹലത്തിനിടയിൽ സ്വന്തം സ്വരം വേറിട്ടു കേൾക്കാൻവേണ്ടി മാത്രമായിരുന്നു, അവര ങ്ങനെ അനാവശ്യമായ ആരവമുയർത്തിയത്!)

മനോഹരമായ ഈ മാതൃഭൂമിയുടെ കഴിഞ്ഞകാലത്തെക്കുറിച്ചു വെറുതെ ഞാനിപ്പോൾ ഓർത്തുപോകുന്നു! പൗരസ്വാതന്ത്ര്യം പ്രതി രോധിച്ചു തുളച്ചു കയറുന്ന ആക്ഷേപഹാസ്യം ചൊരിഞ്ഞ ഫോൺവി സിൻ[5] ഈ അരങ്ങിലാണു വിദൂഷകൻ ക്നാഷ്നിന്റെകൂടെ തിളങ്ങി നിന്നത്. ഇതേ വേദിയിൽ, ജനങ്ങളുടെ കണ്ണീരും പുഞ്ചിരിയും കര ഘോഷങ്ങളും ഏറ്റുവാങ്ങിയ ഓസറോവ് ദുരന്തനായിക സിമ്യോ നോവയുമായി കൈകോർത്തു നടന്നു. ഒരിയ്ക്കൽ ഈ സ്വപ്നതീരത്തു കിയാനൈൻ പ്രതിഭാശാലിയായ കോർണീലിയസിനെ ഉയിർത്തെ

ഴന്നേൽപ്പിച്ചു. ഹാസ്യസാമ്രാട്ടായ സഖോവ്സ്ക്കി ഇവിടെ പ്രഹസനങ്ങളുടെ ദീർഘമായൊരു പരമ്പരതന്നെ കാഴ്ചവെച്ചു. ഈ പശ്ചാത്തലദൃശ്യങ്ങളിൽ കിരീടം വെയ്ക്കാത്ത രാജാവായി ഡിഡലോ[5] നീണാൾ വാണു! എന്റെ ചെറുപ്പകാലവും ഇവിടെ, ഈ അരങ്ങിലും അണിയറയിലുമാണു മിക്കവാറും ചിലവഴിയ്ക്കപ്പെട്ടത്. അന്നത്തെ സ്വപ്നങ്ങളും സ്വർഗീയദേവതകളും ഇന്നെവിടെയാണു മറഞ്ഞത്? എന്റെ ഈ ഗദ്ഗദവിലാപങ്ങൾ ഒരിയ്ക്കൽക്കൂടി അവർ കേൾക്കില്ലേ? പാരമ്പര്യത്തിന്റെ പ്രൗഢിയും പ്രതാപവും ഇന്നവരെ കൈവിട്ടു കഴിഞ്ഞുവോ? നവംനവങ്ങളായ പ്രകടനങ്ങൾ കാഴ്ച വെച്ചിരുന്ന അവർക്കു പകരം വെറും പുറംമോടിമാത്രമുള്ള യുവസുന്ദരികൾക്കായി ഈ രംഗവേദി അണിഞ്ഞൊരുങ്ങുമോ? അനുവാചകരുടെ മനമുരുക്കുന്ന മധുരഗാനങ്ങൾ ഇനിയും കേൾക്കാനാകുമോ? ടെർപ്പിസ്ക്കോർ നൃത്തസംഘത്തിന്റെ അലൗകികദൃശ്യങ്ങൾ ഇനിയെനിയ്ക്കു കാണാനാകുമോ? മുഷിഞ്ഞു നിറംമങ്ങിയ തിരശ്ശീലയ്ക്കു പിന്നിൽ ഒരൊറ്റ സുന്ദരമുഖംപോലും എന്റെ വിഷാദദൃഷ്ടികൾക്കു കാണാനാവുന്നില്ല! അതുകൊണ്ടു വിദൂരതയിലേയ്ക്കു നോക്കി നിശ്ശബ്ദമായ നെടുവീർപ്പിട്ടു നിസ്സംഗനായ ഈ നിരീക്ഷകൻ കഴിഞ്ഞ കാലങ്ങൾ വീണ്ടും അയവിറക്കട്ടെ!.

നാടകശാല നിറഞ്ഞു കവിഞ്ഞിരുന്നു. സ്വന്തം ഇരിപ്പിടങ്ങളിൽ നേരത്തേ സ്ഥാനമുറപ്പിച്ച ആസ്വാദകരുടെ മനസ്സ് ആകാംക്ഷയിൽ തിളങ്ങി. രംഗദീപങ്ങൾ പ്രകാശം ചൊരിഞ്ഞു. നർത്തകികളും ഗായകസംഘവും ഉണർന്നു കഴിഞ്ഞു. സദസ്യർക്കിടയിൽനിന്നു ചെറിയൊരു കൈയടി സാവകാശം ഉയർന്നു. യവനിക അലകളിളക്കി ഇരുവശത്തേയ്ക്കും അനായാസം തെന്നി മാറി. സംവിധായകൻ ചലിപ്പിയ്ക്കുന്ന മാന്ത്രികദണ്ഡിന്റെ കർശനനിർദ്ദേശം പാലിച്ച് അലൗകികമായ വിദ്യുത്പ്രഭ പരത്തുന്ന ഒരു സംഘം ജലകന്യകകൾക്കിടയിൽ ഇസ്തോമിന[6] പ്രതിമകണക്കെ ചലനമറ്റു നിന്നു. അവൾ സാവകാശം ഇടതുകാൽ നിലത്തൂന്നി വലതുകാൽ അരയോളമുയർത്തി ശ്രദ്ധാപൂർവം ഒരുവട്ടം ചുറ്റിത്തിരിഞ്ഞു; പ്രേക്ഷകർ ഒന്നടങ്കം ഇമ വെട്ടാതെ നോക്കിയിരിയ്ക്കവേ പെട്ടെന്നതാ അവൾ കുതിച്ചുചാടുന്നു; ഒരു കൊടു

ങ്കാറ്റിന്റെ കൈത്തലത്തിലെന്നപോലെ അവളിപ്പോൾ വായുവിൽ തിരശ്ചീനമായി പറക്കുന്നു! നിലത്തൂന്നിയ പാദം അതിവേഗത്തിൽ കറക്കി അരക്കെട്ടു ചുറ്റിത്തിരിച്ച് അവൾ വായുവിൽ ചടുലചിത്രങ്ങൾ വരയ്ക്കുന്നു. അവസാനിയ്ക്കാത്ത കരഘോഷം...! ഒനേഗിൻ അകത്തേയ്ക്കു കടന്നു പതുക്കെ സദസ്യർക്കിടയിലൂടെ മുന്നോട്ടു നീങ്ങി; കൈയിൽ സ്വയം ഉയർത്തിപ്പിടിച്ച അംഗവസ്ത്രത്തിന്റെ തൊങ്ങലുകൾ അപരിചിതകളായ സുന്ദരികളെ തൊട്ടു തഴുകി; ഇരിപ്പിടങ്ങളിൽ നിരന്നിരിയ്ക്കുന്ന അവരെ ഓരോരുത്തരെയായി വിഹഗവീക്ഷണം നടത്തി അയാൾ അഭിവാദനം ചെയ്തു. പ്രതീക്ഷാനിർഭരമായ മുഖഭാവങ്ങളും പുതുമോടിയിലുള്ള വേഷവിധാനങ്ങളും അയാളുടെ മനസ്സിൽ പ്രകമ്പനം സൃഷ്ടിച്ചു. സദസ്യരെയൊന്നാകെ വണങ്ങി വന്ദിച്ചശേഷം തികഞ്ഞ നിസ്സംഗതയോടെ അയാൾ വേദിയിലേയ്ക്കു കണ്ണുകളുയർത്തി സ്വയം പിൻവാങ്ങി. മനസ്സിലുയർന്ന മടുപ്പു മറയ്ക്കാൻ അലസമായി കോട്ടുവായിട്ട് അയാൾ മന്ത്രിച്ചു: "എത്ര കാലമായി ഇതുതന്നെ കണ്ടുകൊണ്ടിരിയ്ക്കുന്നു.... ഈ നടീനടന്മാരുടെ കഴിവുകൾ കാലഹരണപ്പെട്ടു കഴിഞ്ഞു. ദിദലോയുടെ അതുല്യപ്രകടനം നേരത്തേ കണ്ടവരാരും ഇന്നദ്ദേഹത്തെ തിരിച്ചറിയുന്നുപോലുമില്ല!". അതാ, അടുത്തതായി പ്രണയമിഥുനങ്ങൾ രംഗത്തെത്തി; വിടന്മാരും വില്ലന്മാരും വിദൂഷകരും അവരെ അനുഗമിച്ചു; വിലാപങ്ങളും വാഗ്വാദങ്ങളുമായി അരങ്ങു കൊഴുത്തു; ചീറ്റകയും ചുമയ്ക്കുകയും ചൂളം വിളിയ്ക്കുകയും ചെയ്യുന്ന കാണികൾ വെറുതെ അനാവശ്യമായി ബഹളമുണ്ടാക്കി. നാടകശാലയ്ക്കകത്തും പുറത്തും നിശാദീപങ്ങൾ തിളങ്ങി. ക്ഷീണിച്ചു പരവശരായ പരിചാരകർ പ്രവേശനകവാടത്തിനു പിന്നിൽ നിലത്തു വിരിച്ച കമ്പിളിയിൽ കിടന്നു ഗാഢനിദ്ര പൂണ്ടു. തണുത്തു മരവിച്ച കടിഞ്ഞാൺ കഴുത്തിൽക്കിടന്ന് ഉരസുന്നതു വണ്ടിക്കുതിരകളെ വെറിപിടിപ്പിച്ചു. തീ കായുന്ന വണ്ടിക്കാർ യജമാനന്മാർ വരാൻ വൈകുന്നതു കണ്ടു നിസ്സഹായരായി മുറുമുറുത്തു.

ഒനേഗിൻ നാടകശാലയിൽനിന്നു നേരേ വീട്ടിലേയ്ക്കു പൊയ്ക്കഴി

ഞ്ഞു. മുറിയിൽ ചെന്നു കയറിയ നിമിഷം അയാൾ പുതിയൊരു വേ
ഷമെടുത്തു ധരിച്ചു. പച്ചപ്പരിഷ്കാരിയായ ആ യുവ കോമളൻ ഓരോ
സന്ദർഭങ്ങൾക്കുവേണ്ടി വേഷവിധാനങ്ങൾ മാറിമാറി ധരിയ്ക്കുന്ന ഏ
കാന്തമായ ആ അണിയറയുടെ ശരിയായ ചിത്രം ഞാൻ നിങ്ങൾക്കു
കാണിച്ചുതരാം: പന്നിക്കൊഴുപ്പിനും മറ്റുതരം ഉരുപ്പടികൾക്കും പകര
മായി ബാൾട്ടിക് സമുദ്രം കടന്നു വരുന്ന ലണ്ടനിലെ പരുത്തിവസ്ത്ര
ങ്ങൾ നീളത്തിൽ വലിച്ചു കെട്ടിയ അയകളിൽ അപരിമിതമായ ചാ
ഞ്ചല്യത്തോടെ തൂങ്ങിക്കിടന്നു; അലസതയും ആഡംബരവും പ്രതി
ഫലിപ്പിച്ചു പണിത പാരീസിന്റെ ഉന്മാദലഹരികളും വാണിജ്യപരമാ
യ ഗൂഢാലോചനകളും മനം മയക്കുന്ന കണ്ടുപിടിത്തങ്ങളും നമുക്കവ
യിൽ കാണാം. പതിനെട്ടു വയസ്സു തികയുന്നതിനു മുമ്പേ തത്വചിന്ത
കനായി മാറിയ നമ്മുടെ കഥാനായകന്റെ മുറി എത്രമാത്രം അലങ്കാ
രസമൃദ്ധമാണെന്നു നോക്കൂ! ഇസ്താൻബൂളിൽനിന്നെത്തിയ കുന്തിരി
യ്ക്കക്കൂട്, വികാരോന്മാദമുണരുന്ന പരിമളതൈലങ്ങളുടെ പളുങ്കുകുപ്പി
കൾ, വർണാഭമായ മൺപിഞ്ഞാണങ്ങൾ, വെള്ളോട്ടുപാത്രങ്ങൾ, തു
ടങ്ങി പലവിധ സാധനങ്ങളും മേശപ്പുറത്തു നിരന്നുകിടന്നു. മുടി ചീ
കാനുള്ള ചീർപ്പുകൾ, ചെറിയ ഇരുമ്പുസൂചികൾ, കത്രികകൾ, അരി
കു വളഞ്ഞ കത്തികൾ, പല്ലിനും നഖത്തിനും മാത്രമല്ല എന്തിനും ഏ
തിനും കൊള്ളാവുന്ന ഏതാണ്ടൊരു മുപ്പതു തരം ബ്രഷുകൾ! ഇടയ്ക്കൊ
ന്നു പറയട്ടെ, സാധുവായ ഗ്രിം[7] എത്ര അനായാസമായാണു നഖങ്ങ
ൾ വെട്ടാറുള്ളതെന്നു വശ്യവചസ്സും അരക്കിറുക്കനുമായ റൂസോ ഒരിയ്ക്ക
ലും മനസ്സിലാക്കാൻ ശ്രമിച്ചിട്ടില്ല! നീതിയ്ക്കും സ്വാതന്ത്ര്യത്തിനുംവേ
ണ്ടി പൊരുതിയ ആ യോദ്ധാവ് അക്കാര്യത്തിൽ പക്ഷേ തീർത്തും
തെറ്റിദ്ധരിയ്ക്കപ്പെട്ടുകയാണു ചെയ്തത്..! കാര്യഗൗരവവുമുള്ളവർ നഖ
സൗന്ദര്യത്തെക്കുറിച്ചു ചിന്തിയ്ക്കുന്നതിൽ തെറ്റു കാണേണ്ടതില്ല. പ്രാ
യാധിക്യത്തോടു വെറുതെ കലഹിച്ചിട്ടെന്തു കാര്യം? സദാ സമയ
വും നമ്മെ കീഴടക്കി ഭരിയ്ക്കുന്ന ഒരേകാധിപതിയാണു ശീലം! ഒനേ
ഗിനെപ്പോലെ വേഷവിധാനവിഷയങ്ങളിൽ ഒരിയ്ക്കലും മതിവരാത്ത
വരെ സുന്ദരവിഡ്ഢികളെന്നാണു പൊതുവേ പറയാറുള്ളത്. കണ്ണാടിയ്ക്കു

മുമ്പിൽ മൂന്നു മണിക്കൂറെങ്കിലും അയാൾ ചിലവഴിയ്ക്കും. ഒടുവിൽ കാമ ദേവന്റെ ചാപല്യങ്ങൾ അന്വർത്ഥമാക്കി, പുരുഷവേഷത്തിൽ പ്രച്ഛ ന്നയായ സൗന്ദര്യദേവതയെപ്പോലെ, അയാൾ പുറത്തിറങ്ങും. ആധു നികതയുടെ അഭിരുചികളുമായി ഉടുത്തൊരുങ്ങുന്ന അയാളുടെ വേ ഷാലങ്കാരങ്ങളെക്കുറിച്ചറിയാനും നിങ്ങൾക്കൊരുപക്ഷേ കൗതുകമു ണ്ടാകാം. യോഗ്യരും കുലീനരുമായ അത്തരം വായനക്കാർക്കു മുമ്പാ കെ ആ ചമയവിശേഷങ്ങൾകൂടി ഞാനൊന്നു വിവരിയ്ക്കാൻ ശ്രമി യ്ക്കാം. വിവരണങ്ങൾ പൊതുവേ ശ്രമകരമാണെങ്കിലും സ്വന്തം തട്ടക ത്തൊഴിലായതുകൊണ്ട് എനിയ്ക്കൊഴിഞ്ഞുമാറാനാവില്ലല്ലോ! 'ഗില്ലെ റ്റ്' 'ലെഗിംങ്സ്', 'ഫ്രോക്ക് കോട്ട്', തുടങ്ങിയവയ്ക്കൊന്നും റഷ്യൻ ഭാ ഷയിൽ സമാനമായ പദം കണ്ടെത്താനാവാതെ, മിക്കവാറും നികൃ ഷ്ടവും നിരർത്ഥകവുമായ ഈ വിവരണത്തെച്ചൊല്ലി ഞാൻ നിങ്ങ ളോടു മാപ്പപേക്ഷിയ്ക്കട്ടെ! വൈദേശികപദങ്ങളുടെ പ്രയോഗം കുറച്ചു നിയന്ത്രിച്ചാൽ റഷ്യൻകവിതയുടെ കയ്പ്പിനും എരിവിനും തെല്ലൊ രു ശമനം വരുമെന്നാണ് എന്റെ പക്ഷം. എന്തായാലും, അക്കാദമിയു ടെ നിഘണ്ടു ഞാനൊന്നു പരതി നോക്കട്ടെ...!

പക്ഷേ, തൽക്കാലം അതൊന്നുമല്ല നമ്മുടെ വിഷയം! വാടകയ്ക്കെ ടുത്ത കുതിരവണ്ടിയിൽ ഇരുവശവും ശ്രദ്ധിയ്ക്കാതെ കുതിച്ചു പായുന്ന ഒനേഗിൻ ഇനി പങ്കെടുക്കാൻ പോകുന്ന വിരുന്നിലേയ്ക്കു നമുക്കു ശ്രദ്ധ തിരിയ്ക്കാം. പഴക്കം മൂലം നിറം മങ്ങി ഇരുളടഞ്ഞ വീടുകൾ മയങ്ങുന്ന വിജനമായ തെരുവിലൂടെ അതിവേഗത്തിലാണു വണ്ടി പായുന്നത്. വണ്ടിയുടെ ഇരുവശത്തും തൂങ്ങിക്കിടന്ന റാന്തലിന്റെ വെളിച്ചം അന്ത രീക്ഷത്തിൽ തങ്ങിയ മഞ്ഞുതുള്ളികളിൽ മഴവില്ലുകൾ വിരിയിച്ചു. ഉ യരത്തിലുള്ള വിളക്കുകാലുകൾ നാലുപാടും പ്രകാശം പരത്തുന്ന വലി യൊരു മണിമാളികയുടെ പ്രവേശനകവാടത്തിലാണ് അയാൾ ചെ ന്നുനിന്നത്. വിശാലമായ ജനാലകളുടെ കർട്ടനുപിന്നിൽ ചില നിഴ ൽരൂപങ്ങൾ അങ്ങുമിങ്ങും നീങ്ങിക്കൊണ്ടിരുന്നു. കൃശഗാത്രികളായ സുന്ദരിമാരുടെ വർണശബളിമയാർന്ന കേശാലങ്കാരങ്ങൾ അവയ്ക്കിട

യിൽ മിന്നിമായുന്നതു ഭാഗികമായി അയാളുടെ കണ്ണുകൾ പിടിച്ചെടുത്തു. സ്വീകരിയ്ക്കാനെത്തിയ പരിചാരകനെ ഗൗനിയ്ക്കാതെ വണ്ടിയിൽ നിന്നു ചാടിയിറങ്ങി മാർബിളിൽ പണിത കോണിപ്പടികൾ ശരം വിട്ടതുപോലെ അയാളോടിക്കയറി. ചിതറിവീണ മുടിച്ചുരുളുകൾ ഇടതുകൈ കൊണ്ടു മാടിയൊതുക്കി അയാൾ സദസ്സിലേയ്ക്കു പ്രവേശിച്ചു. നിറഞ്ഞു കവിഞ്ഞ സൽക്കാരമുറിയിൽ സംഗീതം മന്ദഗതിയിലൊഴുകാൻ തുടങ്ങിയിരുന്നു. ജനക്കൂട്ടം നൃത്തച്ചുവടുകൾ വെച്ചു. ശബ്ദവും ബഹളവും മൂലം അന്തരീക്ഷം മുഖരിതമായി. കുതിരവണ്ടികളുടെ മണികൾ കിലുങ്ങി. സുന്ദരികളായ വനിതകൾ വികാരാവേശം സ്ഫുരിയ്ക്കുന്ന കടാക്ഷങ്ങളുടെ ചിറകിലേറി വായുവിൽ പറന്നു. വയലിനിലെ സ്വരതന്ത്രികളുടെ ശ്രുതിലഹരിയിൽ പക്ഷേ അഭിജാതവനിതകളുടെ അസൂയ കലർന്ന പരദൂഷണങ്ങൾ മുങ്ങിപ്പോയി!

കൗമാരത്തിന്റെ സ്വപ്നങ്ങളും മോഹങ്ങളുമായി നടന്ന കാലത്തു ഞാനും ഇതുപോലൊരു കലാഭിമാനിയായിരുന്നു. പ്രേമലേഖനങ്ങളുടെ കൈമാറ്റത്തിനും പ്രണയത്തിന്റെ ഗൂഢാലോചനകൾക്കും പറ്റിയ സുരക്ഷിതമായ വേദികളാണവ! ഭർത്താക്കന്മാരെക്കുറിച്ചു നിതാന്ത ജാഗ്രത പുലർത്തുന്ന മഹതികളായ ഭാര്യമാരേ, നിങ്ങൾക്കു ഞാനെന്റെ ആത്മാർത്ഥമായ സേവനം സമർപ്പിയ്ക്കട്ടെ: പരിസരം ശ്രദ്ധിച്ചു കണ്ണും കാതും കൂർപ്പിച്ചു വെയ്ക്കാൻ നിങ്ങളോടു ഞാനഭ്യർത്ഥിയ്ക്കുന്നു. നിങ്ങൾക്കുവേണ്ടി ഞാനൊരു താക്കീതുപോലും കരുതിവെച്ചിട്ടുണ്ട്: അമ്മമാരേ, സ്വന്തം പെൺകുട്ടികളുടെ കാര്യത്തിൽ വേവലാതിപ്പെടുക; കണ്ണടച്ചില്ലുകൾക്കു സൂക്ഷ്മത വർദ്ധിപ്പിയ്ക്കുക! അല്ലെങ്കിൽ.., ദൈവമേ എനിയ്ക്കെന്തു ചെയ്യാൻ കഴിയും! ഇത്തരം പാപചിന്തകൾ വളരെ നേരത്തേ ഉപേക്ഷിച്ചതുകൊണ്ടുമാത്രമാണു ഞാനിപ്പോൾ ഇങ്ങനെ നിർവികാരമായി എഴുതുന്നത്. ജീവിതത്തിലെ നല്ലൊരു കാലം അത്തരം നേരമ്പോക്കുകളുമായി ഞാൻ ദുർവ്യയം ചെയ്തു. ഹൃദയനാഡികളുടെ ശേഷി ചോർന്നുപോയിരുന്നില്ലെങ്കിൽ നൃത്തവേദിയുടെ പരിസരത്തു ഞാനിന്നും ഒരുപക്ഷേ ആവേശപൂർവം ചുറ്റിത്തിരിയുമായിരുന്നു. യുവത്വത്തിന്റെ ഭ്രാന്തമായ എടുത്തുചാട്ടങ്ങളും തീപ്പൊരിപ്ര

കടനങ്ങളും ഉല്ലാസപ്രഹർഷങ്ങളും ഞാനെന്നും ഇഷ്ടപ്പെട്ടു. പെൺകുട്ടികളുടെ പുതുമയുള്ള വിശദമായ വേഷവിധാനങ്ങളും അതിലോലമായ നനുത്ത പാദങ്ങളും ഞാൻ ഭക്തിപൂർവം ആരാധിയ്ക്കുന്നു! റഷ്യ മുഴുവൻ അന്വേഷിച്ചു നടന്നാലും എന്റെ മനസ്സിലുള്ള ഒരു മൂന്നു ജോടി പാദങ്ങൾ നിങ്ങൾക്കു കണ്ടെത്താനാവില്ല. മനോഹരമായ ആ പാദങ്ങളുടെ സൗന്ദര്യപൂരം എനിക്കൊരിക്കലും മറക്കാൻ കഴിയില്ല! വിഷാദപൂർവമായൊരു വിറയലായി ഇന്നും ഞാനവ സ്വപ്നം കാണാറുണ്ട്; ആ വശ്യത ഹൃദയത്തെ വിവശമാക്കുന്നു! വിഷാദിയായ മനുഷ്യാ, ഏതു വിജനതീരത്തായാലും നിനക്കവ എന്നെങ്കിലും മറക്കാനാകുമോ? ആ നനുത്ത പാദങ്ങളുടെ അലൗകികത ഇന്നെവിടെയാണു മറഞ്ഞു പോയത്? ഇന്നിപ്പോൾ ഏതു വസന്തപുഷ്പങ്ങളാണു നിന്റെ മൃദുലമേനിയെ തഴുകുന്നത്? കിഴക്കൻവസന്തങ്ങളുടെ സുഖലാളനയിൽ, വടക്കൻമഞ്ഞിന്റെ വിഷാദഭൂമിയിൽ, യാതൊരടയാളവും അവശേഷിപ്പിക്കാതെയല്ലേ നീയന്നു കടന്നു പോയത്? മൃദുവായ പരവതാനികളുടെ ആഡംബരസമൃദ്ധമായ വിഷയാസക്തി നുകർന്ന്, പ്രശംസയും പ്രശസ്തിയും ഉപേക്ഷിച്ച്, മാതൃഭൂമിയോടുള്ള കൂറുപോലും മറന്ന്, നിനക്കുവേണ്ടി ഒരു പ്രവാസിയുടെ വേദനയിൽ എത്രകാലമാണു ഞാൻ വിരഹമനുഭവിച്ചത്! പുൽത്തകിടിയിൽ പതിഞ്ഞ നിന്റെ തരളപാദങ്ങൾപോലെ എന്റെ യുവത്വത്തിന്റെ സ്വപ്നങ്ങളും ഇന്നിപ്പോൾ പൊലിഞ്ഞു പോയിരിയ്ക്കുന്നു. പ്രിയരേ, ഡയാനയുടെ ഉയർന്ന മാറിടവും ഫ്ലോറയുടെ നനുത്ത കവിൾത്തടവും നിങ്ങൾക്കു ഹൃദയാവർജ്ജകമായി തോന്നാം! പക്ഷേ, ടെർപ്പിസ്ക്കോർ നർത്തകിമാരുടെ തുടുത്തു ചുവന്ന മൃദുവായ പാദങ്ങളാണു ഞാനിഷ്ടപ്പെടുന്നത്. എന്റെ നിഗൂഢമായ നോട്ടത്തിനുള്ള മറുപടിയായി, പ്രലോഭനീയസൗന്ദര്യത്തിന്റെ ആർദ്രതയായി, അമൂല്യമായ ആഹ്ലാദം പകർന്നുകൊണ്ട് അനന്തമായ മധുരമോഹങ്ങളാണവ എനിയ്ക്കു സമ്മാനിയ്ക്കുന്നത്. പ്രിയപ്പെട്ട എൽവിനാ! മേശവിരിയുടെ നീണ്ടുചുരുണ്ട തൊങ്ങലുകളിൽ, വസന്തത്തിന്റെ പുൽത്തകിടിയിൽ, നാടകവേദിയുടെ പ്രതലങ്ങളിൽ,

കടൽത്തീരത്തെ ശിലകളിൽ, മഞ്ഞുകാലത്തെ നെരിപ്പോടിനരികിൽ, വിശ്രാന്തി കൊള്ളുന്ന ആ ഊഷ്മളപാദങ്ങളെ ഞാനാരാധിയ്ക്കുന്നു. കൊടുങ്കാറ്റിനു തൊട്ടു മുമ്പ് കറുത്തിരുണ്ട മേഘങ്ങൾ മൂടിക്കെട്ടിയ കടൽത്തീരം ചിലപ്പോഴൊക്കെ ഓർമ്മയിൽ വരുന്നു: തിരമാലകൾ ഒരോന്നോരോന്നായി അവളുടെ പാദങ്ങൾ അരുമയോടെ ചുംബിച്ചു നിർവൃതിയടയുമ്പോൾ ഞാനെത്ര അസൂയപ്പെട്ടിരിയ്ക്കുന്നു! തിരമാലകളിലൊന്നായി ആ പാദങ്ങളുടെ മാധുര്യം അധരങ്ങൾകൊണ്ടു നുകരാൻ ഞാനെത്ര മോഹിച്ചു! യുവത്വത്തിന്റെ പ്രക്ഷുബ്ധവും ആവേശോജ്ജ്വലവുമായ ദിനങ്ങളിൽ സുന്ദരിയായ ആർമിഡയുടെ ചുവന്ന ചുണ്ടുകളോ റോസാപ്പൂപോലെ തുടുത്ത കവിളുകളോ തീവ്രാഭിലാഷം തുടിയ്ക്കുന്ന മാറിടമോ ചുംബിയ്ക്കുവാൻ ഇത്രയും ഹൃദ്യമായ വികാരങ്ങളോടെ ഒരിയ്ക്കൽപ്പോലും ഞാൻ ആഗ്രഹിച്ചിട്ടില്ല. അഭിനിവേശത്തിന്റെ ആ ചണ്ഡവാതങ്ങൾ ഒരിയ്ക്കലും ഇത്ര ശക്തിയോടെ എന്റെ മനസ്സിൽ ആർത്തലച്ചിട്ടില്ല; എന്റെ ആത്മാവിൽ ഇത്രയും രൂക്ഷമായൊരു മുറിവ് സൃഷ്ടിയ്ക്കാൻ മറ്റൊന്നിനും കഴിഞ്ഞിട്ടില്ല. മനസ്സിലിട്ടു താലോലിയ്ക്കുന്ന സ്വപ്നമായി ചിലപ്പോൾ മറ്റൊരനുഭവവും ഞാനോർക്കാറുണ്ട്. അവളുടെ പാദസ്പർശംകൊണ്ടു ധന്യമായ കുതിരവണ്ടിയുടെ ചവിട്ടുപടിയിൽ അലസനായിരിയ്ക്കുമ്പോൾ എന്റെ കൈകൾ ആ സ്പർശനസുഖം തിരിച്ചറിയുന്നു! ഒരിയ്ക്കൽക്കൂടി എന്റെ ഭാവന ഇളകിമറിയുന്നു, ആ പാദസ്പർശം തണുത്തുറഞ്ഞ എന്റെ ഹൃദയധമനികളിൽ ഊഷ്മളപ്രവാഹമായി മാറുന്നു. പ്രണയനിശ്വാസത്തിന്റെ പ്രതീക്ഷാനിർഭരമായ വേദന ഞാനറിയുന്നു! ആ വികാരവിക്ഷുബ്ധതയ്ക്കു കവിത തുളുമ്പുന്നതെങ്കിലും ഈ വിറങ്ങലിച്ച വാക്കുകളൊരു വിരാമചിഹ്നം വരയ്ക്കുന്നു! അവയിൽനിന്നു വന്ന ഹൃദയഹാരിയായ ഗാനങ്ങൾക്കോ വാചാലമായ വാചകങ്ങൾക്കോ ഈ ഉൽക്കടവികാരങ്ങൾ പ്രതിഫലിപ്പിയ്ക്കാനാവില്ല. അത്തരം ഉണർത്തുപാട്ടുകളുടെ ഭാഷയും ശൈലിയും ഒരുപക്ഷേ മധുരമായിരിയ്ക്കാം. പക്ഷെ, മോഹനമായ ആ ചരണങ്ങൾ ഇന്നിപ്പോൾ വഞ്ചനാത്മകമായി മാറിയിരിയ്ക്കുന്നു!

പക്ഷേ, നമ്മുടെ കഥാപുരുഷനെന്തു സംഭവിച്ചു? പാതി മയക്ക

ത്തിൽ നൃത്തപരിപാടി ഉപേക്ഷിച്ച് അയാൾ വീട്ടിലേക്ക തിരിച്ചു പൊയ്ക്കഴിഞ്ഞു. ക്ഷീണത്തിനും വിശ്രമത്തിനും സമയമനുവദിയ്ക്കാതെ സെന്റ് പീറ്റേഴ്സ്ബർഗ് അപ്പോഴേയ്ക്കും പെരുമ്പറകളുടെ ശബ്ദകോലാഹലത്തിൽ ഉറക്കമുണർന്നു. വഴിവാണിഭക്കാരും വ്യാപാരികളും പുറത്തിറങ്ങി. വണ്ടിക്കാർ ഉറക്കച്ചടവോടെ ചെന്നു കുതിരകളെ തട്ടിയുണർത്തി. ഓച്ത്തയിൽനിന്നൊരു ഗ്രാമീണസ്ത്രീ തലയിൽ മൺകുടവും ചുമന്നു പ്രഭാതത്തിലെ മഞ്ഞ് ചവിട്ടി ഞെരിച്ചു ശബ്ദമുണ്ടാക്കി തിടുക്കത്തിൽ നടന്നുപോയി. പുലരിയുടെ ഉന്മേഷകരമായ സ്വരങ്ങൾ കേട്ടുതുടങ്ങി. ഭവനജാലകങ്ങൾ തുറക്കപ്പെട്ടു. അടുക്കളയിൽനിന്നുയർന്ന നീലനിറമുള്ള പുക അന്തരീക്ഷത്തിൽ പടർന്നുപൊങ്ങി. ഒരിയ്ക്കലും മുഖത്തു പ്രസന്നത ഭാവിയ്ക്കാത്ത ജർമ്മൻകാരനായ റൊട്ടിക്കടക്കാരൻ തലയിലൊരു കടലാസുതൊപ്പിയുമായി കടയുടെ പാതിവാതിൽ പറ്റുവരവുകാർക്കായി പല തവണ തുറന്നടച്ചു. നൃത്തപരിപാടികളുടെ കോലാഹലം അമർന്നൊടുങ്ങിയ പ്രഭാതം മദ്ധ്യാഹ്നത്തിലേയ്ക്കു മാറുമ്പോഴും സുഖസമൃദ്ധിയുടെ നിറവിൽ പരമാനന്ദം നുണഞ്ഞു നമ്മുടെ ശിശുവായ കഥാനായകൻ ഉറങ്ങുകയായിരുന്നു. മദ്ധ്യാഹ്നം മയങ്ങുമ്പോൾ, ചിലപ്പോഴൊക്കെ അതിലേറെ വൈകിയും, അയാളെഴുന്നേറ്റ് അടുത്ത പ്രഭാതംവരെയുള്ള പരിപാടികൾ ഓരോന്നായി ആസൂത്രണം ചെയ്യും. ഇന്നലത്തെപ്പോലെതന്നെ നാളെയും തുടരുന്ന പരിപാടികളുമായി ഒരേസമയം വിരസവും വിഭിന്നവുമായിരുന്നു അയാളുടെ ജീവിതം. യൗവനത്തിന്റെ സ്വാതന്ത്ര്യം നന്നായി ആസ്വദിയ്ക്കുകയും ഉജ്ജ്വലമായ വിജയങ്ങളിൽ ആഹ്ലാദിയ്ക്കുകയും നിരന്തരം ആവർത്തിയ്ക്കുന്ന ഉല്ലാസങ്ങളിൽ രസിയ്ക്കുകയും ചെയ്തുപോന്ന യെവ്ജനി സത്യത്തിൽ അതിലെല്ലാം സന്തുഷ്ടനായിരുന്നോ? മനം മയക്കുന്ന മദിരോത്സവങ്ങളിൽ അയാൾ കാണിച്ചിരുന്ന ഊർജ്ജസ്വലമായ ഉത്സാഹവും വികാരാവേശവും സത്യത്തിൽ ആത്മാർത്ഥമായിരുന്നുവോ? അതെ: നിങ്ങൾ സംശയിച്ചതുപോലെ അയാളുടെ മനസ്സിൽ അത്തരം പേലവവികാരങ്ങൾക്ക വളരെ പണ്ടേ

മങ്ങലേറ്റുകഴിഞ്ഞിരുന്നു, അതാണു സത്യം! സമ്പന്നസമൂഹത്തിന്റെ കാതലില്ലാത്ത കാഴ്ചപ്പാടുകൾ അയാളെ നിഷ്ക്രിയനും പരുഷപ്രകൃതിയുമാക്കി. സുന്ദരികളായ പെൺകുട്ടികൾ അയാളുടെ ആരാധനയ്ക്കു വിഷയമല്ലാതായി, നിരന്തരമായ വിശ്വാസവഞ്ചന അയാളെ പരിക്ഷീണനാക്കി. നുരഞ്ഞു പൊന്തുന്ന മദ്യവും ചൂടുള്ള മാംസഭക്ഷണങ്ങളും സ്ട്രാസ്ബർഗ് പലഹാരങ്ങളും രുചിച്ചു മടുത്ത അയാളെ സദസ്സുകളും സുഹൃത്തുക്കളും കൈവെടിഞ്ഞു. മനസ്സു മരവിക്കുന്ന നേരത്തു രസം പിടിച്ച നുണക്കഥകളൊന്നും അയാൾക്ക് ഓർക്കാൻ കഴിഞ്ഞില്ല. ഒരു കാലത്തു കൗശലബുദ്ധിയും വിഷയാസക്തനുമായിരുന്ന അയാൾക്കിന്നു മൽപ്പിടുത്തവും തുടർന്നു വരുന്ന വെടിയുണ്ടയുടെ സീൽക്കാരവും വിരക്തി ജനിപ്പിച്ചു. എന്തായിരുന്നു അയാളുടെ മോഹഭംഗത്തിനു കാരണം? നമുക്കതറിയേണ്ട സമയം വന്നിരിക്കുന്നു. റഷ്യയിലെ കാലാവസ്ഥ പിടിയ്ക്കാത്ത ഇംഗ്ലീഷുകാരുടെ വിഷാദരോഗം ബാധിച്ച്, അസ്വസ്ഥതയുടെ ഗർത്തങ്ങളിലേയ്ക്കയാൾ പതുക്കെ ആഴ്-ന്നിറങ്ങി. ദൈവത്തിനു നന്ദി, ആത്മഹത്യ ചെയ്യാനുള്ള യാതൊരു ശ്രമവും അയാൾ നടത്തിയില്ല. ജീവിതം നിരുത്സാഹവും നിർവികാരവുമായി മുന്നോട്ടു നീങ്ങി. ബൈറൺ പ്രഭുവിന്റെ 'ചൈൽഡ് ഹാരോൾഡി'നെപ്പോലെ മ്ലാനിയും വ്യസനിയുമായി അയാൾ ഭക്ഷണമേശയ്ക്കു മുമ്പിൽ പ്രത്യക്ഷപ്പെട്ടു. ഈയിടെയായി പരദൂഷണങ്ങളോ നെടുവീർപ്പുകളോ നർമ്മഭാഷണങ്ങളോ മൃദുലവികാരങ്ങളോ അയാളെ സ്പർശിയ്ക്കാറില്ല. വ്യക്തിപരമായ ഇഷ്ടാനിഷ്ടങ്ങൾ സകലതും നഷ്ടപ്പെട്ട അയാളെ യാതൊന്നും ആവേശം കൊള്ളിക്കാറില്ല. ആകർഷകമായ വിഷയങ്ങളിലൊന്നും അയാളുടെ ശ്രദ്ധ പതിഞ്ഞില്ല. പരിഷ്കൃതസമൂഹത്തിലെ വിചിത്രസ്വഭാവികളായ നിങ്ങളെപ്പോലും അയാൾ വെറുത്തു. നിങ്ങളെപ്പോലെ ജീവിക്കുന്നതിന്റെ മടുപ്പിയ്ക്കുന്ന വിരസത ഇന്നു ഞങ്ങൾക്കു നല്ല ബോദ്ധ്യമുണ്ട്. ബുദ്ധിമതികളായ അപൂർവം ചില അഭിജാതവനിതകൾ 'ബെന്താ'മിനെക്കുറിച്ചു സംസാരിച്ചേക്കാം. പക്ഷേ, നിഷ്ക്കളങ്കമായ അത്തരം സംഭാഷണങ്ങളുടെ ഉള്ളടക്കം വെറും വിഡ്ഢിത്തമായിരിയ്ക്കും. പരിശുദ്ധകളും പരോപകാരികളും നല്ല വിവേ

ചനാശക്തി പ്രകടിപ്പിയ്ക്കുന്നവരുമാണെങ്കിലും പുരുഷന്മാരുമായി അടുത്തു പെരുമാറാത്ത അവരുടെ നേർക്കാഴ്ചപോലും നമ്മുടെ ഉള്ളിൽ വിഷാദം വിതയ്ക്കും. എന്റെ പ്രിയപ്പെട്ടവരേ, സകലമാന ജനങ്ങളും ഉറക്കത്തിലേയ്ക്കു വീഴുമ്പോൾ നഗരത്തിലെ ചരൽപ്പാതകളിലൂടെ അത്യാവേശപൂർവം കുതിരവണ്ടികളിൽ കുതിച്ചുപായുന്ന മധുരമനോഹരികളായ നിങ്ങളെപ്പോലും യെവ്ജനി ഒടുവിൽ ഉപേക്ഷിച്ചു കളഞ്ഞു. പ്രക്ഷുബ്ധമായ ആഹ്ലാദങ്ങളുടെ ആരവങ്ങളിൽനിന്നകന്നു പുറത്തെങ്ങും പോകാതെ അയാൾ ഏകാന്തവാസം വരിച്ചു. ആലസ്യത്തിന്റെ ഇടവേളകളിൽ യെവ്ജനി ചിലപ്പോൾ തൂലിക കൈയിലെടുത്തു മനസ്സിലൂറിവരുന്ന വിചാരങ്ങൾ കടലാസിലേയ്ക്കു പകർത്തി. പക്ഷെ, യാതൊരു വിധത്തിലും വഴങ്ങാത്ത ബുദ്ധിപരമായ ആ അത്യായാസം മൂലം അയാൾ പരവശനും നിരാശനുമായി. അയാളുടെ തൂലികത്തുമ്പിലേയ്ക്കു വാക്കുകൾ ഒഴുകി വന്നില്ല. ദുരഭിമാനികളായ എഴുത്തുകാരുടെ സമാജങ്ങളിൽ അയാൾക്കു പ്രവേശനം ലഭിച്ചില്ല. അവസാനം, ആത്മാവിന്റെ ശൂന്യതയിൽ വേദനിച്ച് അലസതയുടെ മടിത്തട്ടിൽ മയങ്ങിയ അയാൾ ഒരിയ്ക്കൽക്കൂടി ഉണർന്നെഴുന്നേറ്റു. മറ്റുള്ളവരുടെ മനസ്സിലൂടെ കടന്നുപോയ ചിന്തകൾ സമാഹരിച്ചു സ്വാംശീകരിയ്ക്കാനുള്ള സ്തുത്യർഹമായ ശ്രമമാണു പിന്നീടയാൾ നടത്തിയത്. അലമാരകളിൽ താഴെ നിലത്തുനിന്നു മേൽത്തട്ടുവരെ നിരത്തിവെച്ച പുസ്തകങ്ങൾ ഓരോന്നായി അയാൾ വായിച്ചു. അതുകൊണ്ടു പക്ഷേ യാതൊരു പ്രയോജനവുമുണ്ടായില്ല. പുസ്തകങ്ങളിൽ നിരർത്ഥകമായ ഭ്രാന്തും മടുപ്പിയ്ക്കുന്ന വഞ്ചനയും മാത്രമേ അയാൾക്കു കാണാൻ കഴിഞ്ഞുള്ളൂ. ഒന്നിൽ നീതി കണി കാണാനില്ലെങ്കിൽ മറ്റൊന്നിൽ വെളിവും ബോധവുമില്ലാത്ത മുൻവിധികളുടെ ചങ്ങലകളും! പഴയവ കാലഹരണപ്പെട്ടു, പുതിയവയ്ക്കാകട്ടെ പഴമയുടെ മണവും! അങ്ങനെ, സ്ത്രീകളെപ്പോലെ, പുസ്തകങ്ങളേയും അയാൾ ഉപേക്ഷിച്ചു. പൊടിപിടിച്ച അലമാരകൾക്കു മീതെ അയാൾ ദു:ഖസൂചകമായി ഒരു കറുത്ത തുണി വലിച്ചിട്ടു.

ദൈനന്ദിനജീവിതത്തിന്റെ കോലാഹലങ്ങളിലും ലോകാചാരങ്ങ

ളുടെ കാപട്യത്തിലും മനം മടുത്തു നിസ്സഹായനായ ഞാൻ അക്കാല ത്ത് ഒനേഗിനുമായി പരിചയപ്പെട്ടു. അയാളുടെ രീതികളും ഭാവങ്ങളും സ്വപ്നം കാണാനുള്ള വാസനയും എനിയ്ക്കിഷ്ടപ്പെട്ടു. ശ്രദ്ധേയമായ ആ അസാധാരണത്വവും മഞ്ഞുപാളിപോലെ മൂർച്ചയുള്ള മനസ്സും എന്നെ ആകർഷിച്ചു. ഞാൻ വികാരജീവിയായിരുന്നെങ്കിൽ അയാൾ വികാ രരഹിതനായിരുന്നു. വൈകാരികമായ വിനോദങ്ങളിൽ ഞങ്ങൾ ര ണ്ടുപേരും വിദഗ്ധരുമായിരുന്നു. ജീവിതം ഞങ്ങളെ വൈരാഗികളാ ക്കി മാറ്റി. ധൈര്യവും ആവേശവും ഞങ്ങളിൽനിന്നു ചോർന്നുപോ യിരുന്നു. ഭാഗ്യദേവതയുടെ ഭീഷണഭാവങ്ങളും സാധാരണക്കാരുടെ കൗശലങ്ങളും ജീവിതം തുടങ്ങുന്നതിനു മുമ്പേ ഞങ്ങൾ അനുഭവിച്ച റിഞ്ഞു. ചിന്തിയ്ക്കുകയും ജീവിയ്ക്കുകയും ചെയ്യുന്ന ആർക്കായാലും സ്വ ന്തം ആത്മാവുകൊണ്ട് ഈ ലോകത്തെ അവജ്ഞാപൂർവം നിന്ദിയ്ക്കാ നാവില്ല! ഒരിയ്ക്കലും തിരിച്ചുവരാത്ത നിമിഷങ്ങളുടെ മതിഭ്രമങ്ങളിൽ സൂക്ഷ്മമായ സംവേദനശക്തിയുള്ളവർ നിരന്തരം പീഡിപ്പിയ്ക്കപ്പെടുക തന്നെ ചെയ്യും. മോഹനീയമായ യാതൊരു ഭാവവും അവരുടെ പക്ക ലില്ല. ഓർമ്മകൾ സർപ്പങ്ങളെപ്പോലെ ഘോരദംശനത്തിനുവേണ്ടി വാപിളർക്കും. പാഴായിപ്പോയ കഴിഞ്ഞകാലം ഒരു പശ്ചാത്താപമാ യി അവരെ വിഴുങ്ങിക്കളയും. എങ്കിലും അവ സൗഹൃദസംഭാഷണ ങ്ങൾക്കു ചിലപ്പോൾ ആകർഷണീയതയും ആഹ്ലാദവും പകരാതിരി യ്ക്കില്ല. ആദ്യമൊക്കെ ഒനേഗിന്റെ നർമ്മഭാഷണങ്ങൾ എന്നെ അമ്പ രപ്പിയ്ക്കുകയാണു ചെയ്തത്. അയാൾ പുറത്തേയ്ക്കു വിടുന്ന വിഷമയമായ അധിക്ഷേപങ്ങളോടും രോഷം തുളുമ്പുന്ന തമാശകളോടും പകയും വിദ്വേഷവും വമിയ്ക്കുന്ന ആക്ഷേപഹാസ്യങ്ങളോടും പിന്നീടു ഞാൻ പതുക്കെ പൊരുത്തപ്പെട്ടു. വേനൽക്കാലത്തു നിലാവു പെയ്യുന്ന നിശ്ച ലരാവുകളിൽ നിസ്സംഗമായൊഴുകുന്ന നേവാനദിയുടെ തീരത്തിരുന്നു സുതാര്യമായ ജലോപരിതലത്തിൽ വെളിവാകുന്ന ഡയാനയുടെ മു ഖസൗന്ദര്യം ഞങ്ങൾ എത്രയോ തവണ ആസ്വദിച്ചിരിയ്ക്കുന്നു! ആകു ലതകളില്ലാത്ത കാൽപ്പനികമായ ആലസ്യങ്ങളിൽ പ്രണയത്തിന്റെ കൊഴിഞ്ഞുപോയ കാലങ്ങളും പ്രണയിനികളുടെ മറന്നുപോയ മുഖ

ഭാവങ്ങളും ഞങ്ങളോർത്തു. രാവിന്റെ നിശ്ശബ്ദമൗനത്തിലെ നിശ്വാസങ്ങളുടെ കൃതാർത്ഥത വിജനമായ ഏകാന്തതയിലിരുന്നു ഹർഷോന്മാദത്തോടെ ഞങ്ങൾ നുകർന്നു! സ്വപ്നജീവിയായൊരു കുറ്റവാളിയെ കാരാഗൃഹത്തിൽനിന്നു വനാന്തരത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോകുന്നതുപോലെ കാൽപ്പനികചാപല്യവും യൗവനത്തിളപ്പുകളും കടന്നു ഞങ്ങൾ അപാരതകളിലേയ്ക്കു സഞ്ചരിച്ചു. പശ്ചാത്താപംമൂലം കനം തൂങ്ങി തുടിയ്ക്കുന്ന ഹൃദയവുമായി വലതുകാൽ പാറപ്പുറത്തൂന്നി ചിന്താമഗ്നനായി നിൽക്കുന്ന യെവ്ജനിയുടെ ചിത്രം ഇന്നുമെന്റെ മനസ്സിൽനിന്നു മാഞ്ഞി ട്ടില്ല. കാവൽക്കാരുടെ സംസാരമൊഴികെ അന്തരീക്ഷം നിശ്ശബ്ദവും നിശ്ചലവുമായി കാണപ്പെട്ടു. അങ്ങകലെ മില്യോണതെരുവിലൂടെ ഒരു കുതിരവണ്ടി സാവധാനം നീങ്ങുന്നതിന്റെ നേർത്ത ശബ്ദം വിദൂരതയിൽനിന്നു പ്രതിദ്ധ്വനിച്ചു. മയങ്ങുന്ന നദിയുടെ മാറിൽ ഒറ്റയ്ക്കൊരു തോണി ഇരുവശത്തേയ്ക്കും കൈകൾ നീട്ടി വിരിച്ചു നീങ്ങി. വളരെ ദൂരെ താഴ്‌വരയിലെവിടെയോനിന്നു വരുന്ന പ്രണയസാന്ദ്രമായ വിരഹഗാനത്തിനു പുല്ലാങ്കുഴലിന്റെ മധുരമായ നാദം ശ്രുതി ചേർത്തു. രാത്രിയുടെ തണുത്തുറഞ്ഞ കരാശ്ലേഷത്തിൽ അമർന്നുപോയ ഞാനന്നു പക്ഷേ ടൊർക്കാറ്റോയുടെ അഷ്ടപദിഗീതങ്ങളിലെ സ്വരസൗകുമാര്യത്തെക്കുറിച്ചാണു ചിന്തിച്ചത്. ഞാനോർക്കുന്നു, അഡ്രിയാറ്റിക് കടലിലെ ചപലവും ചഞ്ചലവുമായ ഓളങ്ങൾ..! ബ്രെന്റാ, നിന്റെ അഗാധമായ നീർച്ചുഴികൾ എനിയ്ക്കിനി എന്നാണു കാണാനാവുക? ആവേശം തിരതല്ലുന്ന മനസ്സുകൊണ്ട്, മധുരമായ ആ നാദനിർത്ജരിയ്ക്കു ഞാൻ വീണ്ടും കാതോർക്കുന്നു. അപ്പോളോയുടെ ശിഷ്യരായി ജനിയ്ക്കാൻ കഴിഞ്ഞതു നമ്മുടെ പുണ്യം! അൽബിയോൺ ഉപയോഗിയ്ക്കുന്ന വിചിത്രവീണയുടെ സ്വരമാധുരി എനിയ്ക്കിപ്പോൾ പരിചിതമായിക്കഴിഞ്ഞു. ഞാനിപ്പോൾ ഇറ്റലിയിലെ സ്വർണപ്രഭ ചൊരിയുന്ന രാവിന്റെ മൌനത്തിൽ സുന്ദരിയായൊരു വെനീസുകാരിയുമായി സല്ലപിയ്ക്കുകയാണ്; അവളുടെ മൗനത്തിനോ കൊഞ്ചലിനോ കൂടുതൽ മധുരമെന്നു തീരുമാനിയ്ക്കാൻ കഴിയാതെ, ജലോപരിതല

ത്തിൽ ഒഴുകുന്ന കളിയോടംപോലുള്ള അവളുടെ അധരങ്ങൾ ചുംബി ക്കുമ്പോൾ, പെട്രാർക്കിലെ പ്രണയഭാഷയാണു ഞാനറിയാതെ പറ ഞ്ഞുപോകുന്നത്! സമയം അതിക്രമിക്കുന്നു! ഹർഷോന്മാദം പൂണ്ടു മ തിമറന്നു ഞാൻ ചോദിക്കട്ടെ, സ്വാതന്ത്ര്യത്തിന്റെ ആ സുന്ദരനിമിഷം ഇനിയെന്നാണു പ്രത്യക്ഷപ്പെടുക? തിരമാലകളിൽ അലസമായി വീ ശുന്ന കടൽക്കാറ്റിനൊപ്പം ഞാൻ കാത്തിരിക്കുന്നു. തീരത്തേക്കു ത്വരി തഗതിയിൽ പാഞ്ഞടുക്കുന്ന പായ്ക്കപ്പൽ എന്നെ ദൂരെനിന്നു മാടി വിളിക്കുന്നു. കൊടുങ്കാറ്റിന്റെ ഭീഷണത അതിജീവിച്ച്, തിരമാലകളോ ടു പടപൊരുതി, കടലിന്റെ വിശാലമായ രാജവീഥികളിലൂടെ ഞാനി നിയെന്നാണു പരിപൂർണസ്വാതന്ത്ര്യത്തിലേക്കു യാത്ര പുറപ്പെടേണ്ട ത്? ഈ കടൽത്തീരത്തെ വിപരീതമായ കാലാവസ്ഥയോടു വീണ്ടും വിടപറയേണ്ട സമയം വന്നിരിക്കുന്നു. സ്നേഹിക്കുകയും വേദനിക്കുക യും ചെയ്ത ഹൃദയം താനേ മുങ്ങിപ്പോയ ആപൽക്കരമായ ചുഴിയിൽ, സുതാര്യമായ മാനത്തിനു കീഴിൽ, തീരാത്ത നെടുവീർപ്പിട്ടു വിഷാദ ങ്ങളുടെ സ്വച്ഛന്ദമൃത്യുവിനായി ഞാൻ കാത്തിരിക്കുന്നു!

ഒടുവിൽ ഞങ്ങളൊരുമിച്ച് ചില വിദേശനാടുകൾ സന്ദർശിക്കാ മെന്നു തീരുമാനമെടുത്തു; ഒനേഗിൻ അതിനുവേണ്ട ചില ഒരുക്കങ്ങ ളും തുടങ്ങി; പക്ഷേ, വിധിവൈപരീത്യംമൂലം ഞങ്ങൾക്കുടനെ വേർ പിരിയേണ്ടി വന്നു. രണ്ടുപേരും രണ്ടുവഴിക്കു നീങ്ങി. അതിനിടയിൽ അയാളുടെ പിതാവ് മരിച്ചു. കൗശലക്കാരായ കൊള്ളപ്പലിശക്കാർ അവകാശങ്ങളും വിശദീകരണങ്ങളുമായി അയാളെ വളഞ്ഞു. അത്ത രം വിലപേശലുകളിൽ താൽപ്പര്യമില്ലാത്ത ഒനേഗിൻ ഉള്ളതിൽ സം തൃപ്തി കണ്ടു പൈതൃകമായി ലഭിച്ചതു മുഴുവൻ അവര്ക്കായി അടിയറ വെച്ചു. അതിലൊരു നഷ്ടബോധം അയാളെ തീണ്ടിയില്ല. അതല്ലെ ങ്കിൽ കാലം കുറച്ചു കഴിഞ്ഞാ ലും, അമ്മാമന്റെ മരണവും വിൽപ്പത്ര വും അയാളൊരുപക്ഷേ മുൻകൂട്ടി കണ്ടിരിക്കാം. അധികം വൈകാതെ അമ്മാമൻ മരണശയ്യയിലാണെന്നു പറഞ്ഞു വക്കീലിന്റെ വകയായി അയാൾക്കൊരു അറിയിപ്പ് ലഭിച്ചു. ദുഃഖകരമായ കത്തിന്റെ സൂചന മനസ്സിലാക്കി അന്ത്യസമാഗമത്തിനു തയാറായി യെവ്ജനി തൽക്ഷ

ണം യാത്ര പുറപ്പെട്ടു. വണ്ടിയിലിരുന്ന സംഭവിയ്ക്കാൻ പോകുന്ന രംഗങ്ങൾ ഓരോന്നായി അയാൾ മനസ്സിൽ കാണുന്ന ഭാഗത്താണു നാം കഥ തുടങ്ങിയതെന്നു വായനക്കാർ ഓർക്കുന്നുണ്ടാകും. പണത്തിന്റെ പേരിൽ കാണാൻ പോകുന്ന നെടുവീർപ്പുകളും ചതികളും വൈരസ്യങ്ങളും നേരിടാൻ അയാൾ തയാറെടുത്തു. പക്ഷേ, അയാൾ വീട്ടിലെത്തിയപ്പോഴേയ്ക്കും അമ്മാമന്റെ ജഡശരീരം നിലത്തിറക്കിക്കഴിഞ്ഞിരുന്നു. വീട്ടിലെ സ്ഥിതിഗതികൾ ആകെ അലങ്കോലപ്പെട്ടു കിടക്കുന്നത് അയാൾ കണ്ടു. ബന്ധുക്കളും ശത്രുക്കളും വീട്ടുകാരും നാട്ടുകാരും ആദരാഞ്ജലി അർപ്പിയ്ക്കാനും ശവസംസ്കാരച്ചടങ്ങുകൾക്കു സാക്ഷ്യം വഹിയ്ക്കാനുമായി മൃതദേഹത്തിനു ചുറ്റും തടിച്ചുകൂടി. എല്ലാവരും ചേർന്നു പതിവാഘോഷങ്ങളോടെ ചടങ്ങു ഗംഭീരമാക്കി. അതിഥികളും കാർമ്മികരും യഥാവിധി തിന്നുകയും കുടിയ്ക്കുകയും ചെയ്തു തൃപ്തിയോടെ ഉപചാരം പറഞ്ഞു പിരിഞ്ഞു. അതോടെ, അമ്മാമന്റെ സ്വത്തായ കുളങ്ങളും പാടങ്ങളും പറമ്പുകളും മുന്തിരിത്തോട്ടങ്ങളും സ്വന്തമായിക്കഴിഞ്ഞ ഒനേഗിൻ നല്ലൊരു തികഞ്ഞ ഗ്രാമീണനായി മാറി. അതുവരെ കൃത്യനിഷ്ഠയും ദിനചര്യയുമില്ലാത്ത ഒരലസജീവിതമാണ് അയാൾ നയിച്ചിരുന്നത്. പക്ഷേ, ഇപ്പോൾ പതുക്കെയാണെങ്കിലും പഴയ ശൈലിയ്ക്കു ഗുണപരമായ മാറ്റം വരുന്നതുകണ്ട് അയാൾ സന്തോഷിച്ചു. കുറച്ചു ദിവസത്തേയ്ക്കു സകലതും ഉന്മേഷകരവും ഹൃദ്യവും രസകരവുമായി അയാൾക്കു തോന്നി. പരന്നുകിടക്കുന്ന വയലുകളുടെ വിജനതയും ഓക്കുമരങ്ങൾ തിങ്ങിനിറഞ്ഞ നിബിഡവനങ്ങളുടെ ഈറനണിഞ്ഞ മൌനവും ശാന്തമായൊഴുകുന്ന കൈത്തോടുകളുടെ ഗദ്ഗദവും ഒനേഗിനു പുതിയ അനുഭവങ്ങളായിരുന്നു. പക്ഷേ, മാസമൊന്നു കഴിഞ്ഞപ്പോഴേയ്ക്കും മലകളും വനങ്ങളും വയലുകളും അയാളുടെ മനസ്സിനെ സ്പർശിയ്ക്കാതായി. മാത്രമല്ല, വല്ലപ്പോഴും  വെറുതേയിരുന്നൊന്നു കോട്ടുവായിടാൻപോലും പണിത്തിരക്ക് അയാളെ അനുവദിച്ചില്ല. തിരക്കേറിയ തെരുവുകളോ മൈതാനങ്ങളോ സൽക്കാരങ്ങളോ ചീട്ടുകളികളോ ഇല്ലാത്ത അനിവാര്യമായ മടുപ്പ് ഗ്രാമീണജീവിത

ത്തിലും തിരിച്ചു വരുന്നത് അയാൾ വ്യക്തമായി കണ്ടറിഞ്ഞു. ഒരു നിതാന്തനിരീക്ഷകനെപ്പോലെ, അഥവാ വിശ്വസ്തഭാര്യയെപ്പോലെ, സ്വന്തം നിഴൽരൂപമായ വൈരാഗ്യചിന്ത ജീവിതത്തിലുടനീളം ഒനേഗിനെ പിന്തുടർന്നു. മറിച്ച്, ഗ്രാമീണാന്തരീക്ഷത്തിന്റെ ശാന്തതയും സമാധാനവും ആസ്വദിച്ചു സംതൃപ്തമായൊരു ജീവിതം നയിക്കുകയായിരുന്നു എന്റെ ലക്ഷ്യം: വീണയുടെ തന്ത്രികളിൽനിന്നുണരുന്ന സംഗീതവീചികൾ നിശ്ചലമായ നിശ്ശബ്ദതയിൽ കൂടുതൽ സാന്ദ്രതയും സജീവമായ സർഗചൈതന്യവും കൈവരിയ്ക്കുന്നതു ഞാൻ നേരിട്ടറിഞ്ഞു. ജലാശയങ്ങളുടെ വിജനമായ തീരത്തുകൂടി അപാരതയോളം അലഞ്ഞുതിരിയുന്ന ൽ മാത്രമാണു ഞാനെന്റെ നിഷ്ക്കളങ്കമായ ഉദാസീനത സമർപ്പിച്ചത്. അടുത്ത ദിവസത്തെ പ്രഭാതം ഇന്നത്തേക്കാൾ മധുരതരമായ സ്വസ്ഥതയും സ്വാതന്ത്ര്യവും എനിക്കു സമ്മാനിച്ചു! ക്ഷണികമായ പ്രശസ്തിയുടെ പിന്നാലെ പോകാതെ കഴിയുന്നത്ര വായിച്ച്, മടുക്കുമ്പോൾ മയക്കത്തിലേക്കു വഴുതി വീണു കഴിഞ്ഞുപോയ കാലത്തെ സന്തോഷങ്ങളൊരു മൂടൽമഞ്ഞിന്റെ നിഴൽ വിരിച്ച ആലസ്യത്തിൽ ഞാനാസ്വദിച്ചു. പൂക്കളും പ്രണയവും പ്രകൃതിയും പരന്നുകിടക്കുന്ന പുൽത്തകിടികളും അനായാസമായ ജീവിതവും ഞാനിഷ്ടപ്പെട്ടു. ഒനേഗിന്റെ ഇഷ്ടാനിഷ്ടങ്ങൾ എന്റേതുമായി താരതമ്യം ചെയ്തു പഠിയ്ക്കുന്നതിൽ അസാധാരണമായൊരു കൗതുകവും ഞാൻ കാണിക്കാതിരുന്നില്ല. അതുകൊണ്ടു ദോഷൈദൃക്കായ ഒരു വായനക്കാരനോ, പരദൂഷണപ്രിയനോ, അപവാദകനോ ഞങ്ങളുടെ സ്വഭാവങ്ങളുടെ സാദൃശ്യം കണ്ടു കവിതയുടെ ഈ ഭാഗത്തു സ്വന്തം ചിത്രത്തിനുമാത്രമാണു ഞാൻ മിഴിവു നൽകുന്നതെന്നു തെറ്റിദ്ധരിയ്ക്കാതിരിക്കട്ടെ! ഗൗരവസ്വഭാവിയായ കവി ബൈറൺ കേൾക്കേണ്ടിവന്നതുപോലെ, സ്വന്തം കാര്യത്തിൽനിന്നു വ്യത്യസ്തമായൊരു വിഷയത്തിൽ കവിതയെഴുതാൻ എനിയ്ക്കു കഴിവില്ലെന്ന ആരോപണവും ഉയരാതിരിയ്ക്കട്ടെ!. പൊതുവേ സാങ്കൽപ്പികമായ പ്രണയത്തിന്റെ കാമുകരാണു കവികൾ. ആകാശത്തുനിന്നു താനേ ഇറങ്ങിവരുന്ന വിഷയങ്ങളെക്കുറിച്ചു സ്വപ്നം കാണുന്നതു ഞങ്ങളുടെ ശീലവും അഭിരുചിയു

മാണ്. ആ സ്വപ്നങ്ങളുടെ നിഗൂഢാത്മകത ആത്മാവിൽ കാത്തുസൂക്ഷിച്ച് കാവ്യദേവതയ്ക്കു കാണിയ്ക്കു സമർപ്പിക്കുകയുമാണു ഞങ്ങളുടെ പതിവ്. അങ്ങനെ ലഭിക്കുന്ന സ്വാതന്ത്ര്യത്തിന്റെ ഹർഷോന്മാദത്തിൽ ഹൃദയദേവതയായ വനകന്യകയേയും സാൽഗിരാനദിയുടെ തീരത്തു താമസിയ്ക്കുന്ന അടിമപ്പെൺകിടാവിനേയുംകുറിച്ചു ഞാനെഴുതാറുണ്ട്. പക്ഷേ, ഈയിടെയായി നിങ്ങളിൽനിന്നൊരു ചോദ്യം ഞാൻ കേൾക്കുന്നു: താങ്കളുടെ കാവ്യവീണ ഇപ്പോൾ ആരുടെ പേരിലാണു നെടുവീർപ്പിട്ടു വിലപിയ്ക്കുന്നത്? ഏതു പെൺകിടാവിന്റെ പേരിലാണു താങ്കളുടെ പുതിയ ഭാവഗീതം സമർപ്പിച്ചിരിക്കുന്നത്? അനുഭൂതികളെ അലോസരപ്പെടുത്തുന്നവിധം ഏതു ദിവ്യകടാക്ഷമാണു താങ്കളുടെ ചിന്താബന്ധുരമായ ഗാനങ്ങളെ മധുരമായ ലാളനത്തിലൂടെ സാർത്ഥകമാക്കുന്നത്? കാവ്യദേവതയുടെ ഏതേതു ഭാവങ്ങളാണു താങ്കളുടെ കവിതകൾ തൊട്ടുതഴുകുന്നത്? സുഹൃത്തുക്കളേ, അങ്ങനെയൊന്നുമില്ല! പ്രണയത്തിന്റെ വന്യവും അധൃഷ്യവുമായ യാതനകൾ യാതൊരു പ്രത്യാശയും ആഹ്ലാദവും കൂടാതെയാണു ഞാനനുഭവിച്ചത്. അത്തരം ദുരിതാനുഭവങ്ങളിൽനിന്നു ദീപ്തമായൊരു കവിതയെഴുതാൻ കഴിയുന്നവൻ ഭാഗ്യവാനാണെന്നു ഞാൻ കരുതി. അങ്ങനെ ഒരുപക്ഷേ സ്വന്തം കാവ്യഭാവനയുടെ വിചിത്രവും വിശുദ്ധവുമായ ദീപനാളങ്ങളുടെ കാന്തിപ്രകർഷം വർദ്ധിപ്പിയ്ക്കാൻ അയാൾക്കു കഴിയും. പിന്നീട് പെട്രാർക്കിന്റെ കാലടി പിന്തുടർന്നു സ്വന്തം ഹൃദയവേദനകൾ സാന്ത്വനിപ്പിച്ച് അയാൾ പ്രശസ്തിയുടെ കൊടുമുടി കീഴടക്കുകയും ചെയ്യും. പക്ഷേ, ഞാനെന്റെ പ്രണയത്തിൽ മന്ദനും മൂഢനുമായിരുന്നു. പ്രണയം പോയ്മറഞ്ഞ മനസ്സിലാണു കവിത പ്രത്യക്ഷപ്പെട്ടത്. ചങ്ങലകൊണ്ടു തളയ്ക്കപ്പെട്ട എന്റെ ഹൃദയം ഇരുട്ടത്തു കണ്ണു തുറന്നു. ബന്ധനത്തിൽനിന്നു മോചിതനായ ഞാനിപ്പോൾ ശബ്ദങ്ങളുടെ മാസ്മരികതയിൽ വികാരവിചാരങ്ങൾ സമന്വയിപ്പിച്ചു സ്വയമെഴുതുമ്പോൾ ഹൃദയത്തിലെ വേദന താനേ മാഞ്ഞുപോകുന്നു. പാതി മറന്ന വരികൾക്കിടയിൽ പ്രണയിനിയുടെ മുഖവും പാദവും വരച്ചുചേർക്കത്തക്കവി

ധം എന്റെ മനസ്സിപ്പോൾ വ്യതിചലിയ്ക്കുന്നില്ല. കരിഞ്ഞുവീണ ചാര ത്തിൽനിന്നു വീണ്ടും തീജ്വാലകൾ ഉയരുന്നില്ല. വിഷാദമഗ്നനാണെ ങ്കിലും എന്റെ കണ്ണുകൾ ഈറനണിയുന്നില്ല. ആത്മാവിന്റെ അഗാധ തയിൽ ആഞ്ഞടിച്ച കൊടുങ്കാറ്റിന്റെ അലയൊലികൾ വൈകാതെ പൂർണമായും കെട്ടടങ്ങും. അപ്പോൾ തീർച്ചയായും ഇരുപത്തഞ്ച് അ ദ്ധ്യായങ്ങളുള്ള ഒരു ഇതിഹാസകാവ്യം ഞാൻ എഴുതാനാരംഭിയ്ക്കും. എഴുതാൻ പോകുന്ന കാവ്യത്തെക്കുറിച്ച്, നായകന്റെ പേരടക്കം, ഒ രേകദേശധാരണ ഞാൻ ആലോചിച്ച് ഉറപ്പിച്ചുകഴിഞ്ഞു. അതിനിട യിൽ ഞാനിതാ കാവ്യാത്മകമായ ആ നോവലിന്റെ ആദ്യത്തെ അ ദ്ധ്യായം പൂർത്തിയാക്കിയിരിയ്ക്കുന്നു. എഴുതിയതത്രയും പലതവണ പ രിശോധിച്ചപ്പോൾ നിരവധി വൈരുദ്ധ്യങ്ങൾ എന്റെ കണ്ണിൽപ്പെട്ടു. പക്ഷേ, നിരൂപകർക്കായും ചിലതു നീക്കി വെയ്ക്കണമല്ലോ! അതുകൊ ണ്ടു ഞാനവ തൽക്കാലം പരിഹരിക്കാൻ ഉദ്ദേശിക്കുന്നില്ല! ആസ്വാദ കരുടെ വിശപ്പിനു മുമ്പിൽ സ്വന്തം അദ്ധ്വാനത്തിന്റെ സദ്ഫലങ്ങൾ ഞാനിതാ സമർപ്പിയ്ക്കുന്നു... എന്റെ സ്വന്തം സൃഷ്ടി, എനിയ്ക്കു പുതിയ തായി പിറന്ന ഈ പൊന്നോമനക്കുഞ്ഞിനെ, നേവാനദീതീരത്തേ യ്ക്കു ഞാനിതാ പറഞ്ഞയയ്ക്കുന്നു. ഓമനേ, മുന്നോട്ടു പോകൂ! പ്രശസ്തിയു ടെ പാരിതോഷികങ്ങൾ മാത്രമല്ല, എന്റെ നേർക്കുള്ള അധിക്ഷേപ ങ്ങളും ആരവങ്ങളും ആരോപണങ്ങളുമായി തിരിച്ചു വരൂ!

# രണ്ട് : കവി

ജീവിതത്തിൽ വിരക്തി വന്നു കഴിഞ്ഞ യെവ്ജനി ഇന്നിപ്പോൾ ഗ്രാമത്തിലെ വിജനവും മനോഹരവുമായൊരു തുരുത്തിലാണു താമസിയ്ക്കുന്നത്. ലളിതജീവിതം നയിയ്ക്കാൻ താൽപ്പര്യമുള്ളവർ തീർച്ചയായും അത്തരം സൗകര്യങ്ങളൊരുക്കി തന്നതിനു ദൈവത്തോടു നന്ദി പറയാതിരിയ്ക്കില്ല! മലഞ്ചെരുവിലെ സ്വച്ഛമായ നദിക്കരയിൽ പണിതീർത്ത ഒറ്റപ്പെട്ട ആ മണിമാളികയെ പ്രകൃതിയുടെ ദുരന്തങ്ങൾ ബാധിയ്ക്കാറില്ല. നേരേ മുമ്പിൽ വിദൂരതയോളം പരന്നുകിടക്കുന്ന പുൽമേടുകളിലെ വർണാഭമായ പൂക്കളും സ്വർണനിറത്തിൽ വിളഞ്ഞു നിൽക്കുന്ന വയലുകളും കണ്ണിനു കൗതുകം പകർന്നു. അങ്ങകലെ അവിടവിടെയായി ഒറ്റപ്പെട്ട ചെറിയ ചില ഗ്രാമങ്ങൾ കാണാം. കന്നുകാലികൾ പുൽത്തകിടികളിലൂടെ അലസമായി അലഞ്ഞുനടന്നു. കാലങ്ങളായി അവഗണിയ്ക്കപ്പെട്ടു കിടന്ന വിശാലമായ തോട്ടത്തിൽ വളർന്നു നിന്ന വൃക്ഷങ്ങൾ വിഷാദമഗ്നകളായ വനദേവതകൾക്കു വിശ്രമകേന്ദ്രങ്ങളായി മാറി. പ്രാചീനവാസ്തുകലയുടെ ഉദാത്തമാതൃകയായിരുന്നു, പ്രൗഢമായ ആ സൌധം. പ്രശാന്തമായ അന്തരീക്ഷത്തിൽ നാട്യങ്ങളില്ലാതെ കെട്ടുറപ്പോടെ പണിത കെട്ടിടത്തിനു പഴയൊരു സംസ്കാരത്തിന്റെ പ്രബുദ്ധത കാണാമായിരുന്നു. ഉയരത്തിൽ മേൽത്തട്ടുള്ള വിസ്തൃതമായ മുറികളുടെ ചുമരുകൾ പട്ടിൽ നെയ്തെടുത്ത ചിത്രകംബളങ്ങളാൽ അലംകൃതമായിരുന്നു. സാർചക്രവർത്തിമാരുടെ എണ്ണച്ഛായാചിത്രങ്ങൾ അവിടവിടെ തൂങ്ങിക്കിടന്നു. കളിമൺകല്ലുകൊണ്ടു നിർമ്മിച്ച ഉയരമേറിയ ചിമ്മിനി, കെട്ടിടത്തിന്റെ പ്രതാപൈശ്വര്യങ്ങൾ നാടെങ്ങും വിളംബരം ചെയ്തു. ഈ വാസ്തുവിദ്യകൾ എങ്ങനെയാണു നമുക്കു നഷ്ടപ്പെട്ടുപോയതെന്ന് എനിയ്ക്കു മനസ്സിലാകുന്നില്ല! പക്ഷേ, കഥാനായകനായ നമ്മുടെ സുഹൃത്തിനു തീർച്ചയായും അവയു

ടെ ആവശ്യമുണ്ടായിരുന്നില്ല. പുതിയതായി പണിത കെട്ടിടത്തോടും പൈതൃകമായി ലഭിച്ച മണിമാളികയോടും ഒരേതരം പ്രതിപത്തിയുള്ള അയാൾക്കു നാം കാണുന്ന ഭാവുകത്വങ്ങളിൽ തികഞ്ഞ വിരസതയോടെ ഒന്നു കോട്ടുവായിടാൻ മാത്രമേ കഴിയൂ!

ഗ്രാമീണരുടെ പതിവുശൈലിയിൽ, പകലന്തിയോളം തുറന്ന ജനലിലൂടെ പുറത്തേയ്ക്കു നോക്കിയിരുന്നു നിസ്സാരകാര്യങ്ങൾക്കുപോലും വീട്ടുവേലക്കാരിയെ ചീത്ത പറഞ്ഞു നാലുപാടും പറന്നു നടക്കുന്ന പ്രാണികളെ തട്ടിമാറ്റി അമ്മാമൻ നാൽപ്പതുവർഷം കഴിഞ്ഞ മുറിയിൽത്തന്നെയാണു യെവ്ജനി ഇരിപ്പുറപ്പിച്ചത്. ഓക്കുമരത്തടികൊണ്ടു തീർത്ത തറയോടുകൂടിയ മുറി തീർത്തും ലളിതമായിരുന്നു. ഒരു മേശയും രണ്ടലമാരകളും വീട്ടുസാധനങ്ങ ൾ വാരിവലിച്ചിട്ട ഒരു ചാരുകട്ടിലും മാത്രം. വൃത്തികെട്ട കറകളോ പൊട്ടുകളോ ഒരിടത്തും കാണാനില്ല. ഒനേഗിൻ അലമാരയുടെ വാതിൽ തുറന്നുനോക്കി. ആദ്യത്തെ വലിപ്പിൽ വീട്ടുചിലവുകളുടെ കണക്കുപുസ്തകം; അടുത്തതിൽ ആപ്പിൾ നീരു നിറച്ച മൺഭരണിയും ഒരു കുപ്പി വീട്ടിലുണ്ടാക്കിയ മദ്യവും, കൂടാതെ 1808-ലെ പഞ്ചാംഗവുംമാത്രം!. തിരക്കേറിയ ജീവിതത്തിനിടയിൽ ഒരു പുസ്തകം മറിച്ചു നോക്കുന്നതുപോലും വൃദ്ധനായ ആ മനുഷ്യനു വലിയ അലോസരമായി തോന്നിയിരിയ്ക്കണം! സമയം പോകാനൊരു വഴിയുമില്ലാതെ പൈതൃകമായി ലഭിച്ച സ്ഥാവരജംഗമസ്വത്തുക്കൾ കൃത്യമായും കാര്യക്ഷമമായും പരിപാലിയ്ക്കാൻ പുതിയ ചില പദ്ധതികൾ യെവ്ജനി ആസൂത്രണം ചെയ്തു. കാലത്തിനുമുമ്പേ നടക്കുന്ന പ്രവാചകനായി സ്വന്തം കൃഷിത്തോട്ടത്തിൽ നിർബന്ധിതമായ അടിമപ്പണിയുടെ സമ്പ്രദായം അയാൾ നിർത്തലാക്കി; മാത്രമല്ല, പണിക്കാർക്കു തുച്ഛമായൊരു വേതനവും അനുവദിച്ചു; സന്തുഷ്ടരായ അടിയാന്മാർ അയാൾക്കു സൗഭാഗ്യവും ആരോഗ്യവും ആശംസിച്ചു. പക്ഷേ, അതേസമയം മറുവശത്തു മറ്റൊരു ദുരന്തവും അരങ്ങേറി. പിശുക്കന്മാരും കൗശലക്കാരുമായ മറ്റു കർഷകർക്ക് ഒനേഗിന്റെ പരിഷ്ക്കാരങ്ങൾ തീരെ പിടിച്ചില്ല. ചിലർ നീരസം നേരിട്ടു പ്രകടിപ്പിച്ചു. മറ്റു ചിലർ ഒളിഞ്ഞുനിന്നു പരിഹസിച്ചു. പരിഷ്ക്കാരികളുടെ വൃത്തികെട്ട

വർഗത്തിലെ ആപൽക്കാരിയായ കിറുക്കനാണു യെവ്ജനിയെന്ന തീരുമാനത്തിൽമാത്രം അവർക്കൊരു ഭിന്നതയും തോന്നിയില്ല. ആദ്യമൊക്കെ അയൽക്കാർ പലരും അയാളെ കാണാൻ വന്നിരുന്നു. പക്ഷേ, അവരെത്തുന്ന നിമിഷം പിൻവശത്തെ മുറ്റത്തു കുതിരകളെ പൂട്ടിയ വണ്ടി അയാളെ കാത്തുനിൽക്കുന്നുണ്ടായിരിക്കും. അധികം താമസിയാതെ വിജനമായ വീഥിയിലൂടെ ദ്രുതഗതിയിലോടുന്ന കുതിരക്കുളമ്പടിനാദം സന്ദർശകർക്കു കേൾക്കാറാകും. ഈയൊരു ചാപല്യം മൂലം നിന്ദ്യരും അവഹേളിതരുമായ അവർ അയാളോടുള്ള സൗഹൃദം സാവധാനം നിർത്തലാക്കി. 'അയാളൊരു വിഡ്ഢിയും ഭ്രാന്തനുമാണെന്നു തോന്നുന്നു ... അല്ലെങ്കിൽ ഭീരുവായൊരു മതപ്രചാരകനായിരിക്കാം. എന്തായാലും... ഒരു കപ്പ് വൈൻ മുഴുവൻ ഒറ്റ വലിയ്ക്കയാൾ കുടിച്ചുതീർക്കും.... ഉപചാരത്തിനുവേണ്ടിപോലും അയാൾ സ്ത്രീകളുടെ കൈ പിടിച്ചു ചുംബിയ്ക്കാറില്ല.... ചോദ്യം കേൾക്കാതെ 'അതെ'യെന്നോ 'അല്ലെ'ന്നോ ഒറ്റ വാക്കിൽ തീരെ വിനയമില്ലാത്ത മറുപടി!' അതായിരുന്നു അയാളെക്കുറിച്ചു പരന്ന പൊതുവായ അഭിപ്രായം. ഗ്രാമീണമായൊരു പശ്ചാത്തലത്തിൽ അതൊന്നും അത്ര നിസ്സാരമായല്ല, പക്ഷേ അവർ കണ്ടത്..!

യെവ്ജനി ഗ്രാമത്തിൽ വന്നു താമസിയ്ക്കാൻ തുടങ്ങിയ ഉടനെ യുവാവായ മറ്റൊരു ജന്മിയും ആ പരിസരത്തു വന്നെത്തി. അയൽക്കാരുടെ നിഷ്കൃഷ്ടനിരീക്ഷണങ്ങൾക്കു വിധേയനായ അയാൾക്കും യെവ്ജനിയ്ക്കുണ്ടായ അതേ ദുരനുഭവമാണുണ്ടായത്. വ്ലാദിമിർ ലെൻസ്കിയെന്നായിരുന്നു, ജർമ്മനിയിൽ നിന്നെത്തിയ അയാളുടെ പേര്. യൗവനത്തിന്റെ പാരമ്യത്തിൽ സുഭഗസുന്ദരനായ അയാളൊരു കവികൂടിയായിരുന്നു. തത്വചിന്തകനായ ഇമ്മാനുവൽ കാന്റിനെ ആരാധനാപാത്രമായി കരുതി, ആശയകലുഷിതമായ ആ സംസ്കാരത്തിൽ നിന്നു നേടിയെടുത്ത വൈജ്ഞാനികസമ്പാദ്യങ്ങൾ മുഴുവനും സത്യാന്വേഷിയായ അയാൾ കൂടെ കൊണ്ടുപോന്നു. സ്വാതന്ത്ര്യത്തിന്റെ വഴികളുമായി ബന്ധപ്പെട്ട മധുരമായ സ്വപ്നങ്ങൾ, വിചിത്രമെന്നു വിശേഷിപ്പിയ്ക്കാവുന്ന വികാരാവേശങ്ങൾ, ഉള്ളിൽ നിന്നുറവെടുത്ത് ആ

ത്മാർത്ഥതയും ആർജ്ജവവും തുടിയ്ക്കുന്ന സംസാരരീതി, ചുമലോളം നീണ്ടു കിടക്കുന്ന മുടിച്ചുരുളുകൾ, ഇവയൊക്കെയായിരുന്നു അയാളു ടെ വൈയക്തികഭാവങ്ങൾ. ലൗകികലോകത്തിന്റെ അലക്ഷ്യമായ അലസതകളിൽ അയാളുടെ സമൃദ്ധമായ ഊർജ്ജസ്വലത കരിഞ്ഞു പോയിരുന്നില്ല. സൗഹൃദം സ്ഫുരിയ്ക്കുന്ന ഒരാശംസ കേൾക്കുകയോ ഒ രു പെൺകുട്ടിയുടെ പ്രണയഭാവം കലർന്ന കടാക്ഷമേൽക്കുകയോ ചെയ്യുമ്പോൾ അയാളുടെ ഹൃദയം പൊടുന്നനെ ഊഷ്മളമായിത്തീരും. പ്രത്യാശകളോടുള്ള പ്രതിപത്തിയിൽ കലുഷമാണെങ്കിലും ലളിതവും നിഷ്ക്കളങ്കവുമായിരുന്നു അയാളുടെ ഹൃദയം. ബാഹ്യലോകത്തിന്റെ തി ളക്കം ആ യുവമനസ്സിനെ ഹർഷോന്മത്തമാക്കി. ആത്മാവിന്റെ അ ഗാധതയിൽ അടിഞ്ഞു കിടന്ന സംശയങ്ങൾ ചിലപ്പോഴൊക്കെ മധു രസ്വപ്നങ്ങളായി അയാൾ അയവിറക്കും. ജീവിതത്തിന്റെ ലക്ഷ്യം, പ്രലോഭനീയമായൊരു പ്രഹേളികയായി അയാൾ കണ്ടു. ആ കടംക ഥയ്ക്ക് ഉത്തരം കണ്ടെത്താൻ അയാൾ രാപ്പകൽ തല പുകഞ്ഞാലോ ചിച്ചു. അതൊരു നിഗൂഢമായ ദിവ്യാത്ഭുതമാണെന്നുപോലും അയാൾ സംശയിച്ചു. ഒരുമിച്ചു ചേർന്നു സഫലമായ ജീവിതം പങ്കിടാൻ തക്ക വിധം സമാനഹൃദയയായൊരു പെൺകുട്ടി എവിടെയോ തന്നെ കാ ത്തിരിയ്ക്കുന്നതായി അയാൾ വിശ്വസിച്ചു. വിഷാദവിവശമായ കാതര ഭാവത്തോടെ വളരെക്കാലമായി അവൾ കാത്തിരിക്കുന്നു..; വ്യക്തിപ രമായ തന്റെ അഭിമാനം സംരക്ഷിക്കാൻ ജീവൻപോലും ബലിയർ പ്പിക്കാൻ തയാറായി ചിലർ മുന്നോട്ടു വരുമെന്നയാൾ ആത്മാർത്ഥ മായി കരുതി. സുദൃഢവും സുശക്തവുമായ അവരുടെ കരങ്ങൾ തനി യ്ക്കെതിരെയുള്ള ദോഷാരോപണങ്ങളുടെ തിരമാലകൾ ഒന്നൊന്നായി തട്ടിത്തകർക്കുമെന്നയാൾ വിശ്വസിച്ചു. വിധിയുടെ നിയോഗംമൂലം ഒ ന്നുചേരുന്ന ആത്മാർത്ഥസുഹൃത്തുക്കൾ മനുഷ്യവംശത്തിൽ നിരവ ധി പേരുണ്ടെന്നും അയാൾ വിചാരിച്ചു. ഒരിയ്ക്കലും ഛിന്നഭിന്നമാകാ ത്ത ആ കൂട്ടുകുടുംബം തക്ക സമയത്തു പ്രദീപ്തമായ ഊർജ്ജസ്വലത ചൊരിഞ്ഞു ലോകത്തിനു പ്രകാശം പകരുമെന്ന കാര്യത്തിലും അ യാൾക്കു സംശയമുണ്ടായിരുന്നില്ല. മറ്റുള്ളവരോടു സഹാനുഭൂതിയും ഉ

ന്നതമായ ധാർമ്മികരോഷവും നന്മയോടുള്ള അകൈതവമായ സ്നേഹവും പ്രശസ്തിയുടെ മധുരനൊമ്പരമായ ഉൽക്കർഷേച്ഛയും ചെറുപ്പകാലം മുതൽക്കേ അയാളുടെ രക്തത്തിൽ അലിഞ്ഞുചേർന്നു. ഗൊയ്ഥേയും ഷില്ലറും പകർന്നുകൊടുത്ത ഭാവനാവിഹായസ്സിൽ മണിവീണയുമായി അയാൾ അലഞ്ഞു നടന്നു. അവരുടെ കാവ്യസങ്കൽപ്പങ്ങളിൽ അയാളുടെ ആത്മാവ് ഉണർവ്വും ഉത്തേജനവും കണ്ടു. കാവ്യദേവതയുടെ ഉദാത്തമായ ഉന്നതാദർശങ്ങളെ, ഭാഗ്യവശാൽ, അയാളൊരിയ്ക്കലും അപമാനിയ്ക്കാൻ ശ്രമിച്ചില്ല. പവിത്രമായ ലാളിത്യത്തിന്റെ ചാരുതകളും വിശുദ്ധമായ വികാരങ്ങളുടെ കുത്തൊഴുക്കുകളും മഹത്വത്തിന്റെ മനോഭാവങ്ങളുമാണു കവിതകളിൽ അഭിമാനബോധത്തോടെ അയാൾ ഉയർത്തിപ്പിടിച്ചത്. സ്വച്ഛവും പ്രസന്നവുമായ ശൈലിയിൽ സ്നേഹത്തിന്റെ മോഹാലസ്യങ്ങളെക്കുറിച്ച് അയാളെഴുതി. നിഷ്ക്കളങ്കമായ കൌമാരത്തിന്റെ  വികാരങ്ങളും ശൈശവത്തിന്റെ സ്വപ്നങ്ങളും ശാന്തവും വിജനവുമായ ആകാശത്തു നിലാവു പൊഴിയ്ക്കുന്ന ചന്ദ്രനും നിശ്വാസം പുറപ്പെടുവിയ്ക്കുന്ന ദേവതകളും അയാളുടെ കവിതക്കു വിഷയങ്ങളായി. വിരഹവേദനകളെക്കുറിച്ച്, അവ്യക്തവും അപരിചിതവുമായ അകലങ്ങളെക്കുറിച്ച്, വിദൂരതയുടെ വിമുഗ്ദ്ധതകളെക്കുറിച്ച്, കാൽപ്പനികതയുടെ കാന്തിപ്രകർഷം ജ്വലിയ്ക്കുന്ന പ്രകൃതിയെക്കുറിച്ച്, അയാൾ പാടി. സാന്ത്വനകരമായ സമാധാനത്തിന്റെ മടിത്തട്ടിൽ പലപ്പോഴും അയാളുടെ ചുടുകണ്ണീർക്കണങ്ങൾ നിശ്ശബ്ദം അടർന്നുവീണു. വാടിയുണങ്ങി ശുഷ്ക്കമായി പോകുന്ന ഭാവിജീവിതത്തിന്റെ പുഷ്ക്കലതകളെക്കുറിച്ചും പതിനെട്ടു വയസ്സുമാത്രം പൂർത്തിയാക്കിയ അയാൾ എഴുതി.

ഏകാന്തമായ പരിസരത്തു യെവ്ജനി മാത്രമായിരുന്നു, ആ യുവാവിന്റെ അസാധാരണമായ കഴിവുകൾ കണ്ടറിഞ്ഞത്. അയൽക്കാരുടെ വിരുന്നുകളും സൽക്കാരങ്ങളും ഒനേഗിന്റെ അഭിരുചിയ്ക്കു യോജിച്ചതായിരുന്നില്ല. അവരുടെ കലപില സംസാരങ്ങൾ യാതൊരു സാംഗത്യവുമില്ലാത്ത വെറും കോലാഹലമായി കലാശിയ്ക്കാറുള്ളതുകൊണ്ട് കഴിയുന്നതും അയാളവയിൽനിന്നു മാറിനിൽക്കാൻ ശ്രദ്ധി

ച്ച. വീഞ്ഞും വിളവും വീട്ടുവിശേഷങ്ങളും വളർത്തുമൃഗങ്ങളും മാത്രമായിരുന്നു, അവരുടെ സംഭാഷണവിഷയം. സ്വാഭാവികമായും അയാൾക്കാസ്വദിയ്ക്കാവുന്ന കാവ്യാത്മകമായ നർമ്മങ്ങളോ സൂക്ഷ്മദർശനങ്ങളോ അഭിജാതസമൂഹത്തിന്റെ വാമൊഴിവഴക്കങ്ങളോ അവയിലുണ്ടായിരുന്നില്ല. സ്ത്രീകളുടെ വർത്തമാനങ്ങളാകട്ടെ, പരദൂഷണങ്ങളിൽ മാത്രമൊതുങ്ങി. അതേ സമയം ആകർഷകമായ വ്യക്തിത്വവും ധനസ്ഥിതിയുമുള്ള ലെൻസ്കി ഗ്രാമീണകുടുംബങ്ങളിലെ പെൺകിടാങ്ങൾക്ക് അനുരൂപനായൊരു മണവാളനായി കണക്കാക്കപ്പെട്ടു. പാതി റഷ്യാക്കാരനായ ആ യുവാവിനെ തങ്ങളുടെ മകൾക്കു പ്രതിശ്രുതവരനായി പല മാതാപിതാക്കളും സ്വപ്നം കാണാൻ തുടങ്ങി. അയാൾ വരുമ്പോഴേയ്ക്കും സംഭാഷണം പൊടുന്നനെ ഒരവിവാഹിതന്റെ വിരസമായ ജീവിതത്തിലേയ്ക്കു വഴിമാറും. ചിലപ്പോൾ അവരയാളെ ചായസൽക്കാരത്തിനു ക്ഷണിയ്ക്കും. ചായ പകർന്നുകൊടുക്കുന്ന സുന്ദരിയായ ദുന്യാഷയുടെ ചെവിയിൽ അവർ പതുക്കെ മന്ത്രിയ്ക്കും: “ദുനിയാ, നന്നായി നോക്കിക്കണ്ടോ!”. തുടർന്ന് അവൾ പോയി ഗിത്താർ എടുത്തുകൊണ്ടു വരും. ചിലമ്പിച്ച തന്ത്രികളിൽ (ദൈവത്തിനു സ്തുതി!) വിറയ്ക്കുന്ന വിരലുകളോടിച്ച് അവൾ  നിലവിളിയ്ക്കും: “പ്രിയപ്പെട്ടവനേ, എന്റെ സ്വർഗകവാടം തുറന്നു കടന്നു വരൂ...!” പക്ഷേ, വിവാഹത്തിന്റെ കനത്ത നുകം പേറാൻ മനസ്സു വരാത്ത ലെൻസ്കി, ഒനേഗിനുമായി  അടുക്കുന്നതിനാണു മുൻഗണന നൽകിയത്. അങ്ങനെ വാഗർത്ഥങ്ങൾപോലെ അവരൊന്നായി. ഭൂമിയും ജലവും, തീയും മഞ്ഞും, ഒരിയ്ക്കലും അവരേക്കാൾ വ്യത്യസ്തമായിരുന്നില്ല. ആദ്യമൊക്കെ സംവാദങ്ങളിലെ അഭിപ്രായഭിന്നതകൾ അവരെ നിസ്സംഗതയിലേക്കു നയിച്ചു. പതുക്കെപ്പതുക്കെ അവരുടെ ബന്ധത്തിൽ ഊഷ്മളത വന്നു. ദിവസേന അവരൊരുമിച്ചു കുതിരസവാരി നടത്തി. താമസിയാതെ അവർ ആത്മാർത്ഥസുഹൃത്തുക്കളായി മാറി.

ഇക്കാര്യത്തിൽ ഞാൻ തുറന്നു പറയട്ടെ, നിഷ്ക്രിയത്വത്തിൽനിന്നാണു ജനങ്ങൾ പലപ്പോഴും സൗഹൃദം വളർത്തിയെടുക്കുന്നത്. അവർ തമ്മിലുടലെടുത്ത സൗഹൃദത്തിന്റെ ആത്മാർത്ഥത നമുക്കൊക്കെ

തീർത്തും അപരിചിതമായിരുന്നു. മറ്റുള്ളവരെ മർക്കടമുഷ്ടിക്കാരായി മുൻവിധിയോടെ നാം വിലയിരുത്തുന്നു. നാം മാത്രമാണു യോഗ്യരെന്നു കരുതി അവരെ നിസ്സാരരാക്കി എഴുതിത്തള്ളുന്നു. നെപ്പോളിയന്റെ പടച്ചട്ട എടുത്തണിയുന്ന നമുക്കു പക്ഷേ ലക്ഷക്കണക്കായുള്ള ഇരുകാലികൾ പീരങ്കിയ്ക്കുമുമ്പിൽ നിർത്താനുള്ള വെറും വൈക്കോൽക്കുന്നു മാത്രമാണ്! അവരുടെ വികാരങ്ങൾ വന്യവും പരിഹാസ്യവുമായി നാം കരുതുന്നു. മനുഷ്യപ്രകൃതം നന്നായി മനസ്സിലാക്കിത്തന്നെ ഹൃദയപൂർവം വിയോജിക്കുന്ന യെവ്ജനിക്കു മറ്റുള്ളവരേക്കാൾ സഹിഷ്ണുതയുണ്ടായിരുന്നു. (അപവാദങ്ങളില്ലാതെ ഒരു നിയമവുമില്ലാത്തതുപോലെ) വികാരങ്ങൾക്കു പ്രാധാന്യം നൽകുന്ന മറ്റൊരു ഹൃദയംകൊണ്ട് ചിലരെ അയാൾ ഇഷ്ടപ്പെടുകയും പ്രത്യേകം മാറ്റിനിർത്തുകയും ചെയ്തു. ലെൻസ്കി വികാരാധീനനായി പറയുന്നതെല്ലാം ഒരു പുഞ്ചിരിയോടെ ഒനേഗിൻ ശ്രദ്ധിച്ചുകേട്ടു. ഉന്മേഷമുള്ള ആ മുഖഭാവവും പിടിവാശികളില്ലാത്ത മനോഭാവവും അയാൾ കണ്ടറിഞ്ഞു. അതെല്ലാം ഒനേഗിനു പുതിയ, വിചിത്രമായ, ഒരനുഭവമായിരുന്നു. ചിലപ്പോൾ നാവിൻതുമ്പിൽ വന്നുനിന്ന നിന്ദാഗർഭമായ ചില വിറങ്ങലിച്ച വാക്കുകൾ പണിപ്പെട്ടടക്കി അയാളാലോചിയ്ക്കും: 'ക്ഷണികമായ ആനന്ദത്തെപ്പോലും തടഞ്ഞു നിർത്തുന്ന എന്തൊരു ഭ്രാന്തമായ ആവേശം! എന്റെ സഹായമില്ലാതെതന്നെ ഇയാളുടെ ജീവിതനിമിഷങ്ങൾ എണ്ണപ്പെട്ടുകഴിഞ്ഞു. ലോകത്തിന്റെ ആകർഷണീയമായ പരിപൂർണതയിൽ ഭ്രമിച്ച് ആസക്തികളുടെ ഈയൊരു കാലം അയാൾ ജീവിച്ചുതീർക്കട്ടെ!' ചെറുപ്പക്കാരന്റെ ചോരത്തിളപ്പുള്ള ജിജ്ഞാസകൾക്കും ഔത്സുക്യങ്ങൾക്കും നമുക്കു മാപ്പു കൊടുക്കാവുന്നതേയുള്ളൂ! അവർക്കിടയിൽ മിക്കപ്പോഴും ചിന്തകളുടെ തീപ്പൊരി തെറിയ്ക്കുന്ന തർക്കങ്ങൾ ഉടലെടുത്തു: ചരിത്രത്തിലൂടെ കടന്നുപോയ സംസ്കാരങ്ങളും ജീവിതങ്ങളും ശാസ്ത്രത്തിന്റെ നേട്ടങ്ങളും പാപപുണ്യങ്ങളും പ്രാചീനാചാരങ്ങളും മുൻവിധികളും കല്ലറകളിലെ രഹസ്യങ്ങളും ഭാഗ്യനിർഭാഗ്യങ്ങളും ഓരോരോ സമയങ്ങളിൽ വിശദമായി ചർച്ച ചെയ്യപ്പെട്ടു. വിപ്ലവകരമായ ആശയങ്ങൾ ഉള്ളിൽക്കിടന്നു തിളയ്ക്കുന്ന കവി

ചിലപ്പോഴൊക്കെ ഒരു ദിവാസ്വപ്നത്തിലേയ്ക്കു പറന്നുയർന്നു റഷ്യൻ കവിതകളിലെ ചില ഭാഗങ്ങൾ ഉദ്ധരിയ്ക്കും. തന്നെ സംബന്ധിച്ച തീരെ നിരർത്ഥകമായ അത്തരം വാദങ്ങളെല്ലാം പക്ഷേ, തികഞ്ഞ അനുകൂലഭാവവും ജാഗ്രതയും പ്രദർശിപ്പിച്ച് യെവ്ജനി ശ്രദ്ധിക്കും. മിക്കവാറും വികാരാവേശങ്ങളുടെ ചില വിഷയങ്ങളിൽ മാത്രമായിരുന്നു, ഏകാന്തവാസികളായ അവരുടെ മനസ്സു വ്യാപരിച്ചിരുന്നത്. ആത്മനിയന്ത്രണമില്ലാതെ നടക്കുന്ന ചർച്ചകൾക്കൊടുവിൽ, നെടുവീർപ്പിട്ടുകൊണ്ട് ഓരോന്നിനോടും നിർവികാരവും സമുചിതവുമായ രീതിയിൽ പ്രതികരിയ്ക്കാൻ ഒനേഗിനു കഴിഞ്ഞു.

സുഹൃത്തുക്കൾക്കിടയിൽ സ്വാഭാവികമായി സംഭവിയ്ക്കുന്ന നിസ്സാരമായ അസ്വസ്ഥതകൾ മനസ്സിലാക്കി മന:പൂർവം അവഗണിയ്ക്കാൻ കഴിയുന്നവർ പ്രായേണ സന്തുഷ്ടരായിരിക്കും; പ്രണയവേദനകൾ നിസ്സംഗമായ വേർപാടിൽ അവസാനിപ്പിയ്ക്കുകയോ പകയെ വിദ്വേഷം കൊണ്ടു നേരിടുകയോ ചെയ്യുന്നവർ അതിലേറെ സന്തുഷ്ടരായിരിയ്ക്കും; അസൂയയുടെ കടുത്ത അനുഭവങ്ങളില്ലാതെ, പൈതൃകമായി ലഭിച്ച സമ്പാദ്യം ചൂതാട്ടങ്ങളിൽ നശിപ്പിയ്ക്കാതെ, ഭാര്യയും ബന്ധുക്കളും സുഹൃത്തുക്കളുമായി അലസജീവിതം നയിയ്ക്കുന്നവരും അത്രതന്നെ സന്തുഷ്ടരായിരിക്കും. അതുകൊണ്ട് ശാന്തവും യുക്തിസഹവുമായ വിചാരങ്ങളുടെ കൂടാരത്തിലേക്കു പിൻവാങ്ങിക്കഴിയുമ്പോൾ അഥവാ ആവേശത്തിന്റെ തീജ്വാല കെട്ടടങ്ങുമ്പോൾ, അവയിലെ കളികളും കൗശലങ്ങളും സൂത്രങ്ങളും തന്ത്രങ്ങളും അടവുകളും ക്ഷോഭങ്ങളും മാറ്റൊലികളും മോഹാലസ്യങ്ങളും വേദനയില്ലാതെ നമ്മുടെ ബോധതലത്തിലേക്കു താഴ്ന്നിറങ്ങുമ്പോൾ, ആ പഴയ ആവേശത്തിന്റെ പരുഷഭാഷണങ്ങൾ മറ്റുള്ളവരിൽനിന്നു കേട്ടു വീണ്ടും ഒരിയ്ക്കൽക്കൂടി അന്നത്തെ വികാരവിക്ഷോഭം അനുഭവിയ്ക്കാൻ ആഗ്രഹിയ്ക്കുന്ന സന്ദർഭങ്ങൾ വിരളമല്ല. യുദ്ധരംഗത്തുനിന്നു വികലാംഗനായി വിരമിച്ച് കൂട്ടുകാരില്ലാതെ ഒറ്റപ്പെട്ടുപോയ വൃദ്ധനായ പട്ടാളക്കാരൻ, യുവയോദ്ധാവിന്റെ വീരസാഹസികമായ കഥകൾക്കു കാതോർക്കുന്നതുപോലെ സുഖകരമാണത്. യൗവനോത്സാഹത്തിൽ പ്രണയമോ വിദ്വേഷമോ

വേദനയോ ആനന്ദമോ യാതൊന്നും ഒരിയ്ക്കലും ഒളിച്ചുവെയ്ക്കാൻ കഴിയില്ല. അവ തികച്ചും സ്വാഭാവികമായി പുറത്തേയ്ക്കു തനിയേ പരന്നൊഴുകും. പ്രണയവിഷയങ്ങളിൽ സ്വയമൊരു ആചാര്യപദവി അവകാശപ്പെട്ട ഒനേഗിൻ അത്തരം സംഭാഷണങ്ങൾ നിർവികാരഭാവത്തോടെ കേട്ടിരുന്നു. കവിയായ ലെൻസ്കിയാകട്ടെ, മനസ്സിലും ആത്മാവിലും നിറഞ്ഞ പൂർണവിശ്വാസത്തോടെ അയാൾക്കുമുമ്പിൽ സകലതും സുതാര്യമായി സമർപ്പിച്ചു. കവിയുടെ യൗവനവും ആവേശങ്ങളും വളരെയെളുപ്പത്തിൽ ഒനേഗിനു മനസ്സിലാക്കാനായി. എനിയ്ക്കോ നിങ്ങൾക്കോ പുതുമ തോന്നാത്ത വെറും വൈകാരികമായ മനോവികാരങ്ങൾ മാത്രമാണതെന്ന് അയാൾ നേരിട്ടു കണ്ടറിഞ്ഞു.

അതെ! നമ്മുടെ കാലത്തു മറ്റൊരു യുവാവും അനുഭവിയ്ക്കാത്ത മധുരമായ പ്രണയാവേശത്തിലാണു ലെൻസ്കി ചെന്നു വീണത്. കാവ്യഭാവനകളിൽ മുഴുകി നടക്കുന്ന ഒരാത്മാവിനു മാത്രമേ അങ്ങനെയൊരു ഉന്മാദം ബാധിച്ചതിന്റെപേരിൽ സ്വയം വിലപിയ്ക്കാനാവൂ! നിരന്തരമായ ഒരൊറ്റ ലക്ഷ്യം മാത്രം, സ്വപ്നങ്ങളിൽ ഒരൊറ്റ വിഷയം മാത്രം, ചിന്തകളിൽ ഒരൊറ്റ വിഷാദമൗനം മാത്രം, കൺമുന്നിൽ ക്ഷണകാന്തി ചൊരിയുന്ന ഒരേയൊരു മുഖംമാത്രം! വിരഹം മൂലം ശമിപ്പിയ്ക്കാനോ, മണിക്കൂറുകൾ നീണ്ട വിനോദങ്ങളിൽ മറക്കാനോ, വൈദേശികസൗന്ദര്യങ്ങളിൽ മറയ്ക്കാനോ, വായനയും വിരുന്നുംകൊണ്ടു വ്യതിയാനം വരുത്താനോ കഴിയാതെ നിയന്ത്രണാതീതമായി വളരുന്ന ശുദ്ധമായ പ്രണയം! ബാല്യകാലം മുതൽക്കേ അയൽപ്പക്കത്തെ ബാലികയായ ഓൾഗയെ അയാൾ ആത്മാർത്ഥമായി സ്നേഹിച്ചിരുന്നു. അഗാധമായ വാത്സല്യത്തോടെ അവളുടെ കൗമാരചേഷ്ടകളും അഭിരുചികളും വികാരവിചാരങ്ങളും അയാൾ മനസ്സിലാക്കി. മുറ്റത്തു തണൽ വിരിയ്ക്കുന്ന ഓക്കുമരത്തിന്റെ ചുവട്ടിലിരുന്നു കളിക്കൂട്ടുകാരിയുമായി അയാൾ വിനോദങ്ങളിൽ ഏർപ്പെട്ടു. അയൽക്കാരും സുഹൃത്തുക്കളുമായ മാതാപിതാക്കൾ വിവാഹബന്ധം വഴി അവരെ എന്നെന്നേയ്ക്കും ഒരുമിപ്പിയ്ക്കുന്നതിനെക്കുറിച്ച് അന്നു മുതലേ ആലോചിച്ചു. ബാഹ്യലോകത്തിന്റെ നിന്ദ്യമായ കിടമാത്സര്യങ്ങളിൽനിന്നു മാറി വീട്ടി

ലെ ലളിതസാഹചര്യങ്ങളിൽ, ആകർഷകമായ നിഷ്ക്കളങ്കതയോടെ, മാതാപിതാക്കളുടെ മനസ്സിനു സന്തോഷം പകർന്നു പുൽമേടുകളിൽ കാണുന്ന നിഗൂഢപുഷ്പങ്ങളെപ്പോലെ, ആരും ശ്രദ്ധിയ്ക്കാതെ, ചിത്രശലഭങ്ങളുടെ ഇക്കിളിയും ദംശനവുമേൽക്കാതെ, അവൾ വളർന്നു വന്നു. പ്രണയത്തിന്റെ പ്രഥമോദബിന്ദു പകർന്നുകൊടുത്ത യുവകവിയുടെ ഉൽക്കണ്ഠാകുലമായ സ്വപ്നങ്ങൾക്കും വന്യമായ ആഹ്ലാദങ്ങൾക്കും അവൾ മിഴിവേകി. അവളെക്കുറിച്ചുള്ള വിചാരം അയാളുടെ ഹൃദയവീണയിൽ ജീവസ്പന്ദനങ്ങളുണർത്തി. കഴിഞ്ഞുപോയ കൌമാരത്തിന്റെ ഉജ്ജ്വലമായ ഉല്ലാസങ്ങൾക്കു വിട പറഞ്ഞു വിജനമായ വൃക്ഷത്തണലുകളുടെ നിശ്ശബ്ദമായ ഏകാന്തതകളും സ്വച്ഛമായ നിലാവു പൊഴിയ്ക്കുന്ന രാവുകളും ചന്ദ്രനും മിന്നിത്തിളങ്ങുന്ന നക്ഷത്രങ്ങളും അയാളുടെ മനസ്സിൽ പ്രണയവേദന വളർത്തി. സായാഹ്നങ്ങളിൽ അസ്തമയസൂര്യന്റെ പൊൻവെയിലേറ്റു വെറുതെ നടക്കുമ്പോൾ പ്രണയിനികളുടെ  ഉള്ളിലുണരുന്ന കണ്ണീരിനും വേദനകൾക്കും ഇന്നിപ്പോൾ യാതൊരു വിലയുമില്ല! ഓൾഗയാകട്ടെ, എല്ലാവരോടും വിനയവും അനുസരണയും കാണിച്ചു സദാ സമയവും പൊൻപുലരിയുടെ നവോന്മേഷം പകരുന്ന പ്രകാശംപോലെ ഉത്സാഹവതിയായി ഓടിനടന്നു. പ്രണയത്തിന്റെ ചുംബനംപോലെ പരിശുദ്ധവും കാവ്യാത്മകവുമായിരുന്നു, അവളുടെ പെരുമാറ്റം. നീലനിറത്തിൽ നിഷ്ക്കളങ്കത വിരിഞ്ഞ നീണ്ട കണ്ണുകളും സ്വർഗീയകാന്തി ചൊരിഞ്ഞ പുഞ്ചിരിയും തിളങ്ങുന്ന ചുരുൾമുടിയും അനായാസമായ ചലനങ്ങളും മധുരമായ സംസാരവും മെലിഞ്ഞ ശരീരവും ഓൾഗയെ അത്യാകർഷകയാക്കി. ഏതു ചിത്രകഥ മറിച്ചു നോക്കിയാലും നിങ്ങൾക്കൊരുപക്ഷേ അവളുടെ ഒരു ചിത്രം കാണാൻ കഴിഞ്ഞേക്കും. നിരുപാധികമായ കമനീയത മാത്രം!  പണ്ടു ഞാനും അതുപോലുള്ള ദൃശ്യങ്ങളിൽ ഭ്രമിച്ചുപോയിട്ടുണ്ട്. പക്ഷേ, ഇപ്പോൾ അവയെന്നെ വല്ലാതെ മടുപ്പിയ്ക്കുന്നു. അതുകൊണ്ട് പ്രിയപ്പെട്ട വായനക്കാരേ, തൽക്കാലം അവളുടെ മൂത്ത സഹോദരിയെക്കുറിച്ച് അൽപ്പമൊന്നു വിവരിയ്ക്കാൻ എന്നെ അനുവദിയ്ക്കൂ! താത്യായന എന്നാണവളുടെ പേര്. ഇതുപോലൊരു നോവലിൽ ഇത്ത

രമൊരു പേര് ആദ്യമായി പ്രയോഗിയ്ക്കുന്നതും സധൈര്യം വിളംബരം ചെയ്യുന്നതും ഒരുപക്ഷേ നമ്മളായിരിക്കും. സരസവും സ്വരസൗഷ്ഠവു മാണെങ്കിലും ഈ പേരു പണ്ടു പരിചാരികമാർക്കിടയിലാണു സുപ രിചിതമായി കേട്ടിരുന്നത്! പേരുകൾ തിരഞ്ഞെടുക്കുന്ന കാര്യത്തി ൽ പലപ്പോഴും നല്ല വാസനകൾ നമ്മെ സാരമായി സ്വാധീനിക്കാ റില്ലെന്ന വസ്തുത അംഗീകരിച്ചേ തീരൂ. (കവിയുടെ ഭാവനയെക്കുറിച്ച ല്ല ഞാനിവിടെ സൂചിപ്പിയ്ക്കുന്നത്!). അത്തരം വിഷയങ്ങളിൽ അറി വും സംസ്ക്കാരവും നമ്മെ സ്പർശിയ്ക്കാതെ കടന്നുപോകുന്നു. അറിവിന്റെ തണലിൽ തെറ്റായ ധാരണകൾമാത്രം പഠിച്ച് മറ്റെല്ലാം നാം വെറു തെ പുച്ഛിച്ച് തള്ളുന്നു.

അതെ, താത്യായന എന്നാണവളുടെ പേരെന്നു ഞാൻ പറഞ്ഞു. അവൾ അനുജത്തിയെപ്പോലെ സുന്ദരിയായിരുന്നില്ല. യുവാക്കളുടെ ആരാധനാപൂർവമായ കണ്ണുകൾ പതിയാൻതക്ക തിളക്കം ആ കവി ളുകൾക്കുണ്ടായിരുന്നില്ല. വിജനമായ കാട്ടിൽ പേടിച്ചരണ്ട് ഒറ്റപ്പെട്ടു പോയ ഒരു മാൻപേടയെപ്പോലെ ദുഃഖാർത്തമായ ഒതുങ്ങിയ ജീവി തം. ഉറ്റ ബന്ധുക്കൾക്കും കൂട്ടുകാർക്കുമിടയിൽ അവളെപ്പോഴും അപ രിചിതയെപ്പോലെ കാണപ്പെട്ടു. മാതാപിതാക്കളിൽ നിന്നൊരു ലാ ളനമോ സാന്ത്വനമോ അവൾക്കു നേടിയെടുക്കാൻ കഴിഞ്ഞില്ല. ശി ശുക്കളുടെ കൂട്ടത്തിൽ അവളൊരു കൈക്കുഞ്ഞായിരുന്നു. കളിയ്ക്കാ നോ നൃത്തം ചെയ്യാനോ അവൾക്കു താൽപ്പര്യമുണ്ടായിരുന്നില്ല. പക ൽ മുഴുവൻ ജനലഴികൾ പിടിച്ച് നിശ്ശബ്ദവും നിശ്ചലവുമായി അവൾ പുറത്തേയ്ക്കു നോക്കിക്കൊണ്ടിരിയ്ക്കും. ബാല്യം മുതൽക്കേ ചിന്തയും വിചാരങ്ങളുമായിരുന്നു, അവളുടെ കൂട്ടുകാർ. ഗ്രാമീണജീവിതത്തിന്റെ സ്വച്ഛമായ ഒഴിവുസമയങ്ങളിൽ ദിവാസ്വപ്നങ്ങൾ കാണുകയായിരു ന്നു, അവളുടെ ഇഷ്ടവിനോദം. അവളുടെ മൃദുലമായ വിരലുകൾ ഒരിയ്ക്ക ലും തുന്നൽസൂചികളുടെ പോറലേറ്റു ചോര പൊടിഞ്ഞില്ല. ചിത്രപ്പ ണികൾക്കുവേണ്ടി പട്ടുവസ്ത്രങ്ങളിൽ ജീവിതത്തിന്റെ വിരസമായ രൂ പരേഖകൾ അവൾക്കൊരിയ്ക്കലും വരയ്ക്കേണ്ടി വന്നില്ല. അനുസരണമു ള്ള ചില കളിപ്പാവകളോടുമാത്രമാണവൾ മേൽക്കോയ്മ കാണിച്ചത്.

അമ്മ പറഞ്ഞുകൊടുത്ത സാമൂഹ്യമര്യാദകളും പെരുമാറ്റരീതികളും തികഞ്ഞ ഗൗരവത്തോടെ അവൾ പാലിച്ചുപോന്നു. ശൈശവത്തിൽ പ്പോലും കളിപ്പാട്ടങ്ങൾ വാങ്ങി താലോലിയ്ക്കുന്നതിൽ അവൾക്കു കൗതുകം തോന്നിയില്ല. നാട്ടുവിശേഷങ്ങളും പരദൂഷണങ്ങളും പരിഷ്ക്കാരമോടികളും അവളവയുടെ ചെവിയിൽ വിളമ്പിക്കൊടുത്തില്ല. ബാല്യസഹജമായ കുസൃതികളും കൗശലങ്ങളും അവൾക്കന്യമായിരുന്നു. മറിച്ച്, അവളുടെ ഹൃദയത്തെ ആഹ്ലാദിപ്പിച്ചിരുന്നതു തണുത്ത രാത്രിയിലെ നിശ്ശബ്ദതയിൽ പറഞ്ഞുകേട്ട ഭീകരകഥകളായിരുന്നു. അവരുടെ മുത്തശ്ശി വീടിനു മുൻവശത്തുള്ള വിശാലമായ പുൽത്തകിടിയിൽ ഓൾഗയ്ക്കുവേണ്ടി കളിക്കോപ്പുകൾ നിരത്തി കളിക്കൂട്ടുകാരെ വിളിച്ചുകൂട്ടുമ്പോൾ താത്യായന ഒറ്റയ്ക്കു മാറി നിൽക്കും. കുട്ടികളുടെ പൊട്ടിച്ചിരികളുണർത്തുന്ന നീട്ടി വലിച്ച ശബ്ദകോലാഹലം അവൾക്കു വെറും നിരർത്ഥകവും ചപലവുമായി തോന്നി. വീടിന്റെ വിജനമായ മട്ടുപ്പാവിലിരുന്നു സൂര്യന്റെ ആദ്യകിരണങ്ങൾ ആകാംക്ഷയോടെ നോക്കിക്കാണാനും വിളറിയ ചക്രവാളത്തിൽ നക്ഷത്രങ്ങൾ മങ്ങിമയങ്ങി അപ്രത്യക്ഷമാകുന്നതും അങ്ങകലെ മലനിരകൾ പൊൻകസവു നെയ്യുന്നതും പുലരിയുടെ മുന്നോടിയായി മന്ദമാരുതൻ പരന്നൊഴുകുന്നതും ഒടുവിൽ വളരെപ്പതുക്കെ പകലിന്റെ പ്രകാശം ഭൂമിയിൽ പടരുന്നതും നേരിട്ടു കാണാൻ അവളിഷ്ടപ്പെട്ടു. രാവിന്റെ തണുത്ത ആശ്ലേഷത്തിൽനിന്നു വിടുതൽ നേടാനുള്ള വൈമുഖ്യത്തോടെ ഉദാസീനമായ ഉദയഗിരിയുടെ പകുതിയിലേറെ ഭാഗങ്ങളും മൂടൽമഞ്ഞു മൂടിയ ചന്ദ്രികയിൽ മയങ്ങിക്കിടന്നു. ആ ശൈത്യകാലത്തുപോലും പതിവുപോലെ ഉറക്കമുണരുന്ന അവൾ എഴുന്നേറ്റു മെഴുകുതിരിവെളിച്ചത്തിൽ പ്രഭാതകൃത്യങ്ങൾ തുടങ്ങും. ചെറുപ്പം മുതൽക്കേ അവൾ കാൽപ്പനികഭാവനകൾ നിറഞ്ഞ പുസ്തകങ്ങളാണു വായിച്ചത്; അവളുടെ ആഹാരവിഹാരങ്ങൾതന്നെ പുസ്തകങ്ങളായി മാറി. അങ്ങനെ എഴുത്തുകാരായ റിച്ചാർഡ്സണും റൂസോവും പറഞ്ഞ കൽപ്പിതകഥകളോട് അവൾ പ്രണയത്തിലായി.

ഒരളവോളം പിടിവാശിക്കാരനാണെങ്കിലും സൗമ്യനും ബഹുമാ

ന്യനമായ അവളുടെ പിതാവ്, ദിമിത്രി ലാരിൻ, പുസ്തകവായനയിൽ അപലപനീയമായി യാതൊന്നും കണ്ടില്ല. വെറുതേയിരിയ്ക്കുമ്പോഴും അലമാരയിൽനിന്നൊരെണ്ണം പുറത്തെടുത്തു തുറന്നു നോക്കാൻ തോന്നാത്ത അദ്ദേഹം പക്ഷേ പുസ്തകങ്ങൾ വെറും വിഡ്ഢിത്തങ്ങളായി കരുതി. അതുകൊണ്ടു രാത്രിയിൽ താത്യായനയുടെ തലയിണയ്ക്കു കീഴെ സുഖമായി കിടന്നുറങ്ങുന്ന പുസ്തകങ്ങളെക്കുറിച്ച് അദ്ദേഹം വേവലാതിപ്പെട്ടില്ല. എങ്കിലും അവളുടെ അമ്മ, റിച്ചാർഡ്സണിന്റെ കാര്യത്തിൽ അതീവതാൽപ്പര്യം കാണിച്ചു. അവരുടെ ഭ്രാന്തമായ ആരാധന അദ്ദേഹത്തിന്റെ പുസ്തകങ്ങൾ വായിച്ചതുകൊണ്ടോ (അസംബന്ധം!) വില്ലനായ 'ലവ്‌ലേസി'നേക്കാൾ നായകനായ 'ഗ്രാൻഡിസണോ'ടുള്ള ആഭിമുഖ്യംകൊണ്ടോ ആയിരുന്നില്ല; മറിച്ച്, വർഷങ്ങൾക്കുമുമ്പ് മോസ്ക്കോയിൽ താമസിയ്ക്കുമ്പോൾ കുടുംബത്തിലെ ഒരകന്ന ബന്ധുവായ അലീനാ അമ്മായി അദ്ദേഹത്തെക്കുറിച്ചു പറഞ്ഞു കേട്ടതുകൊണ്ടായിരുന്നു.. അന്നു മാഡം ലാരിൻ ഹൃദയവും ആത്മാവും സമർപ്പിച്ചു പൂജിച്ചുപോന്ന ഒരു യുവാവുമായി അഗാധപ്രണയത്തിലായിരുന്നു. അദ്ദേഹത്തെച്ചൊല്ലി അവർ നെടുവീർപ്പിടുകയും വിഷാദിയ്ക്കുകയും ചെയ്തു. പക്ഷേ, പട്ടാളത്തിൽ സാർജന്റായിരുന്ന ദിമിത്രി ലാരിനാണു പ്രതിശ്രുതവരനായി വന്നത്. ചൂതാട്ടക്കാരനും സുന്ദരവിഡ്ഢിയുമായ അദ്ദേഹവുമായി ഇഷ്ടമില്ലാത്തൊരു വിവാഹത്തിനു വഴങ്ങിക്കൊടുക്കേണ്ട സന്ദിഗ്ദ്ധാവസ്ഥയിലായി, അവർ. സമ്മതത്തിനു കാത്തുനിൽക്കാതെ മാതാപിതാക്കൾ മകളെ അൾത്താരയ്ക്കു മുമ്പിൽ കൊണ്ടുചെന്നു നിർത്തി. തുടക്കംമുതൽക്കേ ആദരവോടെ പെരുമാറിയ ഭർത്താവ്, ദു:ഖങ്ങൾക്കു പരിഹാരമായി അവരെ സ്വന്തം എസ്റ്റേറ്റിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി; ആ പരിസരവും ജീവിതവും എങ്ങനെയായിരുന്നെന്നു ദൈവത്തിനേ പറയാനറിയൂ! ആദ്യമൊക്കെ കരഞ്ഞും കലങ്ങിയും മാഡം ലാരിൻ ദിവസങ്ങൾ തള്ളിനീക്കി. ചിലപ്പോൾ വിവാഹമോചനംപോലും അവരുടെ ആലോചനയിൽ കടന്നു വന്നു. താമസിയാതെ അവർക്കു കുടുംബഭരണം ഏറ്റെടുക്കേണ്ടതായി വന്നു. പതുക്കെപ്പതുക്കെ ദൈനന്ദിനകാര്യങ്ങളിൽ മുഴുകി അ

വർ ആത്മസംതൃപ്തി കണ്ടെത്തി. അത്തരം സന്ദർഭങ്ങളിൽ ശീലം ഒരുപക്ഷേ, ദൈവം നമുക്കു നൽകുന്ന ഒരു വരദാനമായിരിയ്ക്കാം! മിക്കവാറും സന്തോഷത്തോളം സമാനമായ അനുഭവമാണു ശീലങ്ങൾ നമുക്കു സമ്മാനിയ്ക്കുന്നത്! മറ്റുപാധികൾ പരാജയപ്പെടുമ്പോൾ ശീലങ്ങൾ പീഡാനുഭവങ്ങളെ മധുരതരമാക്കുന്നു. പിന്നീടവർ സ്വയം കണ്ടെത്തിയ മറ്റൊരു സത്യം ഭർത്താവുമായി നിരുപാധികമായ അനുരഞ്ജനത്തിനു വഴിയൊരുക്കി. ഭർത്താവിനെ അധികാരഭാവത്തോടെ ഭരിയ്ക്കാൻ കഴിയുമെന്ന (ഏറെ ആഹ്ലാദം പകർന്ന) ആ രഹസ്യം വീട്ടുജോലികൾക്കിടയിലാണവർ മനസ്സിലാക്കിയത്. തുടർന്നു സകലതും അനായാസമായി നീങ്ങി. കുടുംബത്തിലെ പതിവു ജോലികൾ മാഡം ലാരിൻ ഭംഗിയായി നിറവേറ്റി. മഞ്ഞുകാലത്തേയ്ക്കുവേണ്ട കൂൺകറി തയാറാക്കി, വരവുചിലവു കണക്കുകൾ പരിശോധിച്ചു, പുതിയതായി വന്ന കുടിയാന്മാരുടെ ക്ഷേമാന്വേഷണവും അവർ നടത്തി. ശനിയാഴ്ചകളിൽ മനസ്സു മടുത്തിരിയ്ക്കുമ്പോൾ പണിപ്പുരയിൽ ചെന്നു വേലക്കാരികളെ കണക്കിനൊന്നു പ്രഹരിക്കുന്നതിൽപ്പോലും അവർ സന്തോഷം കണ്ടു. ഭർത്താവ് അതിനെക്കുറിച്ചെന്തു കരുതുമെന്ന് അവർ ചിന്തിച്ചതേയില്ല. അതെ, വിവാഹത്തെത്തുടർന്നു വളരെ പെട്ടെന്നവർ പഴയ പെരുമാറ്റരീതികൾ മാറ്റിയെടുത്തു. പണ്ടൊക്കെ അടുത്ത ബന്ധുക്കളുടെ പേരു മഷികൊണ്ടല്ല, രക്തംകൊണ്ടാണവർ എഴുതാറുള്ളത്. അങ്ങനെ പ്രാസ്ക്കോവ്യയെന്ന പേര് അവർ പോളിനയെന്നാക്കി ജ്ഞാനസ്നാനം ചെയ്തു; സംസാരരീതി വളരെയേറെ വലിച്ചുനീട്ടി പ്രത്യേകമായൊരു ഈണത്തിലാക്കി; കൂടാതെ, പട്ടണത്തിലെ പരിഷ്കൃതവേഷങ്ങൾതന്നെ അവരെടുത്തണിഞ്ഞു; ദേഹത്തോട് ഒട്ടിക്കിടക്കുന്ന ഇറുകിയ മേൽക്കുപ്പായങ്ങൾ അവർ ധരിച്ചു; റഷ്യൻഭാഷയിലെ 'ന'കാരം ഫ്രഞ്ചിലെ അനുനാസികമായി അവരുച്ചരിച്ചു. പക്ഷേ തുടങ്ങിയപോലെ പെട്ടെന്നുതന്നെ മടുപ്പു തോന്നിയ അവർ, സംസാരത്തിലെ കൊഞ്ചലും ഈണവും ഉപേക്ഷിച്ചു. ആൽബങ്ങളും 'പോളിന'യും മേൽക്കുപ്പായങ്ങളും അവർ വലിച്ചെറിഞ്ഞു. പകരം ഗ്രാമീണമായ പഴയ റഷ്യൻ പേരു തന്നെ

അവർ വീണ്ടും ഉപയോഗിയ്ക്കാൻ തുടങ്ങി. ഒടുവിൽ, തുന്നിക്കൂട്ടിയ ഒര യഞ്ഞ ഉടുപ്പും അരികുവെച്ച തൊപ്പിയുമായിത്തീർന്നു, അവരുടെ വേഷം. സ്നേഹധനനായ ഭർത്താവ് യാതൊന്നിലും ഇടപെടാതെ അവർക്ക പൂർണസ്വാതന്ത്ര്യം അനുവദിച്ചു. അദ്ദേഹത്തിനവരെ അത്ര വിശ്വാസമായിരുന്നു; പലപ്പോഴും നിശാവസ്ത്രത്തിൽ അദ്ദേഹം അത്താഴത്തിനെത്തി. അങ്ങനെ സമാധാനപൂർണവും സന്തോഷഭരിതവുമായ ജീവിതം മുന്നോട്ടു നീങ്ങി. ചില വൈകുന്നേരങ്ങളിൽ അയൽപ്പക്കത്തുനിന്നൊരു കുടുംബം അവരെ കാണാൻ വരും. വലിയ ഉപചാരങ്ങളൊന്നും കൂടാതെ പുതിയ നാട്ടുവർത്തമാനങ്ങളോ പരദൂഷണങ്ങളോ പങ്കിട്ടു മതിവരുവോളം ചിരിച്ച് സമയം നീണ്ടു പോകുമ്പോൾ ഓൾഗ തയാറാക്കിയ ചായ കുടിച്ച്, അത്താഴത്തിനു സമയമാകുമ്പോൾ അവർ സ്വന്തം വീട്ടിലേക്കു മടങ്ങും. സംതൃപ്തമായ ആ ജീവിതത്തിൽ പരമ്പരാഗതവും ദൈവികവുമായ പല സദ്കൃത്യങ്ങളും അവർ ചെയ്തു; വിശുദ്ധമാസത്തിലെ ചൊവ്വാഴ്ചകളിൽ ധാന്യമാവിലുണ്ടാക്കിയ പലഹാരങ്ങൾ സാധുക്കൾക്കു നൽകി; വർഷത്തിൽ രണ്ടു തവണയെങ്കിലും ഉപവാസമനുഷ്ഠിച്ചു. നാടോടിഗാനങ്ങളും കല്യാണപ്പാട്ടുകളും കൂട്ടംചേർന്നിരുന്നു പാടുന്നതിലും അവർ ആഹ്ലാദം കണ്ടെത്തി. വിശുദ്ധാത്മാക്കളുടെ അൾത്താരക്കു മുമ്പിൽ കുർബാന നടക്കുമ്പോൾ, ജനങ്ങളുടെ നെടുവീർപ്പു കേട്ടു വികാരവിവശയായി അവർ ആരും കാണാതെ മൂന്നു തുള്ളി കണ്ണുനീർ തൊട്ടാവാടിച്ചെടികളുടെ മേൽ വീഴ്ത്തും. ഗ്രാമീണാന്തരീക്ഷത്തിന്റെ സൌന്ദര്യംപോലെ ക്വാസ് പാനീയവും അവർക്കിഷ്ടമായിരുന്നു. അത്താഴത്തിനു ഭക്ഷണം മേശപ്പുറത്തു നിരത്തുമ്പോൾ നിലയും പദവിയും അവർ കാത്തുപോന്നു. അങ്ങനെ സുഖവും സമാധാനവും പുലർന്ന ആ കുടുംബത്തിനു മുമ്പിൽ സാവധാനം കല്ലറയുടെ ഇരുണ്ട വാതിൽ തുറക്കപ്പെട്ടു; ആദ്യം കുടുംബനാഥനായിരുന്നു, ദൈവത്തിന്റെ വിളി വന്നത്; ഒരു ദിവസം അത്താഴത്തിനു തൊട്ടു മുമ്പ് അദ്ദേഹം അന്ത്യശ്വാസം വലിച്ചു. അയൽക്കാരും സുഹൃത്തുക്കളും അനുശോചനത്തിനെത്തി. പതിവുപോലെ ദുഃഖമടക്കാനാവാതെ വിശ്വസ്തരായ ഭാര്യയും മക്കളും വിതുമ്പി.

സാധാരണക്കാരുടെ കൂട്ടത്തിൽ നല്ലൊരു മനുഷ്യനായ അദ്ദേഹം അന്ത്യവിശ്രമം കൊള്ളുന്ന ശവക്കല്ലറയിൽ ഇങ്ങനെയൊരു ഓർമ്മക്കുറിപ്പ് നമുക്കിന്നും കാണാം. 'ദൈവത്തിന്റെ ഭൃത്യനും വിനീതദാസനും ബ്രിഗേഡിയറുമായിരുന്ന ദിമിത്രി ലാരിൻ ഈ കല്ലറയ്ക്കുള്ളിൽ സുഖനിദ്ര കൊള്ളുന്നു!'.

ചെറുപ്പത്തിന്റെ ഹരമായിരുന്ന പ്രവാസിജീവിതം മടുത്തു തിരിച്ചെത്തിയ ലെൻസ്കി, അയൽപ്പക്കത്തു നടന്ന മരണത്തിൽ അനുശോചനമറിയിക്കാൻ ചെന്നു. ശവക്കല്ലറയ്ക്കു സമീപം അൽപ്പനേരം ആലോചനാമഗ്നനായി നിന്ന അയാൾ പഴയ കാലങ്ങളും കടപ്പാടുകളുമോർത്തു നിശ്ശബ്ദമായ നെടുവീർപ്പിട്ടു. വളരെ നേരത്തോളം അയാളുടെ ഹൃദയം ദുഃഖപൂരിതമായി. "കഷ്ടം, പാവം യോറിക്ക്! കുട്ടിക്കാലത്ത് എന്നെ വാരിയെടുക്കുമ്പോൾ അദ്ദേഹത്തിന്റെ മാറിൽ കിടന്ന പതക്കം ഞാൻ കൗതുകത്തോടെ കൈയിലെടുത്തു കളിയ്ക്കും; ഓൾഗയും ഞാനും വിവാഹിതരായി കാണാൻ അദ്ദേഹത്തിനു വലിയ മോഹമായിരുന്നു; ആ സുദിനമെന്നാണു വരുന്നതെന്നു പലപ്പോഴും അദ്ദേഹമെന്നോടു ചോദിയ്ക്കാറുണ്ട്!" അയാൾ വികാരാധീനനായി. അങ്ങനെ ഹൃദയം നിറഞ്ഞ ആത്മാർത്ഥമായ അനുതാപത്തോടെ കല്ലറയിൽ കൊത്തിയ കുറിപ്പിനു പ്രണയഗീതത്തിന്റെ ഒരനുബന്ധംകൂടി ലെൻസ്കി എഴുതി. അതുപോലെ സ്വന്തം മാതാപിതാക്കളുടെ കല്ലറയ്ക്കു മുമ്പിലും പൈതൃകത്തിന്റെ ചിതാഭസ്മത്തിനു ശ്രദ്ധാഞ്ജലിയർപ്പിച്ച് കണ്ണീരുകൊണ്ടൊരു സ്മരണഗീതം അയാൾ രചിച്ചു. കഷ്ടം! ജീവിതത്തിന്റെ ഉഴുതു മറിച്ച വയലുകളിൽ ഓരോ തലമുറയും തങ്ങളുടേതായ രീതിയിൽ വിത്തു വിതയ്ക്കുന്നു. നിഗൂഢമായ ദൈവേച്ഛയോടെ അവ മുളച്ചു വളർന്നു വിളവെടുപ്പിനു പാകമാകുമ്പോൾ അടുത്ത തലമുറ ആ കാൽപ്പാടു പിന്തുടരുന്നു. പാരമ്പര്യത്തിന്റെ വിഷയങ്ങളിൽ അനവധാനത കാണിക്കുന്ന ഇന്നത്തെ ചെറുപ്പക്കാരുടെ കൂട്ടവും ഇതുപോലെ ആത്മപീഡയനുഭവിച്ച് ഒടുവിൽ മുൻഗാമികളുടെ കല്ലറയിൽത്തന്നെ ചെന്നു തിക്കിത്തിരക്കാതിരിയ്ക്കില്ല! അങ്ങനെ നമുക്കുമൊരു സമയം വരും, വരാതെ വയ്യ! സ്വയമതിനു തയാറല്ലെങ്കിലും അനന്തരാവ

കാശികൾ ഒരു ദിവസം നമ്മെ അതേ കല്ലറയിലേയ്ക്കു തള്ളി നീക്കും!

അതുകൊണ്ടു പ്രിയപ്പെട്ടവരേ, ഈ ക്ഷണികജീവിതത്തിന്റെ ചടുലനിമിഷങ്ങൾ നമുക്കാവോളം ആസ്വദിയ്ക്കാം! അതിന്റെ കരുത്തിൽ വിശ്വാസമില്ലെങ്കിലും ആ കഥയില്ലായ്മ നമുക്കു കണ്ടറിയാവുന്നതേയുള്ളൂ. ജീവിതത്തിന്റെ മതിഭ്രമങ്ങളുടെ നേർക്കു ഞാൻ പൊതുവേ കണ്ണടയ്ക്കുകയാണു പതിവ്. പക്ഷേ, ചിലപ്പോഴൊക്കെ ഉയർന്നുവരുന്ന ചില വിദൂരപ്രതീക്ഷകൾ ഇടയ്ക്കിടെ ഹൃദയത്തിൽ അസ്വസ്ഥത സൃഷ്ടിയ്ക്കുന്നു. ശ്രദ്ധിയ്ക്കപ്പെടത്തക്ക യാതൊന്നും അവശേഷിപ്പിയ്ക്കാതെ ഈ ലോകം വിട്ടുപോകുന്നതു തീർത്തും ദുഷ്ക്കരമായി എനിയ്ക്കനുഭവപ്പെടുന്നു. ഞാൻ ജീവിയ്ക്കുന്നതും എഴുതുന്നതും പ്രശസ്തി നേടാമെന്നു വ്യാമോഹിച്ചല്ല. ഹതാശമായ എന്റെ ദുർവിധിയ്ക്കു കഴിയുമെങ്കിൽ ചെറിയ ഒരാശ്വാസം പകരാൻ മാത്രമാണു ഞാനെന്തെങ്കിലുമൊക്കെ എഴുതുന്നത്. സുഹൃത്തിന്റെ സാന്ത്വനസ്വരംപോലെ എഴുത്തിന്റെ ഈ ഈണം എന്നെ വിസ്മൃതിയിൽനിന്നു രക്ഷിയ്ക്കുമെന്നു ഞാൻ പ്രത്യാശിയ്ക്കുന്നു. ചിലരുടെ മനസ്സിൽ ചിലപ്പോളതൊരു നടുക്കവും സൃഷ്ടിച്ചേക്കാം. ലേയ്ത്ത് നദിയിലെ ഒഴുക്കിൽപ്പെടാതെ എന്റെ ഈ വരികൾ ഒരുപക്ഷേ കാലം കരുതിവെയ്ക്കാനും സാദ്ധ്യതയുണ്ട്. (എന്തൊരു സുന്ദരമായ പ്രത്യാശ!) ഒരു മൂഢനോ വിഡ്ഢിയോ ഭാവിയിൽ പ്രശസ്തനായ എന്റെ ചിത്രം ചൂണ്ടിക്കാണിച്ച് ഇങ്ങനെ പറഞ്ഞേക്കാം: 'അതെ, ഇദ്ദേഹമാണു യഥാർത്ഥകവി'! സ്വച്ഛമായ കവിതകളുടെ ആരാധകരേ, എന്റെ നന്ദി ഞാൻ മുൻകൂറായി സമർപ്പിയ്ക്കട്ടെ, ഈടില്ലാത്ത ഈ കവിത നിങ്ങളുടെ ഓർമ്മശക്തിയെയാണ് ആശ്രയിയ്ക്കുന്നത്. എന്റെ ചുമലിൽ വീഴുന്ന നിങ്ങളുടെ ഓരോ കരസ്പർശവും ഉത്തരോത്തരമായ യശസ്സിനെയാണു സൂചിപ്പിയ്ക്കുന്നത്.

## മൂന്ന് : കന്യക

“സുഹൃത്തേ, എത്ര തവണയായി നിങ്ങളിന്നു പുറത്തു പോകുന്നു? എന്തു പറയാൻ, ഈ കവികളുടെയൊരു ചാപല്യം!”

“അതെ... പക്ഷേ, ഒനേഗിൻ! എനിയ്ക്കു പോകാതിരിയ്ക്കാനാവില്ല!"

“ഞാൻ നിങ്ങളെ തടയാനൊന്നും പറഞ്ഞതല്ല. പക്ഷേ എവിടേയ്ക്കാണു നിങ്ങളിങ്ങനെ വൈകുന്നേരമാകുമ്പോൾ പോകുന്നതെന്നറിയാൻ ചെറിയൊരു കൗതുകം, അത്രമാത്രം!

“അത്..., അയൽപ്പക്കത്തെ ആ ലാരിൻ കുടുംബത്തിൽ”.

“അവിടേയ്ക്കോ, നല്ല കഥ! ദൈവമേ, അവിടെയങ്ങനെ ഇരിയ്ക്കുമ്പോൾ നിങ്ങൾക്കു മടുപ്പുകൊണ്ടു മരിയ്ക്കാൻ തോന്നാറില്ലേ?”

“ഇല്ല..., എനിയ്ക്കങ്ങനെയൊന്നും തോന്നാറില്ല!”.

“പക്ഷേ.., എനിയ്ക്കു വിശ്വാസം വരുന്നില്ല! എന്താണു നിങ്ങളവിടെ ചെയ്യുന്നത്?... ഞാൻ പറയാം, (ശരിയാണെങ്കിൽ തലയാട്ടിയാൽ മതി!). ആതിഥ്യമര്യാദയിൽ അഭിമാനിയ്ക്കുന്ന ശരാശരി റഷ്യൻകുടുംബത്തിലെ വിരസമായ അന്തരീക്ഷം. ചായ, പലഹാരം, മഴ, വെയിൽ, തണുപ്പ്, വിളവെടുപ്പ്, കന്നുകാലികൾ, പിന്നെ ബാലിശമായ ചില വർത്തമാനങ്ങളും കലമ്പലുകളും.. അല്ലാതെ മറ്റെന്തെങ്കിലുമുണ്ടോ?”

“ഒനേഗിൻ..., പക്ഷേ, നിങ്ങളതത്ര മോശമായി കാണുന്നതെന്താണെന്ന് എനിയ്ക്കു മനസ്സിലാകുന്നില്ല!”

“ദിവസവും ആവർത്തിയ്ക്കുന്ന ഒരേ വിഷയങ്ങൾ! അതാണു സുഹൃത്തേ, സഹിയ്ക്കാൻ വയ്യാത്തത്!”

“അതെ, അപ്പോൾ ഈ പച്ചപരിഷ്കാരികളുടെ കാര്യമോ? സത്യത്തിൽ അവരോടെനിയ്ക്കു വെറുപ്പാണു തോന്നുന്നത്. അവസാനം അവരും സ്വന്തം വീട്ടിൽ തിരിച്ചെത്തും...!"

“തുടങ്ങി, നിങ്ങളുടെ വിലാപം! പ്രിയസുഹൃത്തേ, ദയവു ചെയ്തു നി

ർത്തു, മതി! നിങ്ങൾ പോകാൻ തീരുമാനിച്ചോ? ഇത്ര പെട്ടെന്ന്? എങ്കിൽ, ഞാനൊന്നു ചോദിയ്ക്കട്ടെ, നിങ്ങൾക്കിത്ര താൽപ്പര്യമുള്ള ആ സുന്ദരിക്കുട്ടിയെ എനിയ്ക്കെന്നാണു പരിചയപ്പെടുത്തി തരുന്നത്? നിങ്ങളുടെ കവിതയ്ക്കും കണ്ണീരിനും കാരണമായ അവളെ കാണാൻ എനിയ്ക്കും കൌതുകമുണ്ടാവില്ലേ?"

"നോക്കൂ, നിങ്ങളിപ്പോൾ തമാശ പറയുകയാണോ?"

"അല്ലേയല്ല, സത്യമാണു ഞാൻ പറയുന്നത്!"

"എങ്കിൽ, സന്തോഷത്തോടെ ഞാൻ സ്വാഗതം ചെയ്യുന്നു!"

"എന്ന്, എപ്പോൾ?"

"എന്തിനു വെറുതെ നീട്ടുന്നു? ഇന്നുതന്നെ. അവർ നിങ്ങളെ സസന്തോഷം സ്വീകരിയ്ക്കും, തീർച്ച!"

"ശരി, എന്നാൽ നമുക്കിറങ്ങിക്കളയാം!".

ഇരുട്ടു പരന്നതോടെ അവരിരുവരും ലാരിൻകുടുംബത്തിലെത്തി. പഴയ രീതിയിൽ കുലീനമായ ആതിഥേയമര്യാദയോടെ അവർ സന്തോഷപൂർവം സ്വീകരിയ്ക്കപ്പെട്ടു. തിളങ്ങുന്ന മേശപ്പുറത്തു നിരവധി വിഭവങ്ങൾ നിരന്നു. വേണ്ടതിലേറെ പഴനീരു കുജപ്പാത്രങ്ങളിൽ നിറഞ്ഞു. പതിവുപോലെ വളരെ സാവകാശം പല വിഷയങ്ങളും ചർച്ച ചെയ്ത് അവർ മണിക്കൂറുകൾ ചിലവഴിച്ചു; ചെറിയ ഇടവേളകൾ അവർ പരദൂഷണങ്ങൾകൊണ്ടു സമ്പന്നമാക്കി. സമയം ചിലപ്പോൾ ഇഴഞ്ഞുനീങ്ങി; പലപ്പോഴും പറന്നുപോയി. അവസാനം അവർ (അർത്ഥഗർഭമായ നന്ദിപ്രകടനത്തോടെ) വിടപറയാനൊരുങ്ങി. ലെൻസ്കി മനമില്ലാമനസ്സോടെ കുറച്ചു സമയം കൂടി പരിസരത്തു പരുങ്ങി നിന്നു. നേരം വൈകി ഒരു കുറുക്കുവഴിയിലൂടെയാണവർ വീട്ടിലേയ്ക്കു മടങ്ങിയത്. അവർ തമ്മിൽ എന്താണു സംസാരിച്ചതെന്നു വായനക്കാരേ, നിങ്ങൾക്ക് ഊഹിയ്ക്കാൻ കഴിയുമോ? ഇല്ലെങ്കിൽ ഇതാ എന്റെകൂടെ ചേർന്നു നിന്നു രഹസ്യമായി കേൾക്കൂ:

"ഒനേഗിൻ, എന്താ വെറുതേ കോട്ടുവായിടുകയാണോ?"

"അതെ, സുഹൃത്തേ എനിയ്ക്കതിപ്പോൾ ഒരു ശീലമായി!

"ജീവിതം നിങ്ങൾക്കത്ര വിരസമായായാണോ തോന്നുന്നത്?"

“അല്ല..., അങ്ങനെയൊന്നുമില്ല.... നോക്കൂ, യാത്ര ചെയ്യാൻ വയ്യാത്തത്ര ഇരുട്ടാണു ചുറ്റും! ആൻഡ്രൂഷ്ക്കാ, വേഗം, വേഗം... ഈ നശിച്ച ഗ്രാമം...! അപ്പോൾ, അതെ.., മാഡം ലാരിനാ.., ഒരു സാധാരണ പെൺകുട്ടിയെപ്പോലെ തോന്നുന്നു. ആ പഴനീരിന്റെ വീര്യം അപാരംതന്നെ! അതെന്റെ ജീവനെടുത്തില്ലെങ്കിൽ ചുരുങ്ങിയതു നാലുദിവസം കിടയ്ക്കയിൽ കിടത്തുകയെങ്കിലും ചെയ്യും!. പറയൂ സുഹൃത്തേ.., അവരിലാരാണു താത്യായന?”

“സുഖോവ്സ്ക്കിയുടെ സ്വെറ്റ്ലാനയെപ്പോലെ, ജനാലയ്ക്കരികിലിരുന്ന അവളെ നിങ്ങൾ കണ്ടില്ലേ! അവൾക്കെന്തോ കാര്യമായ ദുഃഖമുണ്ടെന്നു തോന്നും!”

“സുഹൃത്തേ, ആ ഇളയ പെൺകുട്ടിയെ... അതെ.., അവളെ നിങ്ങൾക്കു പ്രണയിയ്ക്കാൻ കഴിയുന്നുണ്ടോ?”

“അതെ... എന്താണു നിങ്ങളങ്ങനെ ചോദിച്ചത്?”

“പക്ഷേ എന്റെ മനസ്സിൽ മൂത്തവൾക്കാണു മുൻഗണന.. നിങ്ങളെപ്പോലെ കവിയായിരുന്നെങ്കിൽ ഓൾഗയേക്കാൾ അവൾക്കാണു ജീവനും സൗന്ദര്യവുമെന്നു ഞാൻ പറയും. മഡോണയെപ്പോലെ ആകർഷകമായ സുന്ദരമുഖം!”.

ഒനേഗിന്റെ അഭിപ്രായം അതേപടി അംഗീകരിച്ചില്ലെങ്കിലും ലെൻസ്കി നയപരമായൊരു മൌനത്തിലാണ്ടു.

ഒനേഗിന്റെ ആദ്യസന്ദർശനം ലാരിൻകുടുംബത്തിൽ വലിയ മതിപ്പാണു സൃഷ്ടിച്ചത്. താത്യായനയുടെ വിവാഹം നിശ്ചയിച്ചതായി അയൽക്കാർ ധരിച്ചു; ഊഹാപോഹങ്ങളും അടക്കിപ്പിടിച്ച സംസാരങ്ങളും പടർന്നുപിടിച്ചു; അതിനിടയിൽ ആക്ഷേപങ്ങളും ആരോപണങ്ങളും ഉയർന്നുവന്നു. വളരെ വൈകിയാണെങ്കിലും വിവാഹദിനംപോലും ചിലർ ഉറപ്പിച്ചു; മനസ്സമ്മതം മാത്രമാണു കഴിഞ്ഞതെന്നു മറ്റു ചിലർ അവകാശപ്പെട്ടു. പരിഷ്കൃതരീതിയിലുള്ള മോതിരം വാങ്ങണമെന്നു ചിലരുപദേശിച്ചു. ലെൻസ്കിയുടെ കാര്യമാണെങ്കിൽ, നിങ്ങൾക്കറിയാവുന്നതുപോലെ, എല്ലാം നേരത്തേ നിശ്ചയിയ്ക്കപ്പെട്ടതാണല്ലോ!

ഈ സംഭവവികാസങ്ങൾ തെല്ലൊരു അലോസരത്തോടെയാണു താത്യായന ശ്രദ്ധിച്ചത്. എങ്കിലും ജാഗ്രത നഷ്ടപ്പെടുന്ന ചില നിമിഷങ്ങളിൽ നിർദ്ദോഷവും അവാച്യവുമായൊരു ആഹ്ലാദം ഉള്ളിലുണരുന്നതായി അവൾക്കു തോന്നി. വസന്തത്തിന്റെ ഊഷ്മളാന്തരീക്ഷത്തിൽ മനസ്സിലൊരു കുളിരുള്ള വികാരം വേരു പൊട്ടി വളരാൻ തുടങ്ങിയിരിയ്ക്കുന്നു. ദിവസം കഴിയുന്തോറും ആ വികാരം വിചാരങ്ങളായി വേഷം മാറി. വളരെക്കാലമായി ഹൃദയത്തിൽ സൂക്ഷിച്ചുപോന്ന അഭിനിവേശങ്ങളുടെ സാക്ഷാത്ക്കാരത്തിനു വേണ്ടി, അവയുടെ നിർണായകമായ സംരക്ഷണത്തിനുവേണ്ടി അവളുടെ മനസ്സിൽ സ്വപ്നങ്ങളുണർന്നു. വിരഹവും സാഹചര്യങ്ങളും സൃഷ്ടിച്ച ഏകാന്തതയിൽ അവളുടെ ഹൃദയം വെന്തുരുകാൻ തുടങ്ങി. വിഷാദത്തിൽ തകർന്നു പോയ അവളുടെ ആത്മാവ് കാത്തിരിക്കുകയായിരുന്നു... ആർക്കുവേണ്ടി? കാത്തിരുന്നയാൾ, അതെ, അയാൾ ഇവിടെയുണ്ട്, അവൾ കണ്ണു തുറന്നു. അതെ, അതയാൾ തന്നെ! ഏകാകിനിയായ അവളുടെ ജ്വരാവേശം പൂണ്ട സ്വപ്നങ്ങളിൽ രാവും പകലും അയാൾ വന്നു.. അയാളെക്കുറിച്ച് അനന്തമായി സംസാരിയ്ക്കാനും, അയാളുടെ സാന്നിദ്ധ്യത്തിൽ തന്നെക്കുറിച്ച് സകലതും തുറന്നു പറയാനും അവളാഗ്രഹിച്ചു. വൃദ്ധയായ ആയയുടെ അനുതാപാർദ്രമായ നോട്ടങ്ങൾ അവളിൽ അലോസരവും അസ്വസ്ഥതയും വ ളർത്തി. അഗാധമായ വിഷാദംമൂലം സ്വയം നഷ്ടപ്പെട്ട അവൾ അതിഥികളുടെ കാര്യങ്ങൾ തീരെ ശ്രദ്ധിയ്ക്കാതായി. അശുഭകരമായ സന്ദർശനങ്ങളുടെ നിസ്സാരതയും അലസമായ മണിക്കൂറുകളുടെ ദൈർഘ്യവും അവളെ ആശങ്കാകുലയാക്കി. യാതൊരു മുഷിവും തോന്നാതെ എത്ര നേരം വേണമെങ്കിലും മന:പൂർവം കുത്തിയിരുന്നു മടുപ്പിയ്ക്കുന്ന വർത്തമാനങ്ങൾ പറയാനുള്ള അവരുടെ താൽപ്പര്യം കണ്ട് അവൾ സ്വയം ശപിച്ചു. ഇപ്പോൾ മധുരപ്രണയത്തെക്കുറിച്ചുള്ള കഥകൾ ഏകാഗ്രതയോടെ അവൾ വായിയ്ക്കാൻ തുടങ്ങി. എഴുത്തുകാരന്റെ സൂക്ഷ്മമായ ശൈലീവിശേഷങ്ങളിലും ഭാവനാപരമായ കൽപ്പനാവൈഭവങ്ങളിലും പ്രലോഭനീയമായ ഭാവഭേദങ്ങളിലും നിഗൂഢമായൊരു വശ്യത അവൾക്കനുഭവപ്പെട്ടു!

കോട്ടിനിന്റെ 'മാലെക് അധെ'ല്ലും ക്രൂഡനറുടെ 'ദ ലിനാ'റും റൂസോയു ടെ 'ജൂലീ വോമ'റും അതുല്യനായ 'ഗ്രാൻഡിസ'ണും അവൾക്ക് ഉ ത്തേജനം പകർന്നു; അവർ ഒരൊറ്റ പ്രതിച്ഛായയായി മാറി മോഹ നീയമായ സ്വപ്നങ്ങളിലേയ്ക്കവളെ തള്ളിവിട്ടു; ബുദ്ധിശൂന്യയായ ആ സ്വപ്നജീവി അവരെ ഒനേഗിന്റെ രൂപഭാവങ്ങളിൽ കണ്ടു; ആരാദ്ധ്യ രായ എഴുത്തുകാരുടെ 'ക്ലാരിസാ', 'ജൂലി', 'ഡെൽഫൈൻ' തുടങ്ങിയ നായികമാരായി അവൾ സ്വയം സങ്കൽപ്പിച്ചു; വികാരാവേശം വഴി ഞ്ഞൊഴുകുന്ന ഹൃദയത്തിൽ പ്രണയത്തിന്റെ ക്ഷണികദീപ്തി ചൊരി യുന്ന മായക്കാഴ്ചകൾ തിരഞ്ഞു പുസ്തകങ്ങളുടെ പേജുകളോരോന്നും അവൾ ദ്രുതഗതിയിൽ മറിച്ചു. മനസ്സിന്റെ വനാന്തരങ്ങളിൽ അലഞ്ഞു തിരിയുന്ന അപായകരമായ പ്രതിദ്ധ്വനികൾ അവളുടെ ഹൃദയത്തിൽ നടുക്കങ്ങൾ സൃഷ്ടിച്ചു. ഉള്ളിന്റെയുള്ളിൽ മിന്നിമായുന്ന സന്തോഷസ ന്താപങ്ങൾ സഹിയ്ക്കാനാവാതെ അവൾ നെടുവീർപ്പിട്ടു. ഒടുവിൽ, ഹൃദ യത്തിൽ പ്രതിഷ്ഠിച്ച ആരാദ്ധ്യപുരുഷനെ അഭിസംബോധന ചെയ്തു കൊണ്ട് ചെറിയൊരു കുറിപ്പുപോലും അവളെഴുതി.

പക്ഷേ, ഒനേഗിൻ ഇപ്പോഴും 'ഗ്രാൻഡിസണെ'പ്പോലൊരു വീര നായകനായി മാറിയിട്ടില്ല. പണ്ടത്തെ പ്രൗഢഗംഭീരമായ ശൈലി യിൽ കാൽപ്പനികകഥകൾ എഴുതുന്നവർ കഥാനായകന്മാരെ പൂർണ തയുടെ മാതൃകകളായാണു പൊതുവേ അവതരിപ്പിയ്ക്കുക പതിവ്. അ യാളെപ്പോഴും അന്യായമായി പീഡിപ്പിയ്ക്കപ്പെടുന്ന വിധത്തിലായിരി യ്ക്കും കഥ ചിത്രീകരിയ്ക്കപ്പെടുന്നത്. ബുദ്ധിയും മഹത്വവും സ്ഫുരിയ്ക്കുന്ന അ യാളുടെ സുന്ദരമുഖം സദാ പ്രതികരണക്ഷമവുമായിരിയ്ക്കും. ഹർഷോ ന്മാദം തുടിയ്ക്കുന്ന അയാളുടെ ഹൃദയം ലക്ഷ്യം നേടാനുള്ള വ്യഗ്രതയി ൽ ആത്മാർപ്പണത്തിനു പോലും സന്നദ്ധമായിരിയ്ക്കും. കഥയുടെ അവ സാനത്തെ അദ്ധ്യായത്തിൽ ദുഷ്ടത നിഷ്ക്കരുണം അടിച്ചമർത്തി ധർ മ്മത്തിന്റെ ശിരസ്സു കിരീടമണിയുന്നതാണു നാം കാണുന്നത്. പ ക്ഷേ, ഇന്നിപ്പോൾ നമ്മുടെ മനസ്സു മിക്കവാറും ഇരുണ്ടു മേഘാവൃത മാണ്. പാപങ്ങളല്ല, മൂല്യങ്ങളാണു നമുക്കു വിലക്കു കൽപ്പിയ്ക്കുന്നത്.

പുസ്തകങ്ങളിൽ വികൃതമായി ചിത്രീകരിയ്ക്കപ്പെടുന്ന നന്മയുടെമേൽ അവസാനം തിന്മ വിജയക്കൊടി നാട്ടുന്നു. ഇംഗ്ലീഷ് കവിതകൾ ഈ പെൺകിടാവിന്റെ ദിവാസ്വപ്നങ്ങൾക്കു മങ്ങലേൽപ്പിച്ചു. അവളുടെ ആദർശപുരുഷൻ, അലസസഞ്ചാരികളായ 'മെൽമോത്ത്', 'കോഴ്സിയർ', 'ജീൻ ബോഗർ' തുടങ്ങിയവരെപ്പോലെ രക്തദാഹിയായൊരു രക്ഷസ്സാണെന്ന വസ്തുത പക്ഷേ നാമാരെങ്കിലും സമ്മതിച്ചേ തീരൂ! ശനി ബാധിച്ച കാൽപ്പനികനെപ്പോലെ ഇക്കാര്യത്തിൽ ഒരുതരം ആശയറ്റ അഹംഭാവമാണു കവി ബൈറൺ തെല്ലൊരു കുശാഗ്രബുദ്ധിയോടെ പ്രകടിപ്പിയ്ക്കുന്നത്. പ്രിയസുഹൃത്തുക്കളേ, എന്താണിതിന്റെ പൊരുൾ? ഒരുപക്ഷേ, ദൈവികമായ വെളിപാടിൽ ഈ കവിതയുടെ അന്ത്യം കുറിയ്ക്കാനായി പുതിയൊരു രാക്ഷസരൂപം പ്രത്യക്ഷപ്പെട്ടേക്കാം. അങ്ങനെ വന്നാൽ അപ്പോളോയുടെ വെല്ലുവിളി സ്വീകരിച്ചു വിനീതമായ ഗദ്യവഴികളിലൂടെ ഞാൻ സഞ്ചരിയ്ക്കും. ജീവിതാവസാനകാലം തള്ളിനീക്കാൻ ചിരപരിചിതമായ ശൈലിയിൽ ഞാനൊരു നോവലെഴുതും. ഭയവും ഭീഷണിയും വില്ലന്മാർ നേരിടുന്ന ദുർഘടങ്ങളും എന്റെ കഥകളിലുണ്ടാവില്ല. ലളിതമായൊരു കുടുംബചിത്രം മാത്രം! പ്രണയത്തിന്റെ ആകർഷണീയമായ ആനന്ദങ്ങളിലേയ്ക്കു ഞാൻ വായനക്കാരെ ആനയിയ്ക്കും. അതേസമയം എന്റെ കവിതകൾ പഴയരീതിയിൽ ആരെങ്കിലും അഭിനയിച്ച് അഭ്യസിയ്ക്കുകയാണെങ്കിൽ അതങ്ങനെ നടക്കട്ടെ! പഴയ തലമുറയിലെ അച്ഛനോ അമ്മാമനോ നടത്തുന്ന ആത്മാർത്ഥമായ പ്രഭാഷണത്തോടെ കഥ തുടങ്ങുന്നു. പിന്നീട്, നദിക്കരയിലെ വൃക്ഷത്തണലിൽ കമിതാക്കളുടെ വികാരവിവശമായ പ്രണയരംഗം; പൈശാചികമായ അസൂയയും ദുഃഖകരമായ വേർപാടും കഴിഞ്ഞ് അനുരഞ്ജനത്തിന്റെ കണ്ണീർത്തുള്ളികൾ; രണ്ടാമതൊരു കലഹം, തുടർന്നു നെടുവീർപ്പിന്റെ നിശ്വാസങ്ങൾ, അവസാനം അൾത്താരയ്ക്കു മുമ്പിൽ ഇരുവരും ഒന്നിയ്ക്കുന്നു. അങ്ങനെ അനുഗൃഹീതമായ ആ നാളുകളിൽ ഉച്ചരിയ്ക്കപ്പെടുന്ന വിരഹവേദനയുടെ ഓരോ വിലാപവും ഞാനോർത്തെടുക്കും. വളരെ പഴയൊരു കാലത്തു പ്രിയപതിയുടെ മടിയിൽ മയങ്ങിക്കിടക്കുമ്പോൾ എന്റെ

നാവിലൂടെ ഒഴുകിയ വാക്കുകൾക്ക് ഇന്നിപ്പോൾ യൗവനത്തിന്റെ ഊർജ്ജം നഷ്ടപ്പെട്ടിരിക്കുന്നു. താത്യായന, പ്രിയപ്പെട്ട താത്യായന, നിന്റെ മനസ്സിനെ ഇളക്കിമറിക്കുന്ന ദാരുണമായ കദനങ്ങൾ ഞാൻ പങ്കുവെയ്ക്കട്ടെ. നിന്റെ വിധി പരിഷ്കൃതലോകത്തിന്റെ കരാളഹസ്തങ്ങളിൽ സമർപ്പിക്കപ്പെട്ടു കഴിഞ്ഞു. പ്രിയപ്പെട്ടവളേ, സർവനാശത്തിനു വിധിക്കപ്പെട്ട നീ എന്തുതരം പ്രതീക്ഷകളാണു മനസ്സിൽ താലോലിക്കുന്നത്? നിഷ്പ്രഭമായ ഉല്ലാസങ്ങളുടെ കണ്ണഞ്ചിക്കുന്ന ഇരുട്ടിൽ പ്രണയം പകരുന്ന വിഷപാനീയം നീയിനി പാനം ചെയ്തേ മതിയാകൂ. അതിന്റെ ആനന്ദങ്ങളും വ്യാമോഹങ്ങളും നീ കണ്ടറിഞ്ഞു പഠിക്കണം. അത്തരം ദിവാസ്വപ്നങ്ങളെ പിന്തുടരുമ്പോൾ കണ്ണിൽപ്പെടുന്ന വിജനമായ ഏതു സ്ഥലവും പ്രണയസല്ലാപത്തിന്റെ ലതാനികുഞ്ജങ്ങളായി നിനക്കു തോന്നും. എവിടേയും പ്രത്യക്ഷപ്പെടാൻ നിയോഗിക്കപ്പെട്ട ആ മനോമോഹനരൂപം പക്ഷേ നിന്റെ മനസ്സിൽത്തന്നെയാണു വളരെക്കാലമായി താമസിച്ചിരുന്നത്!

അസഹനീയമായ പ്രണയവേദന നിമിത്തം മറ്റൊന്നിലും ശ്രദ്ധ-യില്ലാതെ താത്യായന ആലോചനയിൽ മുഴുകി ശിരസ്സു കുനിച്ചു തോട്ടത്തിൽ അങ്ങുമിങ്ങും നടന്നു. കടുത്ത ആലസ്യംമൂലം അവൾക്കു ചലനശേഷിപോലും നഷ്ടപ്പെട്ടു. ശ്വാസം വിടാൻ കഴിയാതെ അവൾ വീർപ്പു മുട്ടി. ലജ്ജകൊണ്ടു ദീപ്തമായ അവളുടെ കവിളുകൾ ചുവന്നു തുടുത്തു. നിശ്വാസതീക്ഷ്ണതയിൽ ചുണ്ടുകൾ തിളങ്ങി. ചെവികളിൽ ഇരമ്പങ്ങൾ മുഴങ്ങി. കണ്ണുകളിൽ വിസ്മയം ജ്വലിച്ചു... രാവു വീഴാൻ തുടങ്ങിയിരുന്നു. സ്വർഗത്തിന്റെ കമാനങ്ങളിൽ പൂർണചന്ദ്രൻ പതിവു പര്യടനം ആരംഭിച്ചുകഴിഞ്ഞു. വിഷാദമൂകമായ വനവീഥികളിൽനിന്നു പറന്നെത്തിയ ഒരു വാനമ്പാടി അവളുടെ ജനാലയ്ക്കരികെ വന്നു മധുരശ്രുതിയോടെ താളാത്മകമായി പാടി. ഇരുട്ടിൽ ഒറ്റയ്ക്കിരിക്കുന്ന താത്യായനയെ നോക്കി ആയ നിശ്ശബ്ദം നെടുവീർപ്പിട്ടു.

"ആയമ്മേ, എനിക്കുറക്കം വരുന്നില്ല. ശ്വാസം മുട്ടുന്നതുപോലെ... ജനാലകൾ തുറന്നിട്ടു കുറച്ചുനേരം എന്റെ അടുത്തുവന്നിരിക്കൂ!".

“എന്താണിതു താനിയാ, നീയിങ്ങനെ...?”

“എനിയ്ക്കൊന്നും മനസ്സിലാകുന്നില്ല. വല്ലാത്ത അസ്വസ്ഥത. ആകെ മടുപ്പു തോന്നുന്നു, ആയമ്മേ, ഒരു കഥ പറഞ്ഞുതരൂ!”.

“കഥയോ, താനിയാ? നല്ല കാലത്തു ഞാൻ നിരവധി നാടൻ പാട്ടുകൾ ഈണത്തിൽ പാടി നടന്നിരുന്നു. ദുഷ്ടന്മാരായ രാക്ഷസന്മാരും സുന്ദരിയായ കന്യകയും പ്രത്യക്ഷപ്പെടുന്ന കഥകൾ. താനിയാ, അതെല്ലാം ഓർമ്മയിൽനിന്നു മാഞ്ഞുപോയി. അതെ, കാലം സകലതും മായ്ച്ചുകളഞ്ഞു. സത്യത്തിൽ, എന്റെ മനസ്സിൽ ഇന്നിപ്പോൾ സകലതും താറുമാറായിരിക്കുന്നു....!”

“പക്ഷേ..., എന്നോടു തുറന്നു പറയൂ.., പണ്ടു ചെറുപ്പമായിരുന്നപ്പോൾ ആയമ്മയ്ക്ക് ആരോടെങ്കിലും പ്രണയം തോന്നിയിട്ടുണ്ടോ? എനിയ്ക്കതറിയാൻ കൗതുകം തോന്നുന്നു!”.

“താനിയാ...! ഇതെന്തൊരു ചോദ്യം...? അക്കാലത്ത് അങ്ങനെയൊരു വാക്കുപോലും ഞങ്ങൾ കേട്ടിട്ടില്ല. ഭർത്താവിന്റെ അമ്മ വന്ന് എന്നെ ഒരൊറ്റ നെടുവീർപ്പിൽ കൂട്ടിക്കൊണ്ടുപോകുകയാണു ചെയ്തത്. അവർക്കു ഞാൻ നിത്യശാന്തി നേരുന്നു!”.

“പിന്നെ... എങ്ങനെയാണു നിങ്ങൾ വിവാഹം കഴിച്ചത്?”

“ദൈവേച്ഛയായിരുന്നു, താനിയാ! അന്നത്തെ ഞങ്ങളെ നീയൊന്നു കണ്ടിരുന്നെങ്കിൽ...! നോക്കൂ, എന്റെ പ്രിയപ്പെട്ട വാനിയാ വെറുമൊരു പയ്യനായിരുന്നു, എനിയ്ക്കന്നു പതിമൂന്നു വയസ്സും! വിവാഹദല്ലാൾ ചുരുങ്ങിയതൊരു രണ്ടാഴ്ച ഞങ്ങളുടെ വീട്ടിൽ അച്ഛനമ്മമാരെ പ്രീണിപ്പിയ്ക്കാൻവേണ്ടി കയറിയിറങ്ങി. അവസാനം അച്ഛൻ എന്നെ അനുഗ്രഹിച്ചു സമ്മതം മൂളി. അന്നു ഞാൻ കിടന്നു കരഞ്ഞതു നീ കാണണമായിരുന്നു! പിന്നെ ഒരു ദിവസം... അവരെന്റെ മുടി ചീകിയൊതുക്കി കല്യാണവേഷം അണിയിച്ച് അൾത്താരയ്ക്കു മുമ്പിൽ കൊണ്ടുചെന്നു നിർത്തി. ‘എന്തൊരു പൊരുത്ത’മെന്നു പറഞ്ഞ് എല്ലാവരും അത്ഭുതപ്പെടുമ്പോഴും എന്റെ കണ്ണീരുണങ്ങിയിരുന്നില്ല. അങ്ങനെ ഞാൻ ഭർത്താവിന്റെകൂടെ മറ്റൊരു കുടുംബത്തിൽ ചെന്നെത്തി... നീ കേൾക്കുന്നില്ലേ...?”

"അതെ... ആയമ്മേ, എനിയ്ക്കെന്തോ അസുഖം വരുന്നതുപോലെ... തേങ്ങിത്തേങ്ങി കരയാനാണു തോന്നുന്നത്!"

"എന്റെ കുഞ്ഞേ, നീയുറങ്ങാൻ നോക്ക്. ദൈവമേ! എനിയ്ക്കെന്തു ചെയ്യാനാവും?... മകളേ... ഞാൻ നിന്റേമേൽ വിശുദ്ധജലം കൊണ്ടു വന്നു തളിയ്ക്കാം. നിനക്കു നന്നായി പനിയ്ക്കുന്നുണ്ടല്ലോ..., നല്ല ചൂട്!"

"ഇല്ല, എനിയ്ക്കിപ്പോൾ സുഖമുണ്ട്, അതെ... ഞാൻ... ആയമ്മയ്ക്ക് അറിയാമോ... ഞാനൊരു പ്രണയത്തിലാണ്!".

"എന്റെ കുഞ്ഞേ, സ്വർഗസ്ഥനായ പിതാവ് കാത്തു രക്ഷിയ്ക്കട്ടെ!", വിറയ്ക്കുന്ന വിരലുകൾകൊണ്ട് അവർ താത്യായനയുടെ നെറ്റിയിൽ കുരിശു വരച്ചു പ്രാർത്ഥിച്ചു.

"ഞാൻ പ്രണയത്തിലാണ്......!", താത്യായന നെടുവീർപ്പിട്ടു. മൃദുല മായ മന്ദ്രസ്വരത്തിൽ അവൾ വിതുമ്പി.

"പ്രിയപ്പെട്ടവളെ, അങ്ങനെ വരുമ്പോൾ നിനക്കു സ്വസ്ഥത ലഭി യ്ക്കില്ല!", ആയ അവളെ സമാധാനിപ്പിയ്ക്കാൻ ശ്രമിച്ചു.

"ഇതു പ്രണയത്തിന്റെ വേദനയാണ്, എന്നെ ഒറ്റയ്ക്കു വിടൂ!".

ആകാശത്തു വിളറിവെളുത്ത ചന്ദ്രൻ ആ പെൺകുട്ടിയുടെ വിഷാ ദം മുറ്റിയ സുന്ദരമുഖത്തു സ്വപ്നങ്ങളുടെ ചിത്രരേഖകൾ വരച്ചു. നിശ്ചല മായ നിലാവിന്റെ വെളിച്ചത്തിൽ കണ്ണീർത്തുള്ളികൾ പറ്റിയ അവളു ടെ മുടിയിഴകൾ മിന്നിത്തിളങ്ങി. നിശാവസ്ത്രം ധരിച്ചു വന്ന വൃദ്ധ കൈലേസുമായി നമ്മുടെ നായികയുടെ അടുത്തു ബെഞ്ചിൽ മോഹാ വേശിതയായി കാത്തിരുന്നു. പുറത്തു ചന്ദ്രികയിൽ കുളിച്ച ലോകം ധവളപ്രകാശത്തിൽ തിളങ്ങി. ചന്ദ്രബിംബത്തിന്റെ ഉജ്ജ്വലദീപ്തിയി ൽ ഉറ്റുനോക്കിക്കൊണ്ടിരുന്ന താനിയയുടെ ആത്മാവ് അതീന്ദ്രിയമാ യ ലോകങ്ങളിൽ അലഞ്ഞു നടന്നു. പെട്ടെന്ന് ഉള്ളിലൊരു ചിന്തയു ടെ മിന്നൽപ്പിണർ പായുന്നത് അവളറിഞ്ഞു. അവൾ തിടുക്കത്തിൽ തീരുമാനിച്ചു. "ആയമ്മേ, എനിയ്ക്കൊരു പേനയും കടലാസും കൊണ്ടു വന്നു തരൂ.., മേശ കുറേക്കൂടി അടുത്തേയ്ക്കു വലിച്ചിടാം.., എന്തായാലും ഞാനിന്നു വൈകിയേ ഉറങ്ങുന്നുള്ളൂ... ശുഭരാത്രി!". കനത്ത നിശ്ശബ്ദ

തയിൽ നിലാവിന്റെ പ്രകാശം അവളെ തഴുകി. തലയിണയിൽ ചാരിയിരുന്ന് അവളെഴുതാനാരംഭിച്ചു. യെവ്ജനിയെത്തന്നെ മ നസ്സിൽ ചിന്തിച്ച് അവളെഴുതി. ഒരു പെൺകുട്ടിയുടെ നിഷ്കളങ്കത സ്ഫുരിയ്ക്കുന്ന ആ കത്തു സുതാര്യവും വിശ്വസനീയവുമായിരുന്നു. എഴുതിക്കഴിഞ്ഞപ്പോൾ അവളതു മടക്കി മുദ്രവെച്ചു.... താത്യായന! സത്യത്തിൽ ആരുടെ പേരാണു നീയിങ്ങനെ സ്വയം വെളിപ്പെടുത്തിയത്...?

പലതരം സ്ത്രീകളേയും ഞാൻ അടുത്തു ചെന്നു കണ്ടു പരിചയപ്പെട്ടിട്ടുണ്ട്! അഭിമാനികളും നിർവികാരകളുമായവർ, ശിശിരമഞ്ഞുപോലെ പരിശുദ്ധരായവർ; ക്രൂരതയോളം കാഠിന്യമുള്ള ചിലരുടെ ഭാവം കണ്ടു ഞാനത്ഭുതപ്പെടാറുണ്ട്; ഉരുക്കിന്റെ കരുത്തും മരവിപ്പിയ്ക്കുന്ന നോട്ടവുമുള്ള അവരിൽനിന്നു ദൂരെ മാറിനിൽക്കുന്നതാണു നല്ലത്; നരകത്തിന്റെ കവാടങ്ങളാണവരുടെ പുരികക്കൊടികൾ; 'ഇവിടേയ്ക്കു വരുന്നവർ സകല പ്രതീക്ഷകളും ഉപേക്ഷിയ്ക്കണം!" നമ്മുടെ ഭയമാണവരുടെ ആശ്വാസം; നമ്മുടെ സൗമ്യമായ പെരുമാറ്റം കടുത്ത ഈർഷ്യയോടെ നിരീക്ഷിക്കുന്ന അവരെ നേവാനദിയുടെ തീരത്തു ചിലപ്പോഴൊക്കെ നിങ്ങളും ഒരുപക്ഷേ കണ്ടിരിയ്ക്കാം; അതുപോലെ വിശ്വസ്തരായ ആരാധകരുടെ സുരക്ഷിതവലയത്തിൽ കഴിയുന്ന സുന്ദരികളേയും എനിയ്ക്കറിയാം; എന്നോടോ നിങ്ങളോടോ പ്രത്യേകമായൊരു മമതയുമില്ലാതെ, മുഖസ്തുതികൾക്കുപോലും കാതോർക്കാത്തവർ... ചിലപ്പോൾ പെട്ടെന്നവരുടെ മനസ്സു മാറുന്നതു കണ്ടു ഞാനതിശയിയ്ക്കാറുണ്ട്. ഇന്നലെ ആട്ടിയോടിച്ച കാമുകനെ അവരിന്നുതന്നെ മധുരവാക്കു പറഞ്ഞു വശീകരിച്ചു ഹൃദയത്തോടു ചേർക്കും. അങ്ങനെ കബളിപ്പിയ്ക്കപ്പെടുന്ന നിരവധി യുവാക്കൾ ആ മാരകമാധുര്യം നുകരാൻ വീണ്ടും വീണ്ടും അവരെ സമീപിയ്ക്കും!

എങ്കിൽപ്പിന്നെ നാമെന്തിനു താത്യായനയെ കുറ്റപ്പെടുത്തുന്നു? കുടിലത മനസ്സിലാകാതെ, സ്വപ്നങ്ങളെ വിശ്വസിയ്ക്കുന്ന പരിശുദ്ധമായ ലാളിത്യമാണോ, ഹൃദയശൂന്യവും നിർവികാരവുമായ പ്രണയമാണോ അവളെ അപരാധിയായി ചിത്രീകരിയ്ക്കുന്നത്? സത്യസന്ധതയും വിശ്വസ്തതയും സ്വർഗീയവരങ്ങളായി സ്വീകരിച്ചതിലാണോ അ

വൾക്കബദ്ധം പിണഞ്ഞത്? ഉദാത്തമായ ഭാവനകളും സജീവമായ മനസ്സും ജ്വലിയ്ക്കുന്ന ഇച്ഛാശക്തിയും സകല സൃഷ്ടിജാലങ്ങളോടും അനുകമ്പ പുലർത്തുന്ന വികാരദീപ്തമായ ആത്മാവും സ്വായത്തമായതാണോ അവളുടെ തെറ്റ്? അങ്ങനെയാണെങ്കിൽ അവളുടെ വികാരാവേശത്തിനു മാപ്പു കൊടുക്കാവുന്നതേയുള്ളൂ. പുരുഷന്മാരെ വശീകരിയ്ക്കുന്ന വെറുമൊരു മദാലസയല്ല, താത്യായന! സ്നേഹത്തെ സഗൗരവം കണ്ടു ശിശുസഹജമായ നിഷ്കളങ്കതയും മാധുര്യവും പ്രകടിപ്പിച്ചു സ്വയം വഴങ്ങുന്നതാണവളുടെ പ്രകൃതം. അവളൊരിയ്ക്കലും വാദിയ്ക്കാനൊരുമ്പെടില്ല. അനാവശ്യമായ കാലതാമസം വരുത്തി കമിതാവിനെ സ്വാധീനത്തിൽ കൊണ്ടുവന്നു സ്നേഹത്തിന്റെ മൂല്യം വേണമെങ്കിൽ നമുക്കു ബോധപൂർവം വർദ്ധിപ്പിയ്ക്കാം; ദുരഭിമാനവും പ്രതീക്ഷയും ഉണർത്തിയശേഷം അയാളെ അനിശ്ചിതത്വത്തിലേയ്ക്കു തള്ളി പരവശനാക്കാം; ഉള്ളിലെ തീജ്വാല കെട്ടണയുന്നതുവരെ അയാൾ പരിസരത്തു ചുറ്റിനടക്കും; പിന്നീട് അസൂയയുടെ തീപ്പൊരി ചിതറി അയാളുടെ ആവേശം വളർത്തണം; ക്രമേണ ആസക്തികൾ തണുത്തുറയുന്ന അയാൾ താനേ സ്വതന്ത്രനാകും...

സത്യത്തിൽ, ഞാനിപ്പോൾ ചെറിയൊരു വിഷമസന്ധിയിലാണു ചെന്നു ചേർന്നിരിയ്ക്കുന്നത്. എന്റെ യശസ്സു സംരക്ഷിയ്ക്കുന്നതിനേക്കാൾ രാജ്യത്തിന്റെ മഹത്വം ഉയർത്തിപ്പിടിയ്ക്കാനെങ്കിലും തെറ്റില്ലാത്ത റഷ്യൻഭാഷയിൽ അവളുടെ കത്തു ഞാൻ വിവർത്തനം ചെയ്തേ തീരൂ! ബാല്യകാലത്തു ദിനപ്പത്രങ്ങൾ മാതൃഭാഷയിൽ വായിയ്ക്കാത്തതുകൊണ്ട്, നിർഭാഗ്യവശാൽ, വഴക്കമില്ലാത്ത ഫ്രഞ്ചുഭാഷയിൽ വളരെ വികൃതമായൊരു ശൈലിയാണവൾ സ്വീകരിച്ചിരിയ്ക്കുന്നത്. എന്തു ചെയ്യാം? നമുക്കെല്ലാം നന്നായറിയാവുന്നതുപോലെ മറ്റൊരു സ്ത്രീയും ഒരിയ്ക്കലും ഇങ്ങനെ സ്വന്തം പ്രണയം തുറന്നുപറഞ്ഞിട്ടില്ല. അഭിമാനകരമായ നമ്മുടെ ഭാഷാശേഖരത്തിൽ ശക്തിയും ആർജ്ജവവും ഒത്തിണങ്ങിയ ഇത്തരം കത്തുകൾ വേറേ കണ്ടെന്നും വരില്ല. മുതിർന്നവർ നമ്മുടെ പെൺകുട്ടികളെ റഷ്യൻഭാഷ വായിയ്ക്കാൻ നിർബ

ന്ധിയ്ക്കുകയാണു പതിവ്. നോക്കൂ, എന്തൊരു കഷ്ടം! 'ബ്ലാഗോ'യുടെ[8] ഒരു പേജു കൈയിൽപ്പിടിച്ചു നിവർത്തി വായിയ്ക്കുന്ന ഒരു പെൺകുട്ടിയെ എനിയ്ക്കു സങ്കൽപ്പിയ്ക്കാനാവുന്നില്ല! എന്റെ സഹയാത്രികരായ കവികളേ, നമ്മുടെ കുറ്റങ്ങൾക്കു പ്രായശ്ചിത്തമായാണു ബാലികമാർക്കു വേണ്ടി അർത്ഥഗർഭമായ ഈ കവിത എഴുതുന്നതെന്ന സത്യം നിങ്ങൾക്കറിയാമല്ലോ! അവർക്കുവേണ്ടിയാണു നാം സർവാത്മനാ സ്വയം സമർപ്പിയ്ക്കുന്നത്. എന്നിട്ടും അവരുടെ ചുണ്ടുകളിൽനിന്നു പതിവായി വീഴുന്നതു വിദേശഭാഷകളല്ലേ? നമ്മുടെ സംസാരശൈലിയും ഭാഷാപ്രയോഗങ്ങളും അവർ വികൃതവും വികലവുമാക്കി മാറ്റിയില്ലേ? അവരുടെ ബാല്യകാലത്തെ കൗതുകകരമായ ഓരോ പിഴവും നാം മതിമറന്നാസ്വദിച്ചതല്ലേ? ഇനിമുതൽ നാടകശാലയുടെ കവാടങ്ങളിൽ മഞ്ഞപ്പട്ടു പുതച്ച പണ്ഡിതവരേണ്യരേയും വട്ടത്തൊപ്പി ധരിച്ച അക്കാദമി അംഗങ്ങളേയും കാണാനിടവരാതിരിയ്ക്കട്ടെ! പുഞ്ചിരിയ്ക്കാത്ത അധരങ്ങൾപോലെ ചാരുത നഷ്ടപ്പെട്ട അത്തരം റഷ്യാക്കാർ തീർത്തും നികൃഷ്ടരാണെന്നേ നമുക്കിപ്പോൾ പറയാവൂ! കവിത ഉപജീവനമാർഗമായി കൊണ്ടുനടന്നു നിരന്തരം കോലാഹലം സൃഷ്ടിയ്ക്കുന്ന മാദ്ധ്യമങ്ങളുടെ പശ്ചാത്തലത്തിൽ സുന്ദരികളും സുന്ദരന്മാരുമായ പുതുതലമുറ നമ്മെ വ്യാകരണനിയമങ്ങൾ പഠിപ്പിച്ചേക്കാം. അവയൊന്നും എന്നെ സംബന്ധിച്ചിടത്തോളം സ്വീകാര്യമായ രീതികളല്ല. എന്റെ ഹൃദയമെന്നും പഴയ കാലങ്ങളെയാണു പിന്തുടരുന്നത്. പശ്ചാത്തപിയ്ക്കാനുള്ള ശക്തിപോലും ഇന്നെനിയ്ക്കില്ല. ബോഗ്ദാനോവിച്ചിന്റെ[9] ലഘുഗീതങ്ങൾപോലെ വരികളിൽ ഇടയ്ക്കൊരു ഫ്രഞ്ചുപദം ചിലർക്കു ഹർഷോന്മാദം ജനിപ്പിച്ചേക്കാം. മതി, ഇത്രയും മതി! എന്റെ പരിശുദ്ധയും മനോഹരിയുമായ പെൺകുട്ടി എഴുതിയ കത്തിലേയ്ക്കുതന്നെ നമുക്കു തിരിച്ചെത്താം. സ്വന്തം ഉത്തരവാദിത്വമായി ഞാൻ നിങ്ങൾക്കു വാഗ്ദാനം ചെയ്തെങ്കിലും ഒന്നുമെഴുതാത്ത ശൂന്യമായ ഏടുകളാണു മെച്ചമെന്നിപ്പോൾ തോന്നുന്നു. വിരുന്നുകളുടേയും വിഷാദത്തിന്റേയും കവിയായ ബാരറ്റിൻസ്കി ജീവിച്ചിരുന്നെങ്കിൽ, മന്ദബുദ്ധിയായ ഞാൻ അവളെക്കുറിച്ചൊരു കവിതയെഴുതാൻ അദ്ദേഹത്തെ

വെല്ലുവിളിയ്ക്കുമായിരുന്നു; അങ്ങനെ സകലരും വിസ്മയിയ്ക്കുന്ന പദങ്ങളും പ്രയോഗങ്ങളുമായി വശ്യമനോഹരമായ ശൈലിയിൽ താനിയയുടെ കത്തു പദ്യത്തിൽ പരാവർത്തനം ചെയ്യപ്പെടുമായിരുന്നു. പക്ഷേ, ഇപ്പോൾ എവിടെയാണു താങ്കൾ? താങ്കളുടെ അവകാശമായ ഈ വിവർത്തനം ഞാനിതാ അടിയറവെയ്ക്കുന്നു! ഒരുപക്ഷേ ഫിൻലന്റിന്റെ ശൂന്യാകാശത്തിനു കീഴെ, മൂകമായ പാറക്കെട്ടുകൾക്കിടയിൽ, സ്തുതിവചനങ്ങൾക്കതീതനായി ധ്യാനാവസ്ഥയിലിരുന്നു താങ്കളിപ്പോൾ നെടുവീർപ്പിടുന്നുണ്ടാകും. സ്വയമനുഭവിയ്ക്കുന്ന യാതനകളുടെ പേരിൽ താങ്കളെന്നെ അനുഗ്രഹിയ്ക്കുമെന്നു ഞാൻ പ്രതീക്ഷിയ്ക്കട്ടെ!

എന്റെ പക്കലുള്ള താത്യായനയുടെ കത്ത് ഒരു രഹസ്യനിധിയായാണു ഞാൻ കണക്കാക്കുന്നത്. ഏകാന്തമായ നിശ്ശബ്ദതയിൽ നിങ്ങളതു സശ്രദ്ധം വായിയ്ക്കണം. അതിന്റെ ഗഹനത നിങ്ങൾക്കൊരിയ്ക്കലും അളക്കാനാവില്ല. ആ വഴക്കവും മിതത്വമാർന്ന ഭാവവും അപൂർവമായ ആർദ്രതയും ആരാണവൾക്കു പറഞ്ഞുകൊടുത്തത്? ആകർഷകവും ആപത്ക്കരവുമായ ഭാവനകളും ഹൃദ്യമായ ശൈലിയും ഉൽക്കടവികാരങ്ങളും ആരാണവളെ പഠിപ്പിച്ചത്? എനിയ്ക്കറിയില്ല! പക്ഷേ ത്രസിയ്ക്കുന്ന മനസ്സും വിറയ്ക്കുന്ന വിരലുകളുമായി, വെബറുടെ ഒരു കൃതി വയലിനിൽ നീട്ടി വായിയ്ക്കുന്നതുപോലെ, ജീവൻ തുടിയ്ക്കുന്ന ആ കത്തിന്റെ നിറം മങ്ങി വികലമായൊരു അനുകരണം മാത്രമാണു ഞാൻ വിവർത്തനമായി നിങ്ങൾക്കു മുമ്പിൽ സമർപ്പിയ്ക്കുന്നത്:

'...എഴുതണമെന്നുണ്ട്, പക്ഷേ, എന്താണെനിയ്ക്കു പറയാനുള്ളത്? ഏകപക്ഷീയവും അനിവാര്യവുമായ ഈ കുമ്പസാരം എങ്ങനെയാണു ഞാൻ ന്യായീകരിക്കേണ്ടത്? പരിഹാസത്തോടെ എന്നെ ശിക്ഷിയ്ക്കാനുള്ള അവകാശം താങ്കൾക്കുണ്ടെന്ന് എനിയ്ക്കറിയാം. എങ്കിലും വിചാരങ്ങളിൽ അനുകമ്പയുടെ ചെറിയൊരംശം നിഴലിയ്ക്കുന്നതുകൊണ്ട് എന്നെ വിധിയുടെ നിയോഗങ്ങൾക്കു വിട്ടുകൊടുക്കാൻ താങ്കൾക്കു കഴിയില്ലെന്നു ഞാൻ കരുതുന്നു. ഇക്കാര്യത്തിൽ നിശ്ശബ്ദയായിരിയ്ക്കാനാണു തുടക്കത്തിൽ ഞാനുദ്ദേശിച്ചത്. അപ്പോളെന്റെ ദൈ

ന്യതയും ഞാനനുഭവിയ്ക്കുന്ന ദൂഷണങ്ങളും താങ്കൾക്കു കേൾക്കേണ്ടി വരുമായിരുന്നില്ല. എന്റെ ഹൃദയത്തിലൊരു കോണിൽ ഞാനൊരു പ്രതീക്ഷയുടെ നാളം കൊളുത്തിവെച്ചിരിയ്ക്കുന്നു. ആഴ്ചയിൽ ഒരുതവണ താങ്കളെ നേരിട്ടു കാണുന്നതിൽ ഞാൻ കൃതാർത്ഥയായിക്കൊള്ളാം. താങ്കളുടെ സാന്നിദ്ധ്യത്തിൽ, താങ്കൾ സംസാരിയ്ക്കുന്നതു കേൾക്കുകയും ചുരുക്കം ചില ഉപചാരവാക്കുകൾ കൈമാറുകയും ചെയ്യുമ്പോൾ എന്റെ മനസ്സു താനേ ധന്യമായിക്കൊള്ളും. താങ്കൾ മടങ്ങിയ ശേഷം, അടുത്ത സമാഗമത്തിന്റെ സന്ദർഭംവരെ, രാവും പകലും ആ നിമിഷങ്ങളെക്കുറിച്ചുതന്നെ എനിയ്ക്കു നിശ്ശബ്ദം ധ്യാനിച്ചിരിയ്ക്കാം. താങ്കൾക്കു മറ്റുള്ളവരുമായി ഇണങ്ങാനാവുന്നില്ലെന്ന്, അവരുടെ വികാരവിചാരങ്ങളുമായി സംവദിയ്ക്കാൻ കഴിയുന്നില്ലെന്ന്, ഗ്രാമീണജീവിതം താങ്കൾക്കു വിരസമായി തോന്നുന്നുണ്ടെന്നു പലരും പറഞ്ഞു ഞാൻ കേട്ടു. പക്ഷേ.., ആഹ്ലാദിയ്ക്കാൻ യാതൊന്നുമില്ലെങ്കിലും വളരെയേറെ പ്രത്യാശകളോടെയാണു ഞങ്ങൾ താങ്കളെ സ്വാഗതം ചെയ്യുന്നത്. ഗ്രാമീണമായ ഈ ഏകാന്തതയിൽ സ്വയം നഷ്ടപ്പെട്ട താങ്കൾ, എന്തിനാണു ഞങ്ങളെ അലോസരപ്പെടുത്താനായി മാത്രം അന്നു രാത്രി ഇവിടെ വന്നത്? അങ്ങനെ സംഭവിച്ചിരുന്നില്ലെങ്കിൽ ഞാനൊരിയ്ക്കലും താങ്കളെ നേരിൽ കാണുമായിരുന്നില്ല. അതിതീവ്രമായ ഈ അസ്വസ്ഥതയിൽനിന്നു ഞാൻ തീർത്തും ഒഴിവാകുമായിരുന്നു. ചിലപ്പോൾ (ആർക്കറിയാം?) ചുറ്റുമുള്ള ലോകത്തെ ഞാൻ സമചിത്തതയോടെ നോക്കിക്കാണുമായിരിയ്ക്കാം. കൗമാരസഹജമായ ഈയൊരു ജ്വരാവേശത്തിനുശേഷം ഒരുപക്ഷേ ആരെങ്കിലും കടന്നു വന്നേക്കാം. അവസാനം, ഒരു ഭാര്യയും അമ്മയും കുടുംബിനിയുമായി വിശ്വസ്തതയോടെ ഞാനവരെ പരിചരിയ്ക്കുകയും ചെയ്തേക്കാം. അങ്ങനെ മറ്റൊരാൾ...? ഇല്ല, എന്റെ ഹൃദയത്തിൽ പ്രതിഷ്ഠിയ്ക്കപ്പെട്ട താങ്കളല്ലാതെ അങ്ങനെ മറ്റൊരാൾ ഈ ഭൂമിയിലില്ല! അതാണു വിധിനിയോഗം, അതെ, അതു മാത്രമാണു ദൈവേച്ഛ: താങ്കൾക്കുള്ളതാണു ഞാൻ! പ്രവചനാത്മകമായ അന്നത്തെ ആ സമാഗമത്തിന്റെ നിമിഷംവരെ എന്റെ ജീവിതം വെറുമൊരു പണയവസ്തു മാത്രമായിരുന്നു:

അതെ, ദൈവമാണ താങ്കളെ എന്റെ സമീപത്തേയ്ക്കു പറഞ്ഞയച്ചത്. താങ്കളുടെകൂടെ മരണംവരെ സകല സുഖദു:ഖങ്ങളും പങ്കുവെച്ച് ഒരുമിച്ച ജീവിയ്ക്കാൻ ഞാനിന്ന പ്രതിജ്ഞാബദ്ധയാണ്; സ്വപ്നങ്ങളിൽ താങ്കളെനിക്കു പ്രത്യക്ഷപ്പെട്ടു. ഇന്നേവരെ അറിയപ്പെടാതിരുന്ന താങ്കളുടെ മുഴങ്ങുന്ന ശബ്ദം വ്യക്തമായി എന്റെ ആത്മാവ് കേട്ടു. അപരിചിതമായ ആ ഒരൊറ്റ നോട്ടത്തിൽ മനസ്സിളകിയ ഞാൻ സ്വന്തം പ്രിയപ്പെട്ടവനായി താങ്കളെ കണ്ടു. അതെല്ലാം വളരെ പണ്ടു സംഭവിച്ചതായി ഇപ്പോൾ തോന്നുന്നു... അതൊരു മായികദൃശ്യമായിരുന്നില്ല! പൊടുന്നനെയാണ താങ്കൾ പ്രത്യക്ഷപ്പെട്ടത്. എന്റെ ജ്വലിയ്ക്കുന്ന ഹൃദയത്തിൽ ഒരാർത്തനാദം മുഴങ്ങി: 'ഇതദ്ദേഹമാണ്!' എന്റെ വിചാരങ്ങൾക്കു വീർപ്പുമുട്ടി. ഇതു സത്യമല്ലേ? പലപ്പോ ഴും ഞാൻ താങ്കളുടെ സ്വരം കേട്ടതായോർക്കുന്നു: നിശ്ശബ്ദമായ മൗനത്തിൽ താങ്കളെന്നോടു സംസാരിച്ചിട്ടില്ലേ? സാധുക്കളെ സഹായിയ്ക്കുമ്പോൾ, മനസ്സുരുകി പ്രാർത്ഥിയ്ക്കുമ്പോൾ, മനോവേദനയിൽ കിടന്നു പിടയുമ്പോൾ, ഞാനതു നേരിട്ടു കേട്ടതല്ലേ? ഇന്നിപ്പോൾ, ഈയൊരു സന്ദിഗ്ധമായ നിമിഷത്തിൽ, രാത്രിയുടെ അർദ്ധസുതാര്യമായ പ്രകാശത്തിൽ എന്റെ കട്ടിലിനരികെ വന്ന സ്വർഗീയമായ ആ സന്ദേശം താങ്കളല്ലേ എനിയ്ക്കു പറഞ്ഞു തന്നത്? എന്റെ ഹൃദയത്തിനു പുതിയ പ്രത്യാശയും ദീപ്തമായ സ്നേഹത്തിന്റെ സാന്ത്വനവും പകർന്നതു താങ്കളല്ലേ? താങ്കളെന്റെ രക്ഷകനായ മാലാഖയോ, അതല്ല എന്നെ പ്രലോഭിപ്പിയ്ക്കാൻ വന്ന ദുഷ്ടനായ പിശാചോ? സ്നേഹംമൂലം അന്ധയായ എന്റെ സംശയങ്ങൾക്കു മറുപടി പറയൂ! ഒരുപക്ഷേ, ഇതെല്ലാം വിവേകശൂന്യമായൊരു മനസ്സിന്റെ മതിഭ്രമവും മായയുമാകാം; മറ്റൊരു ദൈവഹിതമായിരിയ്ക്കാം എന്നെ കാത്തിരിയ്ക്കുന്നത്. എങ്കിൽ അതങ്ങനെതന്നെ സംഭവിയ്ക്കട്ടെ! എന്റെ വിധിയും മാർഗവും ഇപ്പോൾ താങ്കളുടെ നിയന്ത്രണത്തിലാണ്. എന്റെ കണ്ണുകളിൽ നിന്നിതാ ജലകണങ്ങൾ ഇറ്റുവീഴുന്നു, താങ്കളുടെ സംരക്ഷണത്തിനായി ഞാൻ യാചിയ്ക്കുന്നു... ദയവായി എന്നെ സ്വീകരിയ്ക്കുക! എന്റെ പരിദേവനങ്ങൾ കേൾക്കാനോ എ

ന്നെ സ്നേഹപൂർവം ലാളിയ്ക്കാനോ ഇവിടെയാരുമില്ല. ദാരുണവേദന അനുഭവിയ്ക്കുന്ന മനസ്സുമായി നിശ്ശബ്ദം അഴുകിയലിഞ്ഞു തീരാനായി ഞാനിവിടെ ഒറ്റയ്ക്കിരിയ്ക്കുന്നു: പക്ഷേ, എന്റെ ഹൃദയത്തിൽ പ്രതീക്ഷക ളുണർത്താൻ, എന്റെ നേർക്കു തൊടുത്തുവിടുന്ന താങ്കളുടെ ഒരൊറ്റ നോട്ടം മാത്രം മതി. അതിനാണു ഞാൻ കാത്തിരിയ്ക്കുന്നത്. അല്ലെങ്കി ൽ വേദനാനിർഭരമായ ഈ സ്വപ്നത്തെ വേരോടെ പിഴുതെറിഞ്ഞ് എന്റെപേരിൽ ആരോപിതമായ ആക്ഷേപങ്ങളെക്കുറിച്ചു സംസാരി യ്ക്കാം! ഈ കുറിപ്പ് രണ്ടാമതൊന്നുകൂടി വായിക്കുമ്പോൾ, എന്താണെ ന്നറിയില്ല, ഞാൻ ഭയന്നു വിറയ്ക്കുന്നു... ഇതെങ്ങനെയെങ്കിലും അവ സാനിപ്പിച്ചേ പറ്റൂ! ലജ്ജയും ഭീതിയും മൂലം എന്റെ ഹൃദയം മുങ്ങിപ്പോ കുന്നു, താങ്കൾ, താങ്കൾ മാത്രമാണെന്റെ അഭയം. താങ്കളുടെ കുലീന മായ ഹൃദയത്തിൽ പൂർണവിശ്വാസത്തോടെ...'

നിശ്ശബ്ദമായൊരു തേങ്ങലോടെ താത്യായന നെടുവീർപ്പിട്ടു. എഴു തിയ കത്ത് അവളുടെ കൈയിലിരുന്നു വിറച്ചു. ഒട്ടിയ്ക്കാനുള്ള പശ ഉ ണങ്ങിപ്പോയി. അപ്പോഴും അവളുടെ മനസ്സിൽ ചില വാക്കുകൾ ഇട റിക്കൊണ്ടിരുന്നു. ആകാശത്തെ ചുവന്ന നക്ഷത്രം അസ്തമിയ്ക്കാറായി. ശിരസ്സു കുനിച്ചിരുന്ന അവളുടെ ചുമലിൽ നിന്നു മേൽവസ്ത്രം ഊർന്നു വീണു. സാവകാശം മങ്ങിമായുന്ന നിലാവിനു തിളക്കം കുറഞ്ഞു. മൂട ൽമഞ്ഞിൽ താഴ്‌വരകൾ മുങ്ങിപ്പോയി. താമസിയാതെ പ്രഭാതം പു തിയ പ്രകാശവുമായി കടന്നുവരും. അരുവികളിൽ വെള്ളിവെളിച്ചം പടരും. അടിവാരത്തുനിന്നു പുല്ലാങ്കുഴലിൽ ഇടയന്റെ സ്വപ്നങ്ങളുണ രും...; ഇരുട്ടു മാഞ്ഞുപോയി, പ്രകാശം പരന്നു. താത്യായനയ്ക്കു യാ തൊന്നും കണ്ടറിയാൻ കഴിഞ്ഞില്ല! നേരം പുലർന്നതവൾ ശ്രദ്ധിച്ചി ല്ല. ഒട്ടിയ്ക്കാത്ത കത്തിന്റെ മടക്കിനു പുറമേ പതിയ്ക്കാനുള്ള മുദ്രയും പി ടിച്ച് അവളപ്പോഴും ചിന്താമഗ്നയായി തല കുനിച്ചിരുന്നു. നേരത്തേ എഴുന്നേറ്റു കഴിഞ്ഞിരുന്ന ആയ, ഫിലിപ്പോവ്നാ, തളികയിൽ പ്രഭാ തഭക്ഷണവുമായി വന്ന് അവളെ സാവധാനം വിളിച്ചുണർത്തി.

"എന്റെ കുഞ്ഞേ, ഉണരാൻ സമയമായി. പകൽവെളിച്ചം പരന്നു കഴിഞ്ഞു: നീയെഴുന്നേറ്റോ? നോക്കു, എന്റെ കുഞ്ഞോമനേ, പ്രിയ

പ്പെട്ടവളേ, ദൈവം കാത്തു! നിന്റെ ക്ഷീണമൊക്കെ മാറിയല്ലോ! ഇന്നലെ രാത്രി നീയെന്നെ വല്ലാതെ പേടിപ്പിച്ചുകളഞ്ഞു! നിന്റെ മനസ്സിന്റെ ഉദ്വേഗമൊക്കെ മാഞ്ഞുപോയി. ഒരു ശിശുവിനെപ്പോലെ ചുവന്നു തുടുത്തിരിയ്ക്കുന്നു, നിന്റെ മുഖം!".

"ആയമ്മേ, ഞാനൊരു കാര്യമേൽപ്പിയ്ക്കട്ടെ?. എന്നോടു മറുത്തൊന്നും പറയില്ലല്ലോ!".

"ഇല്ല, കുഞ്ഞേ, നീ പറയൂ..."

"ഒന്നും വിചാരിയ്ക്കരുത്, സത്യത്തിൽ... എന്നെ കുറ്റപ്പെടുത്തുകയുമരുത്, സംശയം ചോദിയ്ക്കാതെ... ഞാൻ പറയാം.."

"എന്റെ കുഞ്ഞേ, വിശുദ്ധമായ ദൈവനാമത്തിൽ..."

"എങ്കിൽ, നിങ്ങളുടെ കൊച്ചുമകനെ ആരുമറിയാതെ ഈ കത്തുമായി അദ്ദേഹത്തിന്റെ... അല്ല..., നമ്മുടെ അയൽപക്കത്തേയ്ക്കു പറഞ്ഞു വിടണം... അദ്ദേഹത്തെ നിങ്ങൾക്കറിയാമല്ലോ. അവൻ ഇതിനെക്കുറിച്ചൊരു വാക്കുപോലും മറ്റാരോടും പറയരുത്. എന്നെക്കുറിച്ചും യാതൊന്നും പറയാതെ നോക്കണം..."

"ആർക്കാണു കത്തു കൊടുക്കേണ്ടത്, കുഞ്ഞേ... ആരാണദ്ദേഹം? അത്ര പെട്ടെന്നു പിടികിട്ടാനുള്ള ബുദ്ധിയൊന്നും എനിയ്ക്കില്ലല്ലോ. നമുക്കൊരുപാട് അയൽക്കാരുണ്ട്, എത്ര ശ്രമിച്ചാലും എനിയ്ക്കവരെ എണ്ണിത്തീർക്കാനാവില്ല!".

"എനിക്കു വയ്യ! ഒരു കാര്യം പറയാൻ ആയമ്മയ്ക്കെത്ര...!"

"അതെ, എന്റെ കുഞ്ഞേ, പ്രായം കൂടുകയല്ലേ. മാത്രമല്ല, എന്റെ മനസ്സ്... ദൈവത്തിനു സ്തുതി.., ചെറുപ്പത്തിൽ ഒരാൾക്കും എന്നെ ശാസിയ്ക്കേണ്ടി വന്നിട്ടില്ല, ചെറിയൊരു സൂചന മതി..."

"സാരമില്ല..., ഞാൻ പറയാം..., നോക്കു, ഇപ്പോൾ അതല്ല പ്രശ്നം. ഈ കത്ത്..., ഇത്... ഒനേഗിനുള്ളതാണ്!".

"മനസ്സിലായി, എന്നോടു കലഹിയ്ക്കരുത്.., കുഞ്ഞേ. എന്റെ മനസ്സ് പറയുന്നു... നീയെന്തേ പെട്ടെന്നു കടലാസുപോലെ വെളുത്തുപോയല്ലോ. കുഞ്ഞേ, നിനക്കെന്തെങ്കിലും അസുഖം തോന്നുന്നുണ്ടോ?"

“ഇല്ല, ഒന്നമില്ല. എനിയ്ക്കിപ്പോൾ നല്ല സുഖമുണ്ട്. ആയമ്മ പൊയ്ക്കൊള്ളൂ, ഈ കത്തു കൈയിലെടുത്തോളൂ!”.

മറുപടിയില്ലാതെ അന്നത്തെ ദിവസം കടന്നുപോയി. അടുത്ത ദിവസവും അവൾ നേരത്തേ എഴുന്നേറ്റു ശുഭവാർത്തയ്ക്കുവേണ്ടി കാതോർത്തു. വിളറിയ നിഴൽരൂപംപോലെ അവൾ അസ്വസ്ഥയായി. ഒനേഗിന്റെ യാതൊരു ലക്ഷണവുമില്ല; മറുപടിയായി ഒരു വരിയെങ്കിലും ലഭിച്ചെങ്കിൽ! അതിനിടയിൽ ഓൾഗയുടെ കാമുകൻ, ലെൻസ്കി, പതിവുപോലെ വന്നു. “പറയൂ, നിങ്ങളുടെ സുഹൃത്തു വീണ്ടും ഇങ്ങോട്ടു വരുമോ?”, മദാം ലാരിന ആകാംക്ഷയോടെ ചോദിച്ചു. “അയാൾ നമ്മെയെല്ലാം മറന്നു പോയെന്നാണു തോന്നുന്നത്!” ലെൻസ്കിയുടെ നിർവികാരമായ മറുപടി കേട്ടു താത്യായനയുടെ മുഖം തുടുത്തു, ഹൃദയം വിറച്ചു. “പക്ഷേ, ഇന്നു വരാമെന്നാണ് അദ്ദേഹം എന്നോടു പറഞ്ഞിരുന്നത്. ഒരുപക്ഷേ, തപാൽശിപായി വരാൻ വൈകിക്കാണും”. ലെൻസ്കി ഒഴുക്കനായി പറയുന്നതും അവൾ ശ്രദ്ധിച്ചു. അവരുടെ ഓരോ വാക്കിലും തന്നോടുള്ള അധിക്ഷേപം മുഴങ്ങുന്നതുപോലെ അവൾക്കു തോന്നി. അവൾ മുഖം കുനിച്ചിരുന്നു.

സന്ധ്യ കഴിഞ്ഞു. അടുപ്പിലെ തീ ഹുങ്കാരത്തോടെ കത്തിക്കൊണ്ടിരുന്നു; അത്താഴത്തിനുള്ള വിഭവങ്ങൾ ആവി പറക്കുന്ന പാത്രങ്ങളിൽ കിടന്നു തിളച്ചു; ഒലിച്ചിറങ്ങുന്ന നീരാവി ചൈനാപ്പാത്രത്തിന്റെ വശങ്ങളിൽ തോരണങ്ങൾ തൂക്കി; ഓൾഗ തിളങ്ങുന്ന ചായക്കപ്പുകൾ ഓരോന്നായി ഒതുക്കിവെച്ചു; ഇരുണ്ടു സുഗന്ധം പരത്തുന്ന ചായ ഒരു തുള്ളിപോലും തുളുമ്പിപ്പോകാതെ അവൾ കപ്പുകളിലേയ്ക്കു പകർന്നു; പരിചാരകൻ വന്നു പാലടകൾ മേശപ്പുറത്തു നിരത്തി. താത്യായന ജനാലയിലൂടെ പുറത്തേയ്ക്കു നോക്കിയിരുന്നു. മഞ്ഞുവീണ ജനൽപ്പാളികളിൽ അവളുടെ ചുടുനിശ്വാസം പതിഞ്ഞു. ഒരിയ്ക്കൽക്കൂടി അവൾ ആലോചനയിൽ മുഴുകി സ്വയം മറന്നു. തണുത്ത ജനൽഗ്ലാസിൽ അവളുടെ മൃദുലമായ വിരലുകൾ പവിത്രമായ ആ പേരിന്റെ ആദ്യാക്ഷരങ്ങൾ കുറിയ്ക്കുന്നതു ഞാൻ കണ്ടു. അവളുടെ ഹൃദയവേദന ഒരു രോഗലക്ഷണമായി മാറി. കരഞ്ഞുകലങ്ങിയ കണ്ണുകളിൽ കണ്ണ

നീർ തളംകെട്ടിനിന്നു. അതാ, ഒരു കുതിരയുടെ കുളമ്പടിശബ്ദം!... ഹൃദയം മരവിച്ചതുപോലെ അവളുടെ ശരീരം തണുത്തുറഞ്ഞു. അതിവേഗം അതടുത്തു വരുന്നു. 'അതെ, ഒനേഗിൻ!' മനസ്സിലേറ്റ മുറിവിന്റെ ലഹരിയിൽ ആത്മധൈര്യം പകർന്ന ചുറുചുറുക്കോടെ ക്ഷണനേരത്തിൽ അവൾ പൂമുഖം കടന്നു മുറ്റത്തിറങ്ങി. ഒരു നിമിഷംപോലും പിന്നോട്ടൊന്നു ശ്രദ്ധിയ്ക്കാതെ പുൽത്തകിടിയിൽ വിടർന്നു നിൽക്കുന്ന പൂക്കളും പൊയ്കയും പാലവും കടന്ന് അവൾ പടിയ്ക്കൽ ചെന്നു നിന്നു. ആരേയും കാണാനില്ല! ഇടവഴിയിലും തടാകക്കരയിലും കുറ്റിക്കാട്ടിലും ആരേയും കാണാനില്ല. ലിലാക്ചെടികളെ തൊട്ടുതലോടി പരുത്ത കല്ലുകളിൽ തട്ടി ഇരുകരകളും തഴുകിയൊഴുകുന്ന കുഞ്ഞരുവിയുടെ കളകളസ്വരം മാത്രം അന്തരീക്ഷത്തിൽ പ്രതിഫലിച്ചു. സകലതും അസ്തമിച്ചു... 'ഇതാ യെവ്ജനി! ദൈവമേ, അദ്ദേഹം എന്നെക്കുറിച്ചെന്തു കരുതും?'. വേദനകൊണ്ടു പിടയുന്ന അവളുടെ ഹൃദയത്തിൽ ഇരുണ്ട സ്വപ്നംപോലെ ഒരു ദുർബലപ്രതീക്ഷ മാത്രം ബാക്കിനിന്നു. അവൾ ഭയം മൂലം ഞെളിപിരികൊണ്ടു. ഇതിപ്പോൾ അദ്ദേഹമാണോ? അവൾക്കു കേൾവി നഷ്ടപ്പെട്ടു. അങ്ങകലെ ചെറിപ്പഴങ്ങൾ പെറുക്കുന്ന പെൺകുട്ടികൾ കൂട്ടം ചേർന്നു നിശ്ശബ്ദതയുടെ ഇടവേളകളില്ലാതെ പാടിക്കൊണ്ടിരുന്നു. (ഇടയ്ക്കൊരു പഴം മറ്റാരും കാണാതെ വായിലിടുന്നില്ലെന്നു തീർച്ച വരുത്താൻ പാട്ടിലൊരു ഇടവേളപോലും പാടില്ലെന്നു നിർബന്ധമുണ്ട്. തെറ്റു ചെയ്യുന്നതിൽനിന്നു വിലക്കുന്ന നാടൻപാട്ടുകളുടെ കൗശലപ്രയോഗം!)

സുന്ദരികളാകും നല്ല കന്യകളേ, കൂട്ടുകാരേ
ഒന്നിച്ചിരുന്നുല്ലാസത്തോടാടിപ്പാടുക!
വന്നില്ലല്ലോ മാരനെന്ന സന്താപത്തോടിരിയ്ക്കാതെ
ഖിന്നത മറന്നു നമുക്കൊന്നുചേരുക!
ഇന്നലെ കിനാവിൽക്കണ്ട സുന്ദരനാം നായകനെ
ചെന്നു കണ്ടു മോഹിപ്പിക്കാനിന്നു പോകേണം!
പഴുത്തു ചുവന്ന ചെറിപ്പഴങ്ങളെറിഞ്ഞവന്റെ

പിറകിലൊളിച്ചു നമുക്കാർത്തു ചിരിയ്ക്കാം!
അന്യരാരുമറിയാതെയവനോടു വേണ്ടതെല്ലാം
ഒന്നൊഴിയാതെ ചൊല്ലാം രഹസ്യമായി!
അന്നേരമൊളിഞ്ഞുനിന്നു കേൾക്കരുതേ നിങ്ങളാരും
കന്യകമാരുടെ വന്യമോഹങ്ങളൊന്നും!

വിദൂരതയിൽനിന്നു തിരയിളക്കി വരുന്ന ഈണം കേട്ടെങ്കിലും പാട്ടിന്റെ സ്വാരസ്യം ആസ്വദിക്കാൻ അവൾക്കായില്ല. കനലെരിയുന്ന കപോലങ്ങളോടെ അങ്ങനെ കാത്തിരിയ്ക്കുമ്പോൾ ശക്തിയായി മിടിയ്ക്കുന്ന ഹൃദയം അവൾ സ്വയം സാന്ത്വനിപ്പിയ്ക്കാൻ ശ്രമിച്ചു. എന്നിട്ടും ചെവികളിൽ ആഞ്ഞടിയ്ക്കുന്ന തേങ്ങലുകളുടെ മുഴക്കവും കവിളിലെ ചൂടും അവൾക്കു മായ്ക്കാൻ കഴിഞ്ഞില്ല. കുസൃതിയായ ബാലന്റെ പക്കൽ ചെന്നുപെട്ട പാവം ചിത്രശലഭത്തെപ്പോലെ, ഒരുതരം വിഭ്രാന്തമായ വിറയലോടെ, സ്വന്തം മഴവിൽച്ചിറകുകൾ ഒരുവട്ടംകൂടി വായുവിൽ ചലിപ്പിയ്ക്കാൻ അവൾ വൃഥാ ശ്രമിച്ചു. വേലിയ്ക്കരികെ നിൽക്കുന്ന വേട്ടക്കാരനെ കണ്ട നിസ്സഹായനായ മുയലിനെപ്പോലെ ഭയന്നുവിറച്ച് അവൾ വയൽത്തീരത്തേക്ക് ഓടിയൊളിയ്ക്കാൻ വെമ്പൽകൊണ്ടു. അവസാനം ഒരു നെടുവീർപ്പിട്ട് അവളെഴുന്നേറ്റു മടങ്ങിപ്പോകാൻ പിന്നോട്ടു തിരിഞ്ഞു. തൽക്ഷണം തൊട്ടുമുന്നിൽ അവൾ അദ്ദേഹത്തെ കണ്ടു! യെ നി...!. ദീപ്തപ്രകാശം ചൊരിയുന്ന കണ്ണുകൾകൊണ്ട് അദ്ദേഹം അവളെത്തന്നെ ശ്രദ്ധിച്ചുനിൽക്കുന്നു. ചൂടേറ്റു ദേഹം പൊള്ളിയതുപോലെ, ലജ്ജകൊണ്ടു ചലനശേഷി നഷ്ടപ്പെട്ടു ഭൂമിയിലേയ്ക്കു വേരിറങ്ങിയതുപോലെ, അവൾ സ്തബ്ധയായി നിന്നു. അപ്രതീക്ഷിതമായ ആ സമാഗമത്തിന്റെ അന്ത്യം എനിയ്ക്കിപ്പോൾ പറയാനാവില്ല. വളരെ നീണ്ടുപോയ കഠിനവും നിരന്തരവുമായ അദ്ധ്വാനത്തിനുശേഷം അതിപ്പോൾ വിവരിയ്ക്കാനുള്ള ശക്തിയും എനിയ്ക്കില്ല. ഇനിയുള്ളതിനെക്കുറിച്ച് ആലോചിയ്ക്കുന്നതിനുമുമ്പ് ശുദ്ധവായു ശ്വസിച്ച് പുറത്തൊന്ന് ഉലാത്തുന്നത് എന്തായാലും ആരോഗ്യത്തിനു നന്നായിരിയ്ക്കും!.

# നാല് : ഗ്രാമം

'പൊതുവേ ആലോചിച്ചാൽ, സ്ത്രീകളോട് എത്രയും കുറഞ്ഞ തോതിൽ സ്നേഹം പ്രകടിപ്പിയ്ക്കുന്നുവോ അത്രയും എളുപ്പത്തിൽ അവരെ പ്രലോഭിപ്പിച്ച് വശത്താക്കി വഞ്ചിച്ച് കീഴ്പ്പെടുത്താൻ കഴിയും; ക്രൂരമായ വിഷയാസക്തി സമാരാദ്ധ്യമായിപ്പോലും കരുതിയ ഒരുകാലം നമുക്കുണ്ടായിരുന്നു; വ്യഭിചാരം കാമകലയുടെ ഉദാത്തഭാവമായി കണ്ടു നാമതിനെ വാഴ് ത്തുകയും ചെയ്തിരുന്നു. പക്ഷേ, ഹൃദയശൂന്യമായ ആ വിനോദം പ്രാചീനകാലത്തെ ആൾക്കുരങ്ങുകൾക്കു മാത്രം യോജിച്ചതാണെന്ന കാര്യത്തിൽ ഇന്നിപ്പോൾ ആർക്കും സംശയമില്ല. വിഷയലമ്പടരായ അവരെ സമൂഹത്തിൽനിന്നു നാം നിശ്ശേഷം നിഷ്കാസനം ചെയ്തുകഴിഞ്ഞു. ഉപ്പൂറ്റിയുയർന്ന ചെരിപ്പും കൃത്രിമകേശാലങ്കാരങ്ങളുംപോലെ ഒരുപാടു ദുരുപയോഗം ചെയ്യപ്പെട്ട അത്തരം പരിഷ്കാരങ്ങൾ പോയ്മറഞ്ഞു. സദാ സമയവും ആവർത്തനവിരസമായ വാർത്തകളിൽ മുഴുകി, ജീവിതത്തിന്റെ യഥാർത്ഥവിഷയങ്ങൾക്കു കാതു കൊടുക്കാതെ, തീർന്നുപോയ തർക്കങ്ങളിൽ വീണ്ടും അനുനയത്തിന്റെ ന്യായവാദങ്ങൾ നിരത്തി, പലതവണ കേട്ടു തഴക്കം വന്ന തടസ്സവാദങ്ങൾ വീണ്ടും വീണ്ടും ഉന്നയിച്ച്, മുമ്പേ തീരുമാനിച്ചുറപ്പിച്ച പരിഹാരം അതേപടി നടപ്പാക്കുന്നതും അവരുടെ പതിവുരീതിയായിരുന്നു. പക്ഷേ പതിമൂന്നുവയസ്സുപോലും പ്രായമാകാത്ത ഒരു പെൺകുട്ടി, മുൻവിധികൾക്കു നേരേ സാഷ്ടാംഗം കീഴടങ്ങുന്നതു കാണുമ്പോൾ ആത്മാർത്ഥമായ ഹൃദയവേദന അനുഭവപ്പെടാത്തവരായി ആരുണ്ട്? കുടുംബത്തിൽ അമ്മയും മുത്തശ്ശിയും അമ്മായിയും ബന്ധുക്കളുമായി വിശാലമായ സൗഹൃദം ആസ്വദിച്ചു വളർന്നവളായിപ്പോയ അവളുടെ ആത്മരോഷങ്ങളും ഭീഷണികളും ദൂഷണങ്ങളും പ്രാർത്ഥനകളും പ്രതിജ്ഞകളും ആശങ്കകളും കാപട്യങ്ങളും കരച്ചിലുകളും കില്ല

ക്കങ്ങളും കുത്തിത്തിരുകിയ ആറു പേജോളം നീണ്ട കത്തു വായിച്ചാൽ തളർന്നു പരവശരാകാത്തവർ ആരുണ്ട്...?'.

ഇതാണു താത്യായനയെക്കുറിച്ചു യെവ്ജനി ചിന്തിച്ചത്! യുവത്വത്തിന്റെ കടിഞ്ഞാണില്ലാത്ത ആവേശങ്ങൾ മുറുകെ കെട്ടിപ്പുണർന്നു കോടതിയെപ്പോലും പരീക്ഷിയ്ക്കത്തക്കവിധം അവിവേകങ്ങൾ നിറഞ്ഞ ഒരിരുണ്ട ഭൂതകാലത്തിന്റെ ബലിയാടായിരുന്നു, അയാൾ. ആകസ്മികമായി കണ്ടുമുട്ടുന്ന പെൺകുട്ടിയിൽ പെട്ടെന്നു ഭ്രമിച്ചുവശായി സ്വാഭാവികമായും നടക്കുന്ന വഞ്ചനകളുടെ മോഹങ്ങളും മോഹഭംഗങ്ങളും ആവർത്തിച്ച് അനുഭവിച്ചതിന്റെ മട്ടപ്പിൽ ഇന്നയാളുടെ മനസ്സ് തീർത്തും ദുഷിച്ചുകഴിഞ്ഞു. ആൾക്കൂട്ടങ്ങളുടെ ആരവത്തിലും ഏകാന്തതയുടെ മൗനത്തിലും ആത്മാവിന്റെ ശോകാത്മകമായ പ്രതിഷേധസ്വരം വെറുമൊരു ചിരിയിൽ ഒളിപ്പിച്ച വിരസതയായി അയാൾ കൊണ്ടുനടക്കുന്നു. ജീവിതത്തിന്റെ മാധുര്യമായ യുവത്വം വിടർത്തിയ പൂക്കളോരോന്നും എട്ടുവർഷക്കാലത്തോളം അയാൾ നിസ്സങ്കോചം ധൂർത്തടിച്ചു. സൗന്ദര്യത്തിന്റെ അവകാശവാദങ്ങളിൽനിന്ന് അകന്നുമാറി, ഒഴിവാക്കാനാവാത്ത ഒരാചാരമായി ഇപ്പോഴും അയാളതെല്ലാം കൊണ്ടുനടക്കുന്നു; ഏകപക്ഷീയമായ പ്രണയം നിരസിയ്ക്കപ്പെട്ടാൽ തൽക്ഷണം അയാൾ മറ്റൊന്നിൽ ആശ്വാസം കണ്ടെത്തും; വഞ്ചിയ്ക്കപ്പെട്ടാൽ അടുത്തതിനു ചെറിയൊരു ഇടവേള അനുവദിയ്ക്കപ്പെടും; പക്ഷേ അവരെ കണ്ടുമുട്ടുന്നതിൽ അയാൾ പ്രത്യേകിച്ചൊരു ആനന്ദവും അനുഭവിച്ചില്ല. പശ്ചാത്താപമോ വേദനയോ കൂടാതെ അയാളവരുടെ വേർപാടും നോക്കിക്കണ്ടു. വാസ്തവത്തിൽ അവരുടെ പ്രണയവും വിദ്വേഷവും ലക്ഷ്യസ്ഥാനത്തു ചെന്നു തറച്ചില്ല. അതുകൊണ്ട് സായാഹ്നങ്ങളിൽ അവിചാരിതമായൊരു അതിഥി ചീട്ടുകളിയ്ക്കാനെത്തുമ്പോൾ നിസ്സംഗനായി അയാൾ കളിയ്ക്കാൻ തുടങ്ങും; കളി അവസാനിപ്പിച്ച് അതിഥി മടങ്ങുമ്പോഴേയ്ക്കും അയാൾ ഗാഢനിദ്രയിലേയ്ക്കു കടന്നിരിയ്ക്കും. അങ്ങനെ ഓരോ പ്രഭാതത്തിലും എന്തു ചെയ്യണമെന്നോ എങ്ങോട്ടു പോകണമെന്നോ ധാരണയില്ലാതെ അയാൾ ദിവസങ്ങൾ തള്ളിനീ ക്കി. എന്നിട്ടും അവിചാരിതമായി ലഭിച്ച താനിയ

യുടെ കത്ത് അയാളുടെ ഹൃദയത്തെ അഗാധമായി സ്പർശിച്ചു. മധുര വും സൗമ്യവുമായ ശൈലിയും നിഷ്ക്കളങ്കയായൊരു ബാലികയുടെ പ്ര ണയം തുളുമ്പുന്ന ഹൃദയവും അയാൾ നേരിൽക്കണ്ടു. അവളുടെ വിള റി വിഷാദം പൂണ്ട മുഖഭാവം അയാളുടെ മനസ്സിൽ തെളിഞ്ഞു. ആ ഹ്ലാദകരമായൊരു സ്വപ്നത്തിലേയ്ക്കു തലകീഴായി അയാളെടു ത്തു ചാ ടി. ഒരുപക്ഷേ വികാരാവേശങ്ങളുടെ കെട്ടണഞ്ഞ തീജ്വാല വീണ്ടും അയാളെ ഹരം കൊള്ളിച്ചതാവാം! അത്ര നിഷ്ക്കപടവും വിശ്വസ്തവുമാ യ ഒരാത്മാവിനെ പതിവുപോലെ തള്ളിപ്പറയാൻ അയാൾക്കു മന സ്സു വന്നില്ല. അതുകൊണ്ട് അവരുടെ സമാഗമം നേരിട്ടു കാണാൻ ന മുക്കിനി താനിയയുടെ തോട്ടത്തിലേയ്ക്കു പോകേണ്ടിയിരിയ്ക്കുന്നു.

സുദീർഘമായ രണ്ടു മിനിട്ടുനേരം ഇരുവരും യാതൊന്നും സംസാ രിച്ചില്ല. ഒടുവിൽ ഒനേഗിൻതന്നെ അവളുടെ അടുത്തേയ്ക്കു നീങ്ങിനി ന്നു പറഞ്ഞു: “നിന്റെ കത്തു മുഴുവൻ ഞാൻ വായിച്ചു. നിഷ്ക്കളങ്കവും ആ ത്മാർത്ഥവുമായ പ്രണയമാണു ഞാനതിൽ കണ്ടത്. നീയതു നിഷേ ധിച്ചതുകൊണ്ടു കാര്യമൊന്നുമില്ല! മനസ്സിലുള്ളതു തുറന്നു പറയുന്ന നി ന്റെ ആർജ്ജവം, എനിയ്ക്കു വളരെ പ്രിയപ്പെട്ടതായി തോന്നി. കത്തു വായിച്ചപ്പോൾ വളരെക്കാലം നിശ്ചലമായി കിടന്ന ചില വികാരങ്ങ ൾ എന്റെ മനസ്സിലേയ്ക്കു തള്ളിക്കയറി. വെറുമൊരു പതിവ് ഉപചാര വാക്കുകളല്ല ഞാൻ പറയുന്നത്. നീ ആത്മാർത്ഥമായി ഉദ്ദേശിച്ചിരു ന്ന പ്രതികരണം, നിന്റെ അനുമതിയോടെതന്നെ ഞാൻ പറയാം. പ ക്ഷേ, ഈ കുമ്പസാരം മുഴുവൻ കേട്ട ശേഷം അന്തിമവിധി ഞാൻ നി നക്കു വിട്ടുതരുന്നു. ജീവിതം ഗാർഹികമായ ചില സാഹചര്യങ്ങളി ലൊതുക്കി, വിധിവശാൽ ഒരു ഭർത്താവും അച്ഛനുമാകാനുള്ള യോഗം വന്നതിന്റെപേരിൽ, നിമിഷനേരത്തേയ്ക്കെങ്കിലും മനസ്സും വാക്കും കർ മ്മവും കുടുംബക്ഷേമത്തിനു നീക്കിവെയ്ക്കേണ്ടിവന്നാൽ, തീർച്ചയായും ഈ ജീവിതത്തിൽ നിന്നെ മാത്രമായിരിയ്ക്കും ഞാൻ ഭാര്യയായി സ്വീകരിയ്ക്കുന്നത്. വാചാലമായ മുഖസ്തുതികളൊന്നും കൂടാതെ പറയ ട്ടെ, എന്റെ ഹൃദയത്തിലുള്ള സ്ത്രീത്വത്തിന്റെ മാതൃകയാണു ഞാൻ നി

ന്നിൽ കാണുന്നത്. ദു:ഖപൂർണമായ എന്റെ കഴിഞ്ഞകാലജീവിത ത്തിനു തക്ക ശമനൗഷധമാണു നീയെന്നും എനിക്കു നല്ല ബോദ്ധ്യമു ണ്ട്. അങ്ങനെ വരുമ്പോൾ, സന്തോഷത്തിന്റേയും സൗന്ദര്യത്തിന്റേ യും നന്മയുടെയും പ്രതിരൂപമായി മാറാൻ എനിയ്ക്കു കഴിയുമായിരുന്നു! പക്ഷേ, ഞാൻ സന്തോഷിയ്ക്കാൻവേണ്ടി ജനിച്ചവനല്ല! എന്റെ മനസ്സി ന് അന്യമാണ് അത്തരം വികാരങ്ങൾ! നിന്റെ പരിശുദ്ധമായ പരി പൂർണതയ്ക്കു ഞാനയോഗ്യനാണെന്നു താമസിയാതെ നിനക്കു മന സ്സിലാകും. എന്നെ വിശ്വസിയ്ക്കു. (എന്റെ മനസ്സാക്ഷി എന്നോടു നിർ ദ്ദേശിയ്ക്കുന്നു!) നീ മറ്റൊരാളെ വിവാഹം കഴിയ്ക്കു! ഈ ആവേശമെല്ലാം പെട്ടെന്നു കെട്ടടങ്ങും. എത്രകണ്ടു സത്യമാണെന്നു തെളിയിയ്ക്കാൻ ശ്രമിച്ചാലും എനിയ്ക്കു നിന്നോടു തോന്നുന്ന സ്നേഹവും ക്രമേണ തണു ത്തുപോകും. ഇതു കേൾക്കുന്ന നിനക്കൊരു പക്ഷേ കരച്ചിൽ വരുന്നു ണ്ടാകും. പക്ഷേ, നിന്റെ കണ്ണീരോ സങ്കടമോ എന്റെ ഹൃദയത്തെ തീ രെ സ്പർശിയ്ക്കാൻ പോകുന്നില്ല. മറിച്ച് അവയെല്ലാം എന്റെ ബുദ്ധിയെ മരവിപ്പിച്ചു വഴിപിഴച്ച ചില മതിഭ്രമങ്ങളിലേക്കു വീണ്ടും വലിച്ചിഴ ച്ചേക്കാം. മാത്രമല്ല, നിന്റെ സമീപത്തുനിന്നു വളരെ ദൂരത്തേയ്ക്കു പോ കാൻ അതെന്നെ പ്രേരിപ്പിയ്ക്കുകയും ചെയ്തേക്കാം. രാവും പകലുമില്ലാ തെ ഇനിയുള്ള കാലം നമ്മുടെ ജീവിതവഴികളിൽ വാരിവിതറാൻ പൂ ക്കൾക്കുപകരം കൂർത്ത മുള്ളുകളാണു ദൈവം കരുതിവെച്ചിരിയ്ക്കുന്ന ത്! സ്വന്തം കുടുംബത്തിൽ അവഗണിയ്ക്കപ്പെടുന്ന ഭാര്യ, ഏകാശ്രയ മായ ഭർത്താവിന്റെ സ്നേഹം തുളുമ്പുന്ന ചുംബനത്തിനുവേണ്ടി രാവു തീരുന്നതുവരെ കാതരയായി കാത്തിരിക്കുന്നതിലേറെ ഒരു ദുരന്തം ഈ ലോകത്തു മറ്റെന്തുണ്ട്? ജീവിതത്തിൽ രാവും പകലും അവൾ ഒ റ്റയ്ക്കായിരിയ്ക്കും. അതേസമയം, അവളുടെ മഹത്വം മനസ്സിലാക്കിയ ഭർ ത്താവ് (സ്വന്തം ജനനസമയത്തേയും വിധിനിയോഗത്തേയും ശപി ച്ച്) ദു:ഖവും അസൂയയും മൂലം അപ്രസന്നമായ ഭാവത്തോടെ അവളോ ടു വാശിയും വൈരാഗ്യവും തുളുമ്പുന്ന ഭീഷണികൾ പുറപ്പെടുവിച്ചുകൊ ണ്ടിരിയ്ക്കും. അത്തരമൊരു ഭർത്താവാണു ഞാൻ! നിന്റെ ശുദ്ധവും ഉദാ ത്തവുമായ മനസ്സിൽ ഇതാണോ നീയാഗ്രഹിച്ചത്? ഇതാണോ നീ

പ്രതീക്ഷി ച്ചത്? ഇതാണോ നീ കൊടുത്തയച്ച കത്തിനുള്ള മറുപടി? ഇതാണോ ക്രൂരമായ വിധികളുമായി നിന്നെ കാത്തിരിക്കുന്ന ദുരന്തം? ജീവിതത്തിന്റെ കഴിഞ്ഞുപോയ കറുത്ത ദിനങ്ങളാണോ മധുരസ്വപ്ന ങ്ങളാണോ നാമോർത്തെടുക്കേണ്ടത്? ഇനിയൊരു നവീകരണത്തി നു വേണ്ട ശക്തിയും ഊർജ്ജവും എന്റെ ആത്മാവിനില്ല. അടുത്ത ഒ രു സഹോദരന്റെ സ്നേഹമാണെനിക്കു നിന്നോടുള്ളത്. സത്യംപോ ലെ വാത്സല്യമധുരവും പരമാർത്ഥവുമായ സ്നേഹം! അതുകൊണ്ട് ക ണ്ണീരോ കോപമോ കൂടാതെ നീ ഞാൻ പറയുന്നതു കേൾക്കൂ: ഒരു പെൺകുട്ടിക്കു പലപ്പോഴായി പലരോടും അഭിനിവേശം ജനിക്കാം; അവരിലാരെ വേണമെങ്കിലും അവൾക്കു സ്വീകരിക്കാം; ഹേമന്തത്തി ലെ കടുത്ത മഞ്ഞുവീഴ്ചയെ തുടർന്നു വസന്തത്തിൽ വൃക്ഷശാഖകൾ ത ളിരിലകൾകൊണ്ടു സ്വയം മറയ്ക്കുന്നതുപോലെ, പുതിയ സ്വപ്നങ്ങളോ രോന്നും പഴയവയെ മൂടിക്കളയും. നിനക്കു വീണ്ടും പ്രണയിക്കാൻ ക ഴിയും. അപ്പോൾ... അതിനുവേണ്ടി വികാരങ്ങൾ അടക്കിനിർത്തേ ണ്ടതുണ്ട്. നാം രണ്ടുപേരുമല്ലാതെ മറ്റാരും നിന്റെ ആത്മാവിലെ ഈ സ്വപ്നങ്ങളും ആശങ്കകളും കാണാൻ സാദ്ധ്യതയില്ല. അപക്വത എ പ്പോഴും ദു: ഖം ക്ഷണിച്ചുവരുത്തുകയാണു ചെയ്യുന്നത്!".

ഉച്ചരിക്കപ്പെട്ട ഓരോ വാക്കും ശ്വാസംപോലും വിടാതെ സാകൂതം ശ്രദ്ധിച്ച അവളുടെ മുമ്പാകെ ഒനേഗിൻ ആ ധർമ്മോപദേശം അവ സാനിപ്പിച്ചു. കണ്ണിൽപ്പൊടിഞ്ഞ ജലകണങ്ങളുടെ മൂടൽമഞ്ഞിൽ അ ന്ധയായിപ്പോയ അവൾ മറുപടിയായി യാതൊന്നും പറഞ്ഞില്ല. അ യാൾ വലതുകൈ അവളുടെ നേരേ നീട്ടി. വിഷാദമൂകയായി തല കു നിച്ച് സാവകാശം അനുസരണയോടെ അവൾ ആ കൈകളിലേക്കു (പലരും പറയുന്നതുപോലെ 'യാന്ത്രികമായി') ചാഞ്ഞു. വളരെ സാവ ധാനം അവർ അടുക്കളത്തോട്ടത്തിലൂടെ വീടിനെ ലക്ഷ്യമാക്കി നട ന്നു. കൈകോർത്തു പിടിച്ചുതന്നെ അവർ വീട്ടിലേക്കു കയറി. ഗ്രാമീ ണജീവിതത്തിനു രുചിക്കാത്ത ആ കാഴ്ച പക്ഷേ ആരും അനുചിതമാ യി കണ്ടില്ല. പ്രൗഢമായ മോസ്കോയിലെന്നപോലെ ആ ഗ്രാമത്തി

ല്പം അത്തരം സ്വാതന്ത്ര്യം ഒരളവോളം അനുവദനീയമായിരുന്നു.

പ്രിയവായനക്കാരേ, നമ്മുടെ സുഹൃത്തായ യെവ്ജനി താത്യായ നയോട് ആത്മാർത്ഥമായ സഹാനുഭൂതി പ്രദർശിപ്പിയ്ക്കുകയും കഴി യാവുന്നത്ര നന്നായി പെരുമാറുകയും ചെയ്കതായി തീർച്ചയായും നി ങ്ങൾ സമ്മതിയ്ക്കും. പക്ഷേ, സ്വന്തം മനസ്സിന്റെ അന്തസ്സും ആഭിജാ ത്യവും ആദ്യമായല്ല, അയാൾ വിളംബരം ചെയ്യുന്നത്. മറ്റുള്ളവരെ മു ഷിപ്പിയ്ക്കുന്ന ഒരു സഹജസ്വഭാവംമൂലം ശത്രുക്കളെന്നല്ല സുഹൃത്തുക്ക ൾക്കുപോലും അയാളെ മനസ്സിലാക്കാൻ കഴിയാറില്ല. അതുകൊണ്ട് അയാളോട് അകമേ നിർദ്ദയമായൊരു നിന്ദാഭാവവും പുറമേ സന്ദി ഗ്ധാത്മകമായ ആദരവും ചൊരിഞ്ഞ അവരെല്ലാം ഇക്കാര്യത്തിൽ ഏകാഭിപ്രായക്കാരായിരുന്നു. ശത്രുക്കളിൽനിന്നുള്ള ഭീഷണികൾ ഒ രളവോളം ആത്മരക്ഷോപായങ്ങളിലൂടെ നേരിടാം. പക്ഷേ, സ്നേഹി തരിൽനിന്നു ദൈവത്തിനുമാത്രമേ നമ്മെ രക്ഷിയ്ക്കാനാവൂ! പ്രിയങ്കര രായ അവരെ പ്രത്യേകിച്ചൊരു കാരണവും കൂടാതെ ഞാനിവിടെ പ്ര ണമിയ്ക്കട്ടെ! എന്തു ചെയ്യാം? ദുർവിചാരങ്ങളെ സാന്ത്വനിപ്പിയ്ക്കാനാണു ഞാൻ ശ്രമിയ്ക്കുന്നത്! പക്ഷേ, അസത്യവാദികളുടെ മനസ്സിൽ പിറന്നു ജനങ്ങളുടെ ലാളനയിൽ വളർന്നു സകലവിധ പാരുഷ്യങ്ങളും ഭീഷ ണികളും ഉൾക്കൊള്ളുന്ന ഒരു നീതിവാക്യം പോലെ അപലപനീയ വും ആഭാസകരവുമായി മറ്റൊന്നില്ല! മനുഷ്യനു മാന്യമായൊരു സദ സ്സിൽവെച്ചു പറയാൻ ധൈര്യം വരാത്തത്ര അശ്ലീലവും അസംബന്ധ ജടിലവുമായൊരു പ്രസ്താവന മാത്രമാണത്. മാത്രമല്ല, ഒരിയ്ക്കലും ഉ ന്നം തെറ്റാതെ, വിദ്വേഷവും കാപട്യവും ലവലേശം പുറത്തു കാണി യ്ക്കാതെ, പറഞ്ഞതുതന്നെ പത്തു തവണ ആവർത്തിയ്ക്കുക! തുടർന്നു ശ രീരവും മനസ്സും നിങ്ങളുടെ കൂടെയാണെന്ന്, നിങ്ങളെ സ്നേഹിയ്ക്കുന്നു വെന്ന്, നൂറു വട്ടം ആണയിട്ടു പറയുക! വായനക്കാരേ, പറയൂ...! സ്വ ന്തം ബന്ധുക്കളെല്ലാം നല്ലവരാണെന്നു നിങ്ങൾ കരുതുന്നുണ്ടോ? അ വരുടെ സൗഹൃദവും സാമീപ്യവും നിങ്ങൾ ആവോളം ആസ്വദിയ്ക്കുന്നു ണ്ടാകാം. പക്ഷേ, 'ബന്ധ'മെന്ന പദംകൊണ്ട് എന്താണു നാം ഉദ്ദേ ശിയ്ക്കുന്നതെന്നു നിർവചിച്ച് നിങ്ങളെ ബോധവൽക്കരിയ്ക്കാനെങ്കിലും,

എന്നെ അനുവദിക്കൂ! തനിക്കു വേണ്ടപ്പെട്ടവരായി കരുതി താലോലിച്ചു കൊണ്ടുനടക്കുന്നവരാണ് നമ്മുടെ ബന്ധുക്കൾ; വർഷത്തിലൊരു ക്രിസ്തുമസ്ദിനത്തിൽ സ്നേഹത്തോടെ സന്ദർശനം നടത്തി ആദരവോടെ ആശംസകൾ കൈമാറുന്നവർ! അതു കഴിഞ്ഞാൽ അടുത്തൊരു വർഷത്തേയ്ക്കു നമ്മുടെ മുഖം മനസ്സിൽ പ്രത്യക്ഷപ്പെടാതിരിക്കത്തക്കവിധം സുരക്ഷിതമായി അവർക്കൊളിച്ചിരിക്കാം... ഇതാണ് ബന്ധമെന്ന പേരിൽ കാലങ്ങളായി നാം മനസ്സിലാക്കി വെച്ചിരിക്കുന്നത്. കഷ്ടം, ദൈവം അവരോടു ദയ കാണിക്കട്ടെ! ബന്ധുക്കളും സുഹൃത്തുക്കളും നൽകുന്ന സ്നേഹത്തേക്കാൾ തീർച്ചയായും വളരെ ഊഷ്മളമായിരിക്കും, ഹൃദയം കവർന്ന ഒരു പെൺകുട്ടിയുടെ പ്രണയം... എത്ര കഷ്ടപ്പാടുകൾ നേരിട്ടാലും നേരേ മുകളിൽനിന്നു വീശിയടിക്കുന്ന കൊടുങ്കാറ്റിൽ നിങ്ങൾക്കു സമനില തെറ്റില്ല! പക്ഷേ, പരിഷ്കാരത്തിന്റെ ചുഴലികളും ആവേശത്തിന്റെ ആഭാസങ്ങളും നാട്ടിലെ പരദൂഷണങ്ങളും സാധുവായൊരു പെൺകുട്ടിയെ തളിരിലപോലെ തളർത്തും. ജീവിതത്തിന്റെ ഏതു വിധിവൈപരീത്യത്തിലും ഗുണവതിയായ ഭാര്യയിൽനിന്നു നിങ്ങൾക്ക് ആദരവും വിശ്വാസവും ലഭിക്കും; പക്ഷേ വിശ്വസ്തരായവർപോലും പ്രണയാസക്തിയുടെ മതിഭ്രമത്തിനു വഴിപ്പെട്ടുമെന്നു നാം പ്രതീക്ഷിക്കണം. പിശാചിന്റെ വെറുമൊരു നേരമ്പോക്കാണു പ്രണയം! ആരെയാണു സ്നേഹിക്കേണ്ടത്, ആരെയാണു വിശ്വസിക്കേണ്ടത്, ആരെയാണു നാം ആശ്രയിക്കേണ്ടത്? അവസാനം, ആരാണു നമ്മുടെ ഇഷ്ടാനിഷ്ടങ്ങൾക്ക് അനുയോജ്യമായവിധം സംസാരിക്കുകയും പെരുമാറുകയും ചെയ്യുന്നത്? ദുശ്ശീലങ്ങളെ താലോലിച്ചു നാം വഴിതെറ്റുമ്പോൾ ദുരാരോപണങ്ങളിൽനിന്നു മാറി സ്നേഹബുദ്ധിയോടെ നമ്മെ ആരാണുപദേശിക്കുന്നത്? ഒരിക്കലും ഒരു രക്ഷകനേയും പിന്തുടരാതെ, കഠിനാദ്ധ്വാനം പാഴാക്കാതെ, പ്രിയവായനക്കാരേ, നിങ്ങളെത്തന്നെ നിങ്ങൾ സ്നേഹിക്കുക, ശ്രദ്ധിക്കുക! നോക്കൂ, നിസ്വാർത്ഥസ്നേഹത്തിനു യോഗ്യരായി ഒരാളേയും നിങ്ങൾക്കൊരു പക്ഷേ ഈ ലോകത്തു കണ്ടെത്താൻ കഴിഞ്ഞെന്നു വരില്ല!.

പക്ഷേ, അവരുടെ സമാഗമത്തിന്റെ പരിണതഫലത്തെക്കുറിച്ചു ചിന്തിച്ചു, കഷ്ടം, നാമിപ്പോൾ വേവലാതിപ്പെടേണ്ടതില്ല! പ്രണയം ഉണർത്തിവിട്ട യാതനകളും ഹൃദയവേദനകളും വിഷാദമൂകമായ അവളുടെ ആത്മാവിനു മുമ്പിൽ പുഷ്പാഞ്ജലികളായി വീണു. നിരാനന്ദകരമായ വിഭ്രാന്തിയുടെ ഉൾത്താപത്തിൽ ഉരുകിത്തീർന്ന അവൾക്കു രാത്രി ഉറക്കം നഷ്ടപ്പെട്ടു. സ്വസ്ഥജീവിതത്തിന്റെ സൗന്ദര്യവും സൗകുമാര്യവും കൈമോശം വന്നു പ്രസന്നമായ ആ പുഞ്ചിരിയുടെ മനോഹാരിത അപ്രത്യക്ഷമായി. കാർമേഘാവൃതമായ ആകാശം പ്രഭാതകാന്തിയ്ക്കു മങ്ങലേൽപ്പിയ്ക്കുന്നതുപോലെ, അവളുടെ ആകർഷണീയത സാവധാനം മാഞ്ഞു. യൗവനത്തിന്റെ സൗന്ദര്യം പൂർണമായും ഒഴിഞ്ഞുപോയ താത്യായന ഇപ്പോൾ പതിവിലേറെ വിളറി വെളുത്തു നിശ്ശബ്ദയായി കാണപ്പെട്ടു! ചിന്തകൾക്കു ഹൃദയത്തെ പ്രചോദിപ്പിയ്ക്കാനോ അസ്വസ്ഥമാക്കാനോ കഴിയാത്ത നിസ്സംഗാവസ്ഥയിൽ അവളെ കണ്ടു ചില അയൽക്കാർ പരസ്പരം തലകുലുക്കി നെടുവീർപ്പിട്ടു മന്ത്രിച്ചു: 'ഇവളുടെ വിവാഹകാലം കഴിഞ്ഞെന്നു തോന്നുന്നു!'... മതി, ഇനി നിർത്താം! ദുഃഖകരമായ ഈ അവസ്ഥാന്തരങ്ങളും പ്രണയാനുഭൂതികളും ചിത്രീകരിയ്ക്കുന്നതിനിടയിൽ, പ്രിയപ്പെട്ടരേ ഞാൻ തുറന്നു പറയട്ടെ, അവളോടുള്ള അകാരണമായൊരു ആർദ്രതയിൽ എന്റെ മനസ്സ് അലിഞ്ഞുപോയിരിയ്ക്കുന്നു. എന്നോടു ക്ഷമിയ്ക്കൂ: ഈ സംഭവത്തിന്റെ തുടക്കം മുതലേ താത്യായനയെ ഞാനെന്റെ ഹൃദയത്തിൽ പ്രതിഷ്ഠിച്ച് ആരാധിയ്ക്കാൻ തുടങ്ങിയിരിയ്ക്കുന്നു!

ഓൾഗയുടെ യൗവനസഹജമായ മനോജ്ഞതയിൽ മതിമയങ്ങിയ ലെൻസ്കി ദിവസങ്ങൾ നീങ്ങുന്തോറും ഹർഷോന്മാദത്തോടെ അവൾക്കു മുമ്പിൽ സ്വയം സമർപ്പിച്ചു. പകൽസമയം അവളുടെ ഇരുണ്ട മുറിയിലും പ്രഭാതത്തിൽ പ്രകാശം പരക്കുന്ന പുൽത്തകിടികളിലും അവരൊരുമിച്ചു കൈകോർത്തു നടന്നു. മാത്രമല്ല, ഇടയ്ക്കു വല്ലപ്പോഴും മനസ്സിലുണരുന്ന സങ്കോചത്തെ അതിജീവിച്ച്, ഓൾഗയുടെ പുഞ്ചിരിയിൽ പ്രചോദിതനായി, വിനീതവും ദുർബലവുമായൊരു വ്യാമോഹത്തിനു വഴിപ്പെട്ട്, അയാളവളുടെ മുടിച്ചുരുളുകൾ തഴുകി ഉടുപ്പിന്റെ

തൊങ്ങലുകളിൽ ചുംബിയ്ക്കും. ചിലപ്പോൾ ചാറ്റേബ്രിയാൻഡിന്റെ കൽപ്പനാവൈഭവംപോലും മങ്ങിപ്പോകുന്ന നൈസർഗികചാരുതയോടെ അയാൾ പ്രൗഢഗംഭീരമായൊരു നീതികഥയുടെ പ്രസക്തഭാഗങ്ങൾ അവളെ വായിച്ചു കേൾപ്പിയ്ക്കും. മറ്റു ചിലപ്പോൾ അപ്രതീക്ഷി തമായി കടന്നുവരുന്ന (പെൺകുട്ടികൾ കേൾക്കാൻ പാടില്ലാത്ത) പുരാവൃത്തങ്ങളും കാവ്യഭാവനകളും പെട്ടെന്നു മറിച്ചു നീക്കുമ്പോൾ അകാരണമായൊരു വൈവർണ്യം ആ മുഖത്തു കാണാറുണ്ടെന്നു ന്യായമായിത്തന്നെ ഞാൻ സംശയിച്ചു. അതല്ലെങ്കിൽ, വീടിന്റെ ഏതെങ്കിലുമൊരു കോണിലിരുന്നു മണിക്കൂറുകളോളം അവർ ചതുരംഗം കളിയ്ക്കും; കാൽമുട്ടുകളിൽ തല ചായ്ച്ചു ചതുരംഗപ്പലകയിലെ കരുക്കളിൽ മിഴികളൂന്നി ചിന്താമഗ്നരായി അവരിരുവരും വളരെനേരം നിശ്ശബ്ദരായിരിയ്ക്കും. ഒടുവിൽ ദിവാസ്വപ്നത്തിൽ നിന്നു പെട്ടെന്നു ഞെട്ടിയുണരുന്ന ലെൻസ്കി ശൂന്യമായ നോട്ടത്തോടെ സ്വന്തം രാജ്ഞിയെത്തന്നെ കാലാളുപയോഗിച്ചു വെട്ടിമാറ്റും! ഒറ്റയ്ക്കു വീട്ടിലായിരിയ്ക്കുമ്പോൾ മനസ്സു നിറയെ ഓൾഗയെക്കുറിച്ചുള്ള ഓർമ്മകളുമായി അയാൾ ചിന്താധീനനായി നടന്നു. അവളുടെ ആൽബത്തിലെ ചിത്രങ്ങളിൽ അയാൾ അസാധാരണമായ കൗതുകം കാണിച്ചു. പരിചിതമായ ഗ്രാമീണദൃശ്യത്തിന്റെ പശ്ചാത്തലത്തിൽ ഒരു ശവകുടീരവും കമിതാക്കൾക്കു സല്ലപിയ്ക്കാവുന്ന ലതാനികുഞ്ജവും തൊട്ടരികെ വീണയുടെ പുറത്തിരുന്നു വിശ്രമിയ്ക്കുന്ന മാടപ്രാവും അവൾ മഷിയും ചായവും ഉപയോഗിച്ച് അലസമായി കോറി വരച്ചിരിയ്ക്കുന്നത് അയാൾ കണ്ടു. മറ്റൊരു പേജിൽ സ്വപ്നങ്ങളുടെ നിശ്ശബ്ദസ്മാരകമെന്നപോലെ സ്വയം രചിച്ച ഒരു ലഘുഗീതമെഴുതി തൊട്ടുതാഴെ അയാൾ പേരെഴുതി ഒപ്പിട്ടു. കാലത്തിനു മായ്ക്കാൻ കഴിയാത്ത പ്രണയമോഹങ്ങളുടെ അനശ്വരമായ ഈരടികളായി പിന്നീടവ മാറുകയില്ലെന്ന് ആർക്കറിയാം!

ഇടത്തരം നഗരങ്ങളിൽ താമസിക്കുന്ന പെൺകുട്ടികളുടെ ആൽബങ്ങൾ നിങ്ങളും ഒരുപക്ഷേ കണ്ടിരിയ്ക്കും. സൗഹൃദവും പരമ്പരാഗതമായ അറിവും അക്ഷരമണികളായി കോർത്തു, താളം പിഴയ്ക്കാതെ

ചൊല്ലാൻ കഷ്ടപ്പെടേണ്ടി വരുന്ന അക്ഷരത്തെറ്റുകളോടെ, കൂട്ടുകാർ നെയ്തെടുത്ത പദ്യശകലങ്ങൾ നമുക്കതിൽ കാണാം. തുടക്കവും മദ്ധ്യവും ഒടുക്കവും ചിലപ്പോഴൊക്കെ ചുരുക്കിയും നീട്ടിയും നിരർത്ഥകമായ കടംകഥപോലെ തോന്നിയ്ക്കുന്ന ആ ആൽബങ്ങളുടെ ആദ്യത്തെ പേജിൽ ആകർഷകമായ അഭിവാദ്യത്തിനു താഴെ മനോഹരമായ കൈപ്പടയിൽ അവർ സ്വന്തം പേരെഴുതിവെയ്ക്കും. മാത്രമല്ല, അവസാനത്തെ പേജിൽ ഇങ്ങനെയൊരു ചിന്താശകലവും കാണാം: 'അടുത്ത പേജുകൾ എ ന്നോടേറെ സ്നേഹമുള്ളവർക്കുവേണ്ടി ഞാനൊഴിച്ചിട്ടിരിയ്ക്കുന്നു!' ആ ഓർമ്മപുസ്തകത്തിൽ മിക്കവാറും ചില പൂച്ചെണ്ടുകൾക്കിടയിൽ രണ്ടു ഹൃദയങ്ങളും പ്രത്യാശകളുടെ ചില വാഗ്ദാനങ്ങളും ചിത്രീകരിച്ചിരിയ്ക്കുന്നതു നിങ്ങൾ കാണാതിരിയ്ക്കില്ല. മരണംവരെ തുടരുമെന്ന പ്രണയത്തിന്റെ പരിപാവനപ്രതിജ്ഞകളും പരുഷസ്വഭാവികളായ ചിലരെങ്ങനെ പ്രണയത്തിലായെന്നു വ്യംഗ്യാത്മകമായി വിവരിയ്ക്കുന്ന ഭാഗങ്ങളും രസാവഹമായിരിയ്ക്കും. അങ്ങനെയൊരു ഓർമ്മപ്പുസ്തകത്തിൽ നാലു വരി എഴുതാൻ എനിയ്ക്കൊരിയ്ക്കലും മടിയില്ലെന്നു സ്വയം ഞാനേറ്റുപറയട്ടെ! ഹൃദയത്തിന്റെ ആഴങ്ങളിൽനിന്നുള്ള ആവേശഭരിതമായ ആ അസംബന്ധങ്ങൾ കലാനിരൂപകരുടെ നിശിതമായ വിലയിരുത്തലിനു വിധേയമായെന്നു വരില്ല. നിഷ്ക്കൃഷ്ടമായ നിരീക്ഷണങ്ങൾ നടത്തി അതിലെ അരസികത്വങ്ങൾ ചൂണ്ടിക്കാണിച്ചു തർക്കിയ്ക്കാനും അവർ വരാനിടയില്ല. പരിഷ്കൃതചിത്തരായ കവിയശഃപ്രാർത്ഥികളെ തേജോവധം ചെയ്യുന്ന, അർത്ഥപൂർണമായ അത്തരം പുസ്തകങ്ങൾ പക്ഷേ ഭംഗിയായി തുന്നിക്കെട്ടി ഭൂതപ്രേതാദികൾ വസിയ്ക്കുന്ന ഭൂമിയ്ക്കടിയിലെ രഹസ്യഗുഹകളിൽ ഒളിപ്പിച്ചുവെയ്ക്കുകയാണു നിങ്ങൾ പതിവായി ചെയ്യുന്നത്! ബാരറ്റൻസ്കിയുടെ കരവിരുതിൽ ചിത്രീകരിയ്ക്കപ്പെട്ട കവിതകളുള്ള മനോഹരമായ ഓർമ്മപ്പുസ്തകങ്ങൾ സ്വർഗീയമായ മിന്നൽപ്പിണരിനു മാത്രമേ നശിപ്പിയ്ക്കാനാവൂ! അഭിജാതയായൊരു വനിതാരത്നം നാലായി മടക്കിയ സ്വന്തം ഓർമ്മപുസ്തകം എനിയ്ക്കു നേരേ നീട്ടുമ്പോൾ, എന്റെയുള്ളിൽ ഉയർന്നുവരുന്ന ആക്ഷേപഹാസ്യത്തിന്റെ രോഷം അവർക്കു പക്ഷേ ഒ

രിയ്ക്കലും മനസ്സിലാക്കാനായെന്നു വരില്ല; അന്തസ്സാരവിഹീനമായ ഒരു പ്രണയഗീതം മാത്രമായിരിയ്ക്കും ഒരുപക്ഷേ അവർക്കാവശ്യം ..!

ഓൾഗയുടെ ഓർമ്മപ്പുസ്തകത്തിലേയ്ക്കു ലെൻസ്കിയുടെ വകയായി അത്തരം പ്രണയഗീതങ്ങളൊന്നും ഒഴുകി വന്നില്ല. നിരുപാധികസ്നേഹം മാത്രം വഴിഞ്ഞൊഴുകിയ അയാളുടെ വരികളിൽ തണുത്തുറയുന്ന നർമ്മങ്ങളുടെ തരളദ്യുതികളും കണ്ടില്ല. ഓൾഗയോടൊപ്പം ചില വഴിച്ച നിമിഷങ്ങളിൽ സ്വയം കണ്ടതും കേട്ടതുമെല്ലാം അയാൾ കുറിച്ചുവെച്ചു. സ്വജീവിതത്തിൽ നിറഞ്ഞുനിന്ന അഭിനിവേശങ്ങൾ നിഷ്കർഷാപൂർവം ഒരു ശ്രദ്ധാഞ്ജലിയായി അയാൾ കൊരുത്തെടുത്തു. യാസിക്കോവ്,[10] താങ്കളുടെ ജ്വലിയ്ക്കുന്ന ഹൃദയത്തിൽ ആവേശപൂർവം ഉയരുന്ന ഗാനങ്ങളുടെ വശ്യതയും മനോഹാരിതയും ആരെയാണു യഥാർത്ഥത്തിൽ ഉദ്ദേശിയ്ക്കുന്നതെന്നു ദൈവത്തിനു മാത്രമേ അറിയൂ! ആ സംഗീതം ഉയർത്തിവിട്ട ഉദാത്തമായ ശോകഗാനങ്ങൾ വിദൂരമായൊരു ഭാവിയിൽ താങ്കളുടെ വിധിനിയോഗത്തിന്റെ കഥതന്നെയായിരിയ്ക്കും പറയുന്നത്. നോക്കൂ! വായനക്കാരേ നിങ്ങൾ കേൾക്കുന്നുണ്ടോ? വിലാപകാവ്യങ്ങളുടെ ഈ നികൃഷ്ടപുഷ്പങ്ങൾ ഉൽകൃഷ്ടമായ കാവ്യസൗഹൃദത്തിന്റെ പൂങ്കാവനത്തിൽ നിന്നു തീർത്തും നിരാകരിയ്ക്കാൻ കർക്കശരായ നിരൂപകർ നമ്മെ നിരന്തരം ഉദ്ബോധിപ്പിയ്ക്കുന്നു: 'വരുന്നതിനേയും പോകുന്നതിനേയുംകുറിച്ചു നടത്തുന്ന ഊഷരഭാഷണങ്ങൾ, നിങ്ങളുടെ തീരാത്ത ഈ നിലവിളികൾ നിർത്തു, മതി, നമുക്കിനിയും വളരെയേറെ മുന്നോട്ടു പോകാനുണ്ട്!".

"അതെ, നിങ്ങൾ പറയുന്നതാണു ശരിയെങ്കിൽ പലരും മറവിയിലേയ്ക്കു തള്ളിയ പൗരാണികതയുടെ പൊയ്മുഖമുള്ള കാഹളഗീതങ്ങൾ ഞങ്ങൾ വീണ്ടുമെഴുതാം. കാലഹരണപ്പെട്ട മാസ്മരികമായ നിധിപേടകങ്ങൾ നമുക്കു പുന:സൃഷ്ടിയ്ക്കാം. അങ്ങനെയല്ലേ, സുഹൃത്തേ?".

"അല്ല! അതല്ല, നിങ്ങളുടെ തൂലികയിൽനിന്നു നല്ല ഭാവഗീതങ്ങളാണു വരേണ്ടത്, മാന്യരേ, വളരെ പണ്ടെഴുതിയതുപോലെ തോന്നിയ്ക്കുന്നവിധം അനായാസം ജനഹൃദയങ്ങളിൽ ഒഴുകി നടക്കുന്നവ...".

"അതായത്.. ഗായകസംഘങ്ങൾക്കുവേണ്ട അകമ്പടിഗാനങ്ങൾ! ശരി, നിങ്ങൾക്കറിയാമല്ലോ, അവയുടെ പ്രമേയം എപ്പോഴും ഒന്നുതന്നെയായിരിയ്ക്കും. ആക്ഷേപഹാസ്യസ്വരത്തിൽ പണ്ടു ദിമിത്രിയേവ് പറഞ്ഞതു നിങ്ങൾ മറക്കാനിടയില്ല: പൗരാണികമായ വാചാലത, ആധുനികതയുടെ ഒരു കൈക്കുടന്നയിൽ കൊള്ളാവുന്നതേയുള്ളൂ!"

"പക്ഷേ കനം കുറഞ്ഞ ഇന്നത്തെ ഈ വിലാപഗീതങ്ങൾ തീരെ പൊള്ളയായിരിയ്ക്കുന്നു; ഭാവഗീതങ്ങളാകട്ടെ, മാനത്തു പറക്കുന്ന മേഘങ്ങളെപ്പോലെ ശുദ്ധമായ ഉദാത്തഭാവങ്ങളാണു പകരുന്നത്".

"ശരി, നിങ്ങളുടെ ഈ വാദവും ഞങ്ങൾക്കു ഖണ്ഡിയ്ക്കാനറിയാം.. പക്ഷേ, രണ്ടു കാലഘട്ടങ്ങളെ തമ്മിൽ പോരടിപ്പിയ്ക്കാൻ എന്തായാലും ഞങ്ങളിപ്പോൾ ഉദ്ദേശിയ്ക്കുന്നില്ല...!".

മനസ്സിലുരുൾ പൊട്ടുന്ന പ്രണയത്തിനിടയിലും, സ്വാതന്ത്ര്യം അടിയറ വെച്ച യശസ്സിനോടുള്ള അത്യാകാംക്ഷയിൽ, ഒരുപക്ഷേ ഓൾഗ ഒരിയ്ക്കലും വായിയ്ക്കാനിടയില്ലാത്ത, എന്തെന്തു ഭാവഗീതങ്ങളായിരിയ്ക്കും അക്കാലത്തു ലെൻസ്കി എഴുതിയിരിയ്ക്കുക? അഥവാ സ്വന്തം കവിതയിൽ പ്രണയത്തിന്റെ മധുരം ചാലിയ്ക്കാത്ത ഒരു കവിയുണ്ടോ? അതിലേറെ മധുരമായൊരു ആഹ്ലാദം വേറെയില്ലെന്നു കവികൾതന്നെ പറയുന്നു. സ്വന്തം കവിതാസമാഹാരത്തിന്റെ പുറംചട്ടയിലേയ്ക്കു ശ്രദ്ധിച്ചു നോക്കുന്ന പ്രണയിനിയെ കവിതകൾ വായിച്ചു കേൾപ്പിയ്ക്കുന്ന കാമുകനെപ്പോലെ അനുഗൃഹീതനായി മറ്റാരുണ്ട്? ഏതുതരത്തിലും അയാൾ അനുഗൃഹീതൻതന്നെ... യാതൊരു സംശയവും വേണ്ട! അവളൊരു പക്ഷേ ഒരു ലഘുഗീതമാണിഷ്ടപ്പെടുന്നതെങ്കിൽക്കൂടി! ചില ധ്യാനാത്മകവിചാരങ്ങളുടെ ഫലമായി ഇടയ്ക്കിടെ ഞാനെഴുതുന്ന കവിതകൾ വായിച്ചു കേൾപ്പിയ്ക്കുമ്പോൾ, എന്റെ വൃദ്ധയായ വളർത്തമ്മ ഒരു കളിക്കൂട്ടുകാരിയുടെ മനോഭാവത്തോടെ ആ ഉൾപ്രേരണയുടെ ഉദാത്തമായ ഉൽപ്പന്നങ്ങൾ എന്നും ചെവിക്കൊള്ളാറുണ്ട്. അല്ലെങ്കിൽ വിരസമായ അത്താഴത്തിനുശേഷം യാദൃച്ഛികമായി കടന്നു വരുന്ന അയൽക്കാരനെ ചെവിയ്ക്കു പിടിച്ചിരുത്തി ഞാനെഴുതിയ ദുരന്തകഥ മന:പൂർവം പറഞ്ഞുകേൾപ്പിയ്ക്കും. മറ്റുള്ളവർ നേരമ്പോക്കു

പറഞ്ഞു രസിയ്ക്കുമ്പോൾ, ചിന്താധീനനായി തടാകതീരത്തുകൂടി നട ന്നു സ്വയം ചൊല്ലുന്ന കവിതയുടെ പ്രതിദ്ധ്വനി ജലോപരിതലത്തിൽ പ്രതിഫലിച്ച് ഭയചകിതരായ കാട്ടുതാറാവുകൾ വെള്ളത്തിലേയ്ക്ക് ഒഴു കിയിറങ്ങി ദൂരേയ്ക്കു തുഴഞ്ഞു പോകുന്നതും ഞാൻ കാണാറുണ്ട്.

പക്ഷേ, നമ്മുടെ ഒനേഗിന്റെ കാര്യമോ? പ്രിയവായനക്കാരേ, നി ങ്ങളുടെ സഹനശീലം ഞാൻ വാനോളം വാഴ്ത്തട്ടെ! നിങ്ങൾക്കൊ രു സന്തോഷത്തിന്റെ ഇടവേള നൽകാനായി ഞാനയാളുടെ ദിനച ര്യകൾ വിവരിയ്ക്കുന്നതു തൽക്കാലം ശ്രദ്ധിയ്ക്കൂ! നിസ്സംഗനായ സന്യാ സിയെപ്പോലെ, വേനൽക്കാലപ്രഭാതങ്ങളിൽ ഏഴു മണിയ്ക്കുതന്നെ ഉ ണർന്നെഴുന്നേറ്റു തണുപ്പു വകവെയ്ക്കാതെ അയാൾ മലയടിവാരത്തുള്ള അരുവിയിലേയ്ക്കു നടക്കും. ഗുൽനൈറിനെപ്പോലെ ചില ബൈറൺ കവിതകൾ മനസ്സിൽ മൂളിക്കൊണ്ട് അയാൾ അരുവിയിലെ തണു ത്ത ജലത്തിൽ നീന്തിത്തുടിയ്ക്കും. തിരിച്ചു വീട്ടിൽ വന്നു ചൂടുള്ള കാപ്പി യുടെ കൂടെ ചില പത്രങ്ങളിൽ അച്ചടിച്ചുവരുന്ന നിന്ദ്യമായ പ്രാദേശി കവാർത്തകളും അയാൾ മൊത്തിക്കുടിയ്ക്കും. പുറത്തേയ്ക്കു പോകാനുള്ള വേഷം ധരിച്ചു കഴിഞ്ഞാൽ ഉടനെ ചിലപ്പോളൊരു കത്തെഴുതാനി രിയ്ക്കുകയോ അല്ലെങ്കിൽ രണ്ടാമതൊരുവട്ടം പുറത്തു നടക്കാനിറങ്ങു കയോ ചെയ്യും. വായന, നടത്തം, ഗാഢനിദ്ര! തുടർന്നു കറുത്ത കണ്ണു കളും വെളുത്ത മേനിയുമുള്ള ഒരു പെൺകുട്ടിയുടെകൂടെ ഹൃദയം നിറ യെ ചുംബനങ്ങളും കടാക്ഷവും ചൊരിഞ്ഞു ചില മരത്തണലുകളിലും തടാകതീരത്തും കുതിരവണ്ടിയിലൊരു അലസമായ സവാരി; ഉച്ച യ്ക്കൊരു ലഘുഭക്ഷണവും ചിന്താഗ്രസ്തനായിരുന്ന് ഒരു കുപ്പി വീര്യം തു ളുമ്പുന്ന മദ്യവും; ശാന്തത, സമാധാനം...! അങ്ങനെ തീർത്തും സ്വ സ്ഥവും ഏകാന്തവുമായ ജീവിതമാണ് ഒനേഗിൻ നയിച്ചുപോന്നത്. കടുത്ത വേനലിന്റെ ദിവസങ്ങളെണ്ണി നോക്കാൻ മിനക്കെടാതെ, വ രുന്നതെന്തും നേരിടാൻ തക്കവിധം സാഹചര്യങ്ങൾക്കു വഴങ്ങി, അ യാൾ ആനന്ദാനുഭൂതിയും കാലുഷ്യവും നിറഞ്ഞ നഗരജീവിതത്തെ മറവിയിലേയ്ക്കു മറച്ചു.

തെക്കുനിന്നു വരുന്ന തണുപ്പിന്റെ ചെറിയൊരു ഹാസ്യാനുകര ണംപോലെ വടക്കൻവിശ്യകളിലെ വേനൽ വളരെ പെട്ടെന്നു കട-ന്നുപോയി. നേരിട്ടു കാണാൻ കഴിയാത്തത്ര വേഗത്തിലാണതവസാ നിച്ചത്. ശരത്കാലത്തിന്റെ കാറ്റു വീശുന്ന മേഘാവൃതമായ ആകാശ ത്തു സൂര്യൻ പലപ്പോഴും പാതി മറഞ്ഞു കാണപ്പെട്ടു. പകലിന്റെ ദൈ ർഘ്യം കുറയുന്തോറും കാലടിപ്പാതകൾ നഗ്നമായ വനത്തിലെ നിഗൂ ഢതകളായി വിഷാദമർമ്മരങ്ങൾ ചൊരിഞ്ഞു. മേന്മയുള്ള വനവിഭവ ങ്ങളുമായി തെക്കോട്ടു നടക്കുന്ന കച്ചവടക്കാർ ഉറക്കെ ബഹളമുണ്ടാ ക്കി കടന്നുപോയി. പുൽത്തകിടികളിൽ പുതഞ്ഞു കിടന്ന ജലകണ ങ്ങൾ മനം മടുപ്പിയ്ക്കുന്ന ഒരു കാലാവസ്ഥയെയാണു കാത്തിരിയ്ക്കുന്ന ത്. നവംബർ പടിവാതിൽക്കലെത്തി നിൽക്കുന്നു. തണുത്തുറഞ്ഞ മൂ ടൽമഞ്ഞിൽ പ്രഭാതം പൊട്ടിവിടരുന്നു. വിജനമായ വയലുകൾ നി ശ്ശബ്ദമായിരുന്നു. അവ്യക്തമായ മഞ്ഞിൽക്കൂടി വിശന്നു വലഞ്ഞ് അ ലഞ്ഞു തിരിയുന്ന ചെന്നായ്ക്കളെ പാതയോരത്തു വിറച്ചും ചീറ്റിയും നിൽക്കുന്ന കുതിരകൾ മണം പിടിച്ചു മനസ്സിലാക്കി. അഭ്യാസിയായ ഒരു വഴിപോക്കൻ ശാരീരികമായ ശൈത്യം സ്വയം കുടഞ്ഞുകള ഞ്ഞു മലമുകളിലേക്കു കൈരണ്ടും ആഞ്ഞു വീശി ധൃതിപ്പെട്ടു നടന്നു. പ്രഭാതത്തിന്റെ വെളിച്ചത്തി ൽ ആരും തെളിയ്ക്കാനില്ലാതെ കന്നുകാ ലികൾ മേഞ്ഞുകൊണ്ടിരുന്നു. ഉച്ചയായിട്ടും അവയ്ക്കു പിന്നാലെ ആ രും ചെന്നില്ല. വീടിന്റ അകത്തളത്തിലിരുന്നു ചർക്കയിൽ താളമിട്ടു നൂൽ നൂൽക്കുന്ന സ്ത്രീകൾ സൗമ്യമായ ഈണത്തിൽ മൂളിപ്പാട്ടു പാടി. നെരിപ്പോടിൽ എരിയുന്ന വിറകുകഷണങ്ങളുടെ കനലുകൾ ശീതകാ ലരാവുകളെ ഊഷ്മളമാക്കി. നാഡികളെപ്പോലും ത്രസിപ്പിയ്ക്കുന്ന മരവി പ്പു മൂലം ചിലർക്കു ശ്വാസോച്ഛ്വാസത്തിനുതന്നെ വിഷമമനുഭവപ്പെട്ടു. ശോഷിയ്ക്കുന്ന സൂര്യപ്രകാശം മഞ്ഞുമൂടിയ പുൽത്തകിടികളിൽ നിലാ വു പൊഴിച്ചു. (ഈയൊരു പ്രയോഗം അലങ്കാരമായി ആസ്വദിയ്ക്കുന്ന നിങ്ങളുടെ കാവ്യരസകൗതുകത്തിനു നന്ദി!) മൂടൽമഞ്ഞിൽ അദൃശ്യ മായ അരുവികളുടെ പ്രതലത്തേക്കാൾ പ്രകാശത്തോടെ തിളങ്ങുന്ന മഞ്ഞുപാളികളിൽ ഹിമപാദുകം ധരിച്ച കുട്ടികൾ ഉത്സാഹത്തോടെ

ഭാഗ്യം പരീക്ഷിയ്ക്കുന്ന ചില കളികളിലേർപ്പെട്ടു. തടിച്ചുചീർത്ത ഒരു കാട്ടുപന്നി വഴുതുന്ന മഞ്ഞിൽ ചുവന്ന കാലുകൾ വലിച്ചുനീട്ടി കരണം മറിയുന്നതിനിടയിൽ പലതവണ തെന്നിവീണ് ഒട്ടവിലൊരു ചെരിവിലൂടെ താഴോട്ട് ഉരസിയിറങ്ങി. ആകാശത്തു നക്ഷത്രങ്ങൾ മഞ്ഞുകാലത്തിന്റെ ആദ്യത്തെ ഹിമപാതമേറ്റു സ്വയം വെട്ടിത്തിളങ്ങി. അങ്ങനെയൊരു കാലാവസ്ഥയിൽ നമുക്കെന്തു ചെയ്യാനാവും? വെറുതേ നടക്കാമെന്നുവെച്ചാൽ പരിസരമാകെ വിജനമായതുകൊണ്ടു വല്ലാത്ത മടുപ്പു തോന്നും; വീട്ടിനകത്താണെങ്കിലും അതേ വിരസത നമ്മെ കാർന്നുതിന്നും. വിജനമായ മലഞ്ചെരിവുകളിൽ സവാരി ചെയ്താൽ കുതിരയുടെ തേഞ്ഞുപോയ കുളമ്പുകൾ മഞ്ഞിൽ പൂണ്ടു ചിലപ്പോൾ അപകടം പറ്റാനുമിടയുണ്ട്. താഴേയ്ക്കു വഴുതി വീണാൽ നിങ്ങളൊരുപക്ഷേ എടുത്തെറിയപ്പെടും. വീട്ടിനകത്തടച്ചിരുന്നു വായിയ്ക്കാമെന്നുവെച്ചാൽ സ്കോട്ടും ഡൊമിനിക് പ്രാഡ്ട്ടും സാധാരണഗതിയിൽ നിങ്ങളെ കണ്ടതായി ഭാവിയ്ക്കില്ല! കണക്കെഴുത്ത്, മദ്യപാനം, കോപാവേശം, വിഷാദമൂകമായ വൈകുന്നേരങ്ങൾ! അതങ്ങനെ അടുത്ത ദിവസവും തുടരും; അവസാനം മഞ്ഞുകാലം പൊയ്ക്കഴിഞ്ഞാൽ അവാച്യമായൊരു വിജയഭാവം നിങ്ങളെ താനേ വന്നു പൊതിയും.

ശരിയ്ക്കുമൊരു 'ചൈൽഡ് ഹാരോൾഡാ'യിരുന്ന ഒനേഗിൻ അക്കാലത്തു വിഷാദത്തിന്റെ ഒരുതരം മൌഢ്യത്തിലേക്കു സ്വയമറിയാതെ ചെന്നുവീണിരുന്നു; വീട്ടിലായിരിക്കുമ്പോൾ പ്രഭാതത്തിലെ മഞ്ഞുകുളിയോടെ മിക്കവാറും അയാളുടെ ദിവസം തുടങ്ങും; ഏകാന്തമായ ചിന്തയിൽ മുഴുകിയിരിയ്ക്കുക മാത്രമാണയാളുടെ ഒരേയൊരു പണി; അതിനിടയിൽ പഴയ കൗതുകം മറക്കാതിരിയ്ക്കാൻ ഒന്നുരണ്ടു വട്ടം ബില്യാർഡിസിലൊരു കൈ നോക്കും; വൈകുന്നേരം വെളിച്ചം മങ്ങുന്നതോടെ കളിയുപേക്ഷിച്ചു കുതിരവണ്ടിയിൽ വന്നിറങ്ങുന്ന ലെൻസ്കിയെ പ്രതീക്ഷിച്ചു മേശ നെരിപ്പോടിനരികിലേയ്ക്കു നീക്കി അയാൾ കാത്തിരിയ്ക്കും; അപ്പോഴേക്കും അത്താഴത്തിനു നേരമായി; കവിയെ സൽക്കരിയ്ക്കാൻ, നാവിൽ വെള്ളമൂറുന്ന, സ്വർഗീയമായ മധുച

ഷകങ്ങൾ, 'ക്ലിക്കോട്ടും' 'മോയറ്റും' തണുപ്പിച്ച കുപ്പികളിൽ മേശപ്പുറത്തു നിരക്കും; 'ഹിപ്പോക്രീനി'നെപ്പോലെ അവ താനേ പതഞ്ഞു പൊന്തും; സ്വർണനിറത്തിലുള്ള കുമിളകൾ പലപ്പോഴും, ചില ഓർമ്മകളുണർത്തി, എന്നെ മയക്കി വശീകരിക്കാറുണ്ട്; ചിലപ്പോൾ ഞാനതിന്റെ മോദസത്തു നുണഞ്ഞു മോഹമുഗ്ധനായി പരിസരം ശ്രദ്ധിയ്ക്കാതെ ഇരുന്നുപോകും; അതൊന്നു രുചിയോടെ വലിച്ചു കുടിയ്ക്കാൻ സർവസ്വവും സന്തോഷപൂർവം ഞാൻ പണയം വെയ്ക്കാം! സുഹൃത്തുക്കളേ നിങ്ങളോർക്കുന്നോ, കവിതകളും പാട്ടുകളും അഭിനയവുമായി എത്ര നാടകോത്സവങ്ങളാണു നാമത്തരം സന്ദർഭങ്ങളിൽ ഉല്ലാസപൂർവം ആഘോഷിയ്ക്കാറുള്ളത്? സ്വർഗീയമായ എത്രയെത്ര സ്വപ്നങ്ങൾ! പക്ഷേ, ആ നുരയും പതയും എന്റെ ആമാശയത്തിൽ ചതിക്കുഴികൾ തീർത്തു. 'ബോർഡാക്സ്!', ഞാൻ ഭൃത്യനോടു വിളിച്ചു പറഞ്ഞു; ഈയിടെയായി അതാണെന്റെ പ്രിയപ്പെട്ട ഇനം. സജീവവും ചപലവും വന്യവുമായ വീഞ്ഞിനൊരു യജമാനഭാവമുണ്ട്, അതേസമയം ഒരു മന്ദബുദ്ധിയെപ്പോലെയും തോന്നും; വീഞ്ഞിനോട് എനിയ്ക്കിപ്പോൾ തീരെ താൽപ്പര്യമില്ല. പക്ഷേ, ബോർഡാക്സ്! സന്താപത്തിലും സന്തോഷത്തിലും, ഇന്നും നാളേയുമല്ല എന്നെന്നും, പരിചരിയ്ക്കാൻ തയാറായി അവസാനംവരെ വിശ്വസ്തത പുലർത്തി ഒഴിവുവേളകളുടെ ആനന്ദമായി, ഇവിടെയിതാ പ്രിയസുഹൃത്തായ ബോർഡാക്സ്! ആവേശത്തിന്റെ അഗ്നിജ്വാല കെട്ടടങ്ങി; സുവർണനിറത്തിലുള്ള ഇന്ധനങ്ങളിൽ പതയുടെ ചാരം പൊതിഞ്ഞു; വിളറിനേർത്ത ഒരു ധൂമനാളം അദൃശ്യമായി തലയ്ക്കു മുകളിൽ ചുരുളുകളായി പറന്നുനീന്തി; നെരിപ്പോട് ജ്വലിച്ചുകൊണ്ടേയിരുന്നു; ചിമ്മിനിയിൽനിന്നുള്ള പുക തിളങ്ങുന്ന ഗ്ലാസുകൾ കടന്നു പുറത്തേയ്ക്കൊഴുകി. മേശപ്പുറത്തു പരന്ന മദ്യത്തിന്റെ നുരയും പതയും സായം സന്ധ്യയിലെ മൂടൽമഞ്ഞുപോലെ ഉറഞ്ഞുപോയി... (ഈ സായാഹ്നവേളകൾക്കു മധുരം പകരാൻ ഞാനുമൊരു ഗ്ലാസ് രുചിച്ചു നോക്കട്ടെ, ആ വികാരമെന്താണെന്നു പക്ഷേ എനിയ്ക്കിന്നും പറയാനറിയില്ല!) ഇന്നിപ്പോൾ ഇതാ നമ്മുടെ സുഹൃത്തുക്കൾ അ നെയൊരു മോഹാവേശത്തിൽ മതിമയങ്ങി പരസ്പ

രം സംസാരിയ്ക്കാൻ തുടങ്ങി.

"അപ്പോൾ.... നിങ്ങളുടെ അയൽക്കാരി ഓൾഗ എന്തു പറയുന്നു. താത്യായനയ്ക്കു വിശേഷമൊന്നുമില്ലല്ലോ?"

"അതെയതെ..., അന്നത്തേക്കാൾ അവൾ കുറച്ചുകൂടി ഭേദപ്പെട്ടിട്ടുണ്ട്. ചെറിയൊരു ഉത്സാഹവും കാണാനുണ്ട്.. അവരെല്ലാം സുഖമായിരിയ്ക്കുന്നു. നിങ്ങളോട് പ്രത്യേകം അന്വേഷണം പറയാൻ അവരെന്നെ ഏൽപ്പിച്ചിട്ടുണ്ട്. ഓൾഗ! അവളെത്ര സുന്ദരിയായിരിയ്ക്കുന്നു! ആ മുഖത്തിനും കഴുത്തിനും ചുമലുകൾക്കും എന്തൊരു മനോഹാരിത! ഉന്മേഷവതിയുമാ ണവൾ! ഒരിയ്ക്കൽക്കൂടി നിങ്ങളവിടെ പോകണമായിരുന്നു. അവരതു പ്രതീക്ഷിയ്ക്കുന്നതായി എന്തോ എനിയ്ക്കു തോന്നുന്നു. രണ്ടുതവണ ചെന്നശേഷം നിങ്ങളങ്ങോട്ടു തിരിഞ്ഞു നോക്കിയതേയില്ല! അതെ, ഇപ്പോഴാണു ഞാനോർത്തത്! പ്രിയസുഹൃത്തേ, ഞാനെന്തൊരു മറയൻ, പറയാൻ വിട്ടുപോയി! നിങ്ങളെ അവർ പ്രത്യേകം ക്ഷണിച്ചിട്ടുണ്ട്.., ഇത്തവണ നിങ്ങൾ പോകുകതന്നെ വേണം!".

"ഞാൻ പോകണമെന്നോ, എന്തിന്? എന്ന്?...."

"അതെ, താത്യായനയുടെ ജന്മദിനം! ഓൾഗയും അമ്മയും നിങ്ങൾക്കുള്ള ക്ഷണം എന്നെ പ്രത്യേകം പറഞ്ഞേൽപ്പിച്ചിട്ടുണ്ട്. അടുത്ത ശനിയാഴ്ച! പോകാതിരിയ്ക്കാനൊരു കാരണം കണ്ടെത്താൻ വെറുതെ മിനക്കെടേണ്ട!".

"എനിയ്ക്കു വയ്യ! അവിടെ തിരക്കിനും ബഹളത്തിനും വിടുവാക്കുകൾക്കും ഒരവസാനമില്ല, പ്രാകൃതരായൊരു കൂട്ടം...".

"പക്ഷേ, എനിയ്ക്കങ്ങനെ തോന്നാറില്ല, ഞാൻ പറയട്ടെ! ആരാണവിടെ വരാനുള്ളത്? കുടുംബക്കാർമാത്രം; പറയൂ.... നിങ്ങൾ പോകാമെന്നു സമ്മതിയ്ക്കുന്നതാണു നല്ലത്! സുഹൃത്തേ. എന്തു പറയുന്നു?".

"നിങ്ങൾക്കു നിർബന്ധമാണെങ്കിൽ... സമ്മതിച്ചേക്കാം!".

"വളരെ നല്ലത്!".

സുഹൃത്തുമായി പാനോപചാരം നടത്തി ഗ്ലാസ് മുഴുവൻ ഒറ്റയടിയ്ക്കു വലിച്ചുതീർത്ത ലെൻസ്കി വീണ്ടും ഓൾഗയുടെ അപദാനങ്ങൾ വാഴ്

ത്താൻ തുടങ്ങി. ദൈവമേ, യഥാർത്ഥപ്രണയം...!

വിവാഹത്തിന വെറും രണ്ടാഴ്ചമാത്രം ശേഷിയ്ക്കുന്ന ലെൻസ്കിയുടെ ഹർഷോന്മാദങ്ങൾക്കു പരിധിയുണ്ടായിരുന്നില്ല. വളരെക്കാലമായി കാത്തിരുന്ന പ്രണയത്തിന്റെ സുവർണകിരീടം, ആദ്യരാത്രിയുടെ നിഗൂഢതകൾ, എല്ലാമെല്ലാം ആവേശത്തോടെ അയാൾ സ്വപ്നം കണ്ടു. സുഖശീതളമായ ചിന്തകളിൽ അയാൾ വിവാഹച്ചടങ്ങുകളുടെ അലോസരങ്ങളും വിഷമതകളും തീരെ മറന്നു. അത്തരം വിഷയങ്ങളോടു മാനസികമായൊരു മരവിപ്പാണയാൾ പ്രകടിപ്പിച്ചത്. പാവം ലെൻസ്കി, തുറന്നു പറയട്ടെ, ഈയൊരു ഭാവത്തിനുമാത്രമായി ജനിച്ചതു പോലെ തോന്നി; അവൾ, ഓൾഗ, തന്നെ അഗാധമായി പ്രണയിയ്ക്കുന്നു... സംശയത്തിന്റെ ലാഞ്ഛനയില്ലാതെ ആനന്ദനിർവൃതിയിൽ മുങ്ങിയ അയാൾ അങ്ങനെതന്നെ ഉറച്ചു വിശ്വസിച്ചു!. കാൽപ്പനികചിന്തകളിൽ മുഴുകി മനസ്സിന്റെ ഭയാശങ്ക മുഴുവൻ ഒരു ചുംബനത്തിലൂടെ സാന്ത്വനിപ്പിയ്ക്കാമെന്നു കരുതുന്ന അയാൾ, സത്രത്തിലിരുന്നു കുടിച്ചുകൂത്താടുന്ന വഴിപോക്കനെപ്പോലെ, സമയം നീങ്ങുന്നതു മനസ്സിലാക്കാതെ പൂവിലെ തേൻ നുകരുന്ന വണ്ടിനെപ്പോലെ, തീർത്തും അനുഗൃഹീതനായിരുന്നു! സകലതും മുൻകൂട്ടി കാണുന്ന സമചിത്തർക്കു പക്ഷേ, അത്തരം പ്രവൃത്തികളിലും സംസാരങ്ങളിലും പ്രകടമാകുന്ന ഉദ്ദേശം വെറുപ്പും കോപവും ജനിപ്പിയ്ക്കാൻ സാദ്ധ്യതയുണ്ട്; പക്വത വന്ന അയാളുടെ ഹൃദയം അതുകൊണ്ടുതന്നെ ഒരുപക്ഷേ മരവിച്ചുപോകും; അതയാൾക്കൊരിയ്ക്കലും മറക്കാനും കഴിഞ്ഞെന്നു വരില്ല!

# അഞ്ച് : വിരുന്ന്

അക്കൊല്ലം വയലിലും പറമ്പിലുമായി വൈമനസ്യത്തോടെ മടിച്ചുനിന്ന ശരത്കാലം മന്ദഗതിയിലാണു കടന്നുപോയത്. ഡിസംബർ മൂന്നാം തീയതി രാത്രി പെട്ടെന്നു മഞ്ഞുവീഴാൻ തുടങ്ങുന്നതുവരെ തണുത്തു മരവിച്ച വിരലുകളുമായി പ്രകൃതി കാത്തിരുന്നു. അന്നത്തെ പ്രഭാതം പ്രകാശമാനമായിരുന്നു. നേരത്തേ ഉറക്കമുണർന്ന താത്യായന മുറ്റത്തും തോട്ടത്തിലും പുരപ്പുറത്തും തങ്ങിനിന്ന വിളറിയ നിറം കൺനിറയെ കണ്ടു. കിളികൾ വൃക്ഷങ്ങളിലിരുന്നു ചിലയ്ക്കുന്നുണ്ടായിരുന്നു. തണുത്തുറഞ്ഞ ജനൽഗ്ലാസുകളും ദൂരത്തുള്ള മലനിരകളും പൊൻവെയിലിൽ തിളങ്ങി. വെള്ളപ്പൂതപ്പു പുതച്ച വൃക്ഷങ്ങൾക്കു ചുറ്റും മഞ്ഞുപാളികൾ മൃദുവായ പരവതാനി വിരിച്ചതുപോലെ തോന്നി. ശിശിരകാലം!... നവീനമായൊരു ഉത്സാഹത്തിമർപ്പോടെ ഗ്രാമീണരായ കർഷകർ ഉന്തുവണ്ടികൾ വലിച്ചു പാതകൾക്കു ജീവൻ പകർന്നു. മഞ്ഞുപാളിയിൽ ചവിട്ടി തെന്നിവീഴാതെ സൂക്ഷ്മതയോടെ നടക്കുന്ന കുതിരകൾ ഇടയ്ക്കിടെ ചുറ്റും നോക്കി ചീറ്റിക്കൊണ്ടിരുന്നു. ചുവപ്പുനിറത്തിലുള്ള അരപ്പട്ടയും ചെമ്മരിയാടിന്റെ തോലിൽ തീർത്ത കോട്ടും ധരിച്ച വണ്ടിക്കാരൻ കൈയിൽ ചാട്ടയും പിടിച്ച് ഉഴവുചാലിലൂടെ തെളിയ്ക്കുന്ന വണ്ടികൾ മഞ്ഞുതരികൾ ചിതറിത്തെറിപ്പിച്ചു പതുക്കെ മുന്നോട്ടു നീങ്ങി. അയാളെ അനുകരിച്ചു കുസൃതിയായൊരു ബാലൻ ഒരു നായ്ക്കുട്ടിയെ കളിവണ്ടിയാക്കി വീട്ടുമുറ്റത്തു കളിയ്ക്കാനൊരുങ്ങി. കുതിരയുടെ ഭാഗം അവൻതന്നെ അഭിനയിച്ചു. തണുപ്പേറ്റു വിരലുകൾ മരവിച്ചെങ്കിലും കുതിയ്ക്കുകയും ചാടുകയും ചെയ്തു വിസ്മയകരമായ പല അഭ്യാസങ്ങളും അവൻ നടത്തി. വേദനകൊണ്ടു പിടയ്ക്കുന്ന അവനെ നോക്കി അമ്മ മുറിയ്ക്കകത്തു നിന്നു ശകാരിയ്ക്കുന്നതു പക്ഷേ, കാഴ്ചക്കാർക്കു കൗതുകമാണു ജനിപ്പിച്ചത്. പ്രിയവായനക്കാരേ, പ്രകൃതിയുടെ

വിചിത്രമായ ഈ ശിശിരകാലം ഒരുപക്ഷേ നിങ്ങൾക്കു തീരെ അനാകർഷകമായി തോന്നിയേക്കാം. കവിതയിൽ പ്രചോദനം കണ്ടെത്തിയ വ്യാസേംസ്കി ശുദ്ധമായ മനസ്സിന്റെ ഉൾപ്രേരണയിൽ ആദ്യത്തെ മഞ്ഞുവീഴ്ചയുടെ വികാരങ്ങളും അനുഭൂതികളും നമുക്കു പകർന്നു തന്നിട്ടുണ്ട്. തണുത്ത ദിവസങ്ങളുടെ ആഹ്ലാദാനുഭവങ്ങളും ഹിമശകടങ്ങളിലെ രഹസ്യസങ്കേതങ്ങളും ചിത്രീകരിച്ച് ഉദാത്തമായ കൽപ്പനകളിലൂടെ അദ്ദേഹം നമ്മെ മോഹിപ്പിച്ചിരുന്നു. അദ്ദേഹത്തേയോ, സ്വന്തം ഭൃത്യയെക്കുറിച്ചു നല്ലൊരു കവിതയെഴുതിയ ബാരറ്റിൻസ്കിയേയോ വെല്ലുവിളിയ്ക്കാൻ എന്തായാലും ഞാനുദ്ദേശിച്ചിട്ടില്ല! (എന്താണെന്നു വ്യക്തതയില്ലെങ്കിലും ഉള്ളിന്റെയുള്ളിൽ തനി റഷ്യാക്കാരിയായ) താത്യായനയ്ക്കു പക്ഷേ മരം കോച്ചുന്ന ശിശിരകാലം പ്രിയപ്പെട്ടതായിരുന്നു. ഗ്രാമീണമായ തണുപ്പ് അവൾക്കിഷ്ടമായിരുന്നു. വെയിലിൽ തിളങ്ങുന്ന ജലകണങ്ങൾ, ഉഴവുചാലുകൾ, മൂടൽമഞ്ഞിൽ തെളിയുന്ന സൂര്യപ്രകാശം, അസ്തമയകാന്തിയുടെ നേരിയ പാടലവർണം.. ഓരോ കാഴ്ചയും അവളെ എന്തെന്നില്ലാതെ വിസ്മയിപ്പിച്ചു!.

സ്വച്ഛശാന്തമായ ആ രാവുകളിലാണു ഗ്രാമീണർ വെളിപാടു പെരുന്നാൾ ആഘോഷിയ്ക്കാറുള്ളത്. വീട്ടിലെ വൃദ്ധകളായ ഭൃത്യകൾ സ്വാമിനിമാരുടെ ഭാവി പ്രവചിയ്ക്കും. വിവാഹപ്രായമെത്തിയ യുവതികൾക്കു പട്ടാളക്കാരനായൊരു ഭർത്താവിനെ ലഭിയ്ക്കാൻ ഓരോ വർഷവും അവർ ആത്മാർത്ഥമായി പ്രാർത്ഥിയ്ക്കും. ആ പഴയ കാലത്തു പ്രചരിച്ചുപോന്ന ആചാരങ്ങളിൽ ഓരോന്നിലും താത്യായന നിഷ്കപടമായ വിശ്വാസമർപ്പിച്ചു. ഓരോ മഞ്ഞുകാലത്തും ചന്ദ്രന്റെ വിളറിയ മുഖം നോക്കി എത്രയെത്ര സ്വപ്നങ്ങളും മുന്നറിയിപ്പുകളുമാണവർ പറഞ്ഞുപോന്നത്. ദുർന്നിമിത്തങ്ങൾക്കു മുന്നിൽ ഉൽക്കണ്ഠയോടെ അവൾ നിന്നു വിറച്ചു. നേരിട്ടു കണ്ട സകലതും വിചിത്രവും നിഗൂഢവുമായ അശുഭങ്ങളായി അവളുടെ മനസ്സിൽ ഭയാശങ്ക വിതച്ചു. അടുപ്പിനടുത്തു ചൂടു കായാനിരുന്ന പൂച്ച പെട്ടെന്നു മുഖം കഴുകിവന്നു മീശയിൽ പറ്റിപ്പിടിച്ച വെള്ളത്തുള്ളി അതിഥികളുടെമേൽ കുടഞ്ഞ് അശുദ്ധമാക്കുന്നത് അവൾ ഭീതിയോടെ നോക്കിനിന്നു. കറുത്ത പക്ഷത്തിലെ

ശോഷിച്ച ചന്ദ്രൻ ജനലിലൂടെ എത്തിനോക്കിയത് അവളെ അസ്വ സ്ഥയാക്കി. ആകാശത്തുകൂടി ഒരു വാൽനക്ഷത്രം ഭൂമിയിലേയ്ക്കിറങ്ങി വരുന്നതവൾ കണ്ടു. അവളുടെ മുഖം വിവർണമായി, ഹൃദയം വിറച്ചു. തിളങ്ങുന്ന വാൽ ചുഴറ്റിവീശി ധൂമകേതു താഴോട്ടിറങ്ങുന്നത് ഉൽക്ക ണ്ഠാകുലമായ ഹൃദയത്തോടെ നോക്കി നിൽക്കുമ്പോൾ അവളുടെ ഉട ലാകെ കോരിത്തരിച്ചു. ആരോടെങ്കിലും ഉള്ളുതുറന്നു സംസാരിയ്ക്കാൻ അവൾ വെമ്പൽകൊണ്ടു. തീരെ നിനച്ചിരിയ്ക്കാത്തപ്പോൾ കറുത്ത താ ടിയുള്ള ഒരു സന്യാസിയെ കണ്ടുമുട്ടിയാൽ, അല്ലെങ്കിൽ പേടിച്ചരണ്ട മുയൽ വഴി മുറിച്ചുകടന്നു വയലിലേയ്ക്കു പാഞ്ഞുപോയാൽ, അകാരണ മായ ചില ആകുലതകളിൽ അവൾ ചെന്നുവീഴും. വിധിയുടെ മാരക മായൊരു പ്രഹരത്തിനു വിഷാദമൂകയായി അവൾ കാത്തിരിയ്ക്കും. പ ക്ഷേ ഈ ഭയാശങ്കകൾക്കിടയിലും നിഗൂഢമായൊരു സന്തോഷത്തി ന്റെ നീരുറവ അവൾ കണ്ടെത്തി. (പൊതുവേ വൈരുദ്ധ്യങ്ങളോടു മമ ത പുലർത്തുന്ന പ്രകൃതി ആപത്തുകളിൽ ചിലപ്പോഴൊക്കെ ആഹ്ലാദ ങ്ങളും ഒരുക്കിവെയ്ക്കാറുണ്ട്!). കമിതാക്കളുടെ ഭാഗ്യം നിർണയിയ്ക്കുന്ന ക്രിസ്തുമസ് രാവുകളെത്തി! ചിന്താശൂന്യമായ യുവത്വത്തിനു പശ്ചാ ത്താപങ്ങളുടെ പാപഭാരം പേറേണ്ടതി ല്ല; അനുഭവങ്ങളുടെ സൂക്ഷ്മദർ ശിനിയില്ലാത്ത അവരുടെ ദൃഷ്ടികൾ വിശാലവും പ്രകാശമാനവുമായ ചക്രവാളങ്ങളോളം നീണ്ടു കിടന്നു. പ്രായവും പക്വതയും വന്നവർക്കു മരണത്തിന്റെ തുറന്നു കിടക്കുന്ന കവാടങ്ങളിൽ എഴുതിയിരിക്കുന്ന നിയോഗങ്ങൾ മായികമായ ചിത്രജാലകത്തിലെന്നപോലെ വ്യക്ത മായി കാണാം. ആഹ്ലാദങ്ങൾ നശ്വരമാണെന്നും ജീവിതം ക്ഷണിക മായ നിഗൂഢതയാണെന്നും അവർക്കറിയാം. പക്ഷേ സാരമില്ല..., പ്ര ലോഭിപ്പിയ്ക്കുന്ന കഥകൾ പറഞ്ഞു പ്രതീക്ഷകൾ നമ്മെ ബാലിശഭാ വേന ഉല്ലസിപ്പിയ്ക്കുകയാണു ചെയ്യുന്നത്...! ചൂടേറ്റുരുകുന്ന മെഴുകുതിരി മനസ്സിൽ വിടരുന്ന ഭാവനകൾക്കനുരിച്ചു വിവിധരൂപങ്ങളായി അവ സാനം സ്വയമലിഞ്ഞില്ലാതാകുന്നതു താനിയ കൗതുകപൂർവം നോ ക്കിനിന്നു; തുടർന്നു പാത്രത്തിൽ നിറച്ചു വെച്ച വെള്ളത്തിൽ മുക്കിയ

മോതിരം കൈയിലെടുത്തു കുടയുമ്പോൾ സമപ്രായക്കാരായ പെൺ കുട്ടികൾ പഴയ ചില ഈ രടികൾ പാടും: താനിയയുടെ മനസ്സിൽ മു ഴങ്ങിക്കേട്ട പാട്ടിന്റെ സാരമിതായിരുന്നു: 'ഗ്രാമീണകർഷകർ ഫലഭൂ യിഷ്ഠമായ വയലുകൾ ഉഴുതുമറിച്ച് മൺവെട്ടികൊണ്ടു സുതാര്യമായ വെള്ളി കോരിയെടുക്കുന്നു; അങ്ങനെ സൗഭാഗ്യം കൊയ്യുന്നവർക്കാ യി ഞങ്ങളിതാ സ്തുതി പാടുന്നു'. 'സ്വാത്ക്കി'യുടെ[11] ഈ ഗാനം പ ക്ഷേ ഗൃഹാതുരത്വത്തിന്റെ വേദനയാണു നമുക്കു പകരുന്നത്; അതി നേക്കാൾ 'പൂച്ചക്കുഞ്ഞുങ്ങളുടെ കല്യാണ'ത്തെക്കുറിച്ചു പാടുന്നതാണു ബാലികമാർക്കിഷ്ടം!.

തണുത്തുറഞ്ഞ രാവ്, നിർമ്മലമായ ആകാശം! തിളങ്ങുന്ന നക്ഷ ത്രങ്ങൾ അനന്തമായ ഉഴവുചാലുകളിൽ പാരസ്പര്യത്തോടെ നീങ്ങി ക്കൊണ്ടിരുന്നു. തണുപ്പു വകവെയ്ക്കാതെ താത്യായന വെളിച്ചം മങ്ങി യ പൂന്തോട്ടത്തിലേയ്ക്ക് ഇറങ്ങിച്ചെന്നു. പൂർണചന്ദ്രനു നേരെ അവളൊ രു കണ്ണാടി ഉയർത്തിപ്പിടിച്ചു. പക്ഷെ അതിന്റെ കറുത്തിരുണ്ട പ്രത ലത്തിൽ വിഷാദാത്മകമായി വിറയ്ക്കുന്ന സ്വന്തം മുഖമല്ലാതെ മറ്റൊ ന്നുമവൾ കണ്ടില്ല. സമയം ഇഴഞ്ഞു പോയി... മഞ്ഞു ഞെരിഞ്ഞമരു ന്ന ശബ്ദം... ആരോ നടന്നുപോകുന്നുണ്ട്! അവൾ കാലടിശബ്ദം കേ ൾപ്പിയ്ക്കാതെ അയാളെ പിന്തുടർന്നു. മുളന്തണ്ടിൽനിന്നൊഴുകുന്ന മൃദുല മായ മന്ദ്രസ്വര ത്തിൽ അവൾ ചോദിച്ചു: "ആരാണു നിങ്ങൾ?". നട ക്കുന്നതിനിടയിൽ ആ മനുഷ്യൻ പരുഷശബ്ദത്തിൽ പറഞ്ഞു: "ഒരു മാന്യൻ!". അവൾക്കൊന്നും മനസ്സിലായില്ല. ഭാവി പ്രവചിയ്ക്കുന്നതിൽ വിശ്വാസമുള്ള ആയമ്മയുടെ ഉപദേശം മാനിച്ച് ആരും കാണാതെ അവർ കുളിമുറിയ്ക്കകത്തു 'വശ്യ'ത്തിനുള്ള ഒരുക്കം നടത്തി; നൊടിയി ടയിൽ ഒരു മേശയും രണ്ടു കസേരകളും വലിച്ചിട്ടു; പക്ഷേ, താനിയയ്ക്കു ഭയമായിരുന്നു; ഞാനോർക്കുന്നു, സുഖോവ്സ്ക്കിയുടെ സ്വെറ്റ്ലാന യും അങ്ങനെയാണു പെരുമാറിയത്... അതെ, എനിയ്ക്കും ഈ ഭാഗ്യ പ്രവചനങ്ങൾ താങ്ങാനാവില്ല; അവസാനം മാനസികമായ ആയാ സം ശമിപ്പിയ്ക്കാൻ അയഞ്ഞ വസ്ത്രങ്ങൾ ധരിച്ച് അവൾ ഉറങ്ങാൻ കി ടന്നു. നാലുപാടും വട്ടമിട്ടു പറക്കുന്ന പ്രണയദേവതയ്ക്കായി തലയണയ്ക്കു

കീഴെ അവളെപ്പോഴും ഒരു കണ്ണാടി സൂക്ഷിച്ചുവെയ്ക്കാറുണ്ട്. താമസി യാതെ താനിയ സ്വച്ഛശാന്തമായ ഉറക്കത്തിലേക്കു വഴുതിവീണു.

പക്ഷേ, അത്ഭുതകരമായൊരു സ്വപ്നത്തിലേയ്ക്കാണവൾ പൊടുന്ന നെ ഊളിയിട്ടിറങ്ങിയത്: അപരിചിതമായൊരു ലോകത്തു മഞ്ഞു മൂ ടിയ താഴ്‌വരയിൽ ദേഹത്തു മുഴുവൻ പറ്റിപ്പിടിച്ച മഞ്ഞുചീളുകളുമാ യി അവളലഞ്ഞുതിരിയുന്നു; മഞ്ഞുമലകളിൽനിന്നു ശക്തമായൊരു ജലപ്രവാഹം നുരയും പതയും ചിതറി കുതിച്ചുപായുന്നുണ്ട്. കാടിന്റെ ഉള്ളിലേയ്ക്കൊഴുകുന്ന വെള്ളം ഘനീഭവിപ്പിച്ചു മെരുക്കാൻ ശൈത്യ കാലത്തെ തണുപ്പിനു പക്ഷേ കഴിഞ്ഞിട്ടില്ല. മഞ്ഞു മൂടിയ രണ്ടു മെ ലിഞ്ഞ മരക്കമ്പുകൾ തോടിനു കുറുകെ പാലംപോലെ കിടന്നു. ഇട റിവീഴാനിടയുള്ള ആ വരമ്പിൽ കാലു വെയ്ക്കാൻ ആരായാലും രണ്ടു ത വണ മടിച്ചുനിൽക്കും. ഇതികർത്തവ്യതാമൂഢയായി അവളവിടെ നി ന്നു. ഒരു വേർപാടിന്റെ വേദനയുണർത്തുന്നതുപോലെ ഇരുവശത്തുമു ള്ള അഗാധമായ ഗർത്തത്തിലേയ്ക്കവൾ ഉറ്റുനോക്കി. ഇരമ്പുന്ന ജലപ്ര വാഹം മറികടന്ന് അപ്പുറം കടക്കാൻ അവൾക്കു സഹായമായി ആ രുമില്ല. പെട്ടെന്നെതിർവശത്തു നിന്നൊരു മഞ്ഞുപാളി കനത്ത ശബ്ദ ത്തോടെ ഒന്നടങ്കം താഴോട്ടടർന്നു വീണു. ആ ഒളിത്താവളത്തിൽനി ന്നു ദേഹം മുഴുവൻ കറുത്തു രോമാവൃതനായ ഒരു കരടി ഉണർന്നെഴു ന്നേറ്റു. ഭയാക്രാന്തയായ താത്യായന ഉച്ചത്തിൽ നിലവിളിച്ചു! തൊട്ടു പിന്നി ലൊരു ആക്രോശം.. മറുകരെയെത്തിയ്ക്കാമെന്ന സഹായവാ ഗ്ദാനംപോലെ ആ കരടിയുടെ വളഞ്ഞ നഖങ്ങൾ തനിയ്ക്കു നേരേ നീ ണ്ടു വരുന്നതവൾ കണ്ടു. സകല ധൈര്യവും സംഭരിച്ച് വിറയ്ക്കുന്ന വിര ലുകളോടെ അവൾ കരടിയെ മുറുകെ പിടിച്ചു. ദുർബലമായ പാലത്തി ലൂടെ കരടി സുരക്ഷിതമായി അവളെ മറുകരയ്ക്കെത്തിച്ചു. ഉൾഭയം അ ടക്കാനാവാതെ അവൾ നിന്നു വിറ ച്ചു. പക്ഷേ, ജാഗ്രത! തൊട്ടുപിന്നി ൽ കരടി അവളെ പിന്തുടരുന്നുണ്ട്! തിരിഞ്ഞു നോക്കാതെ, ഒരു നി മിഷം ശങ്കിച്ചു നിൽക്കാതെ, ഭഗ്നാശയായി അവൾ മുന്നോട്ടോടി. ഇ രുണ്ടു ബീഭത്സമായ ആ മുഖത്തിന്റെ നേർക്കാഴ്ചയിൽനിന്നു വിഹ്വല

മായ അവളുടെ മനസ്സിനു വിടുതൽ നേടാനായില്ല. മുന്നോട്ടു കുതിയ്ക്കുന്തോറും ഉച്ചത്തിലമറിക്കൊണ്ടു കരടി അവളെ പിന്തുടർന്നു. ദൂരെ നിശ്ശബ്ദമായ മലയിടുക്കിൽ വിജനമായൊരു വനാന്തരം അവൾ കണ്ടു. സൂര്യപ്രകാശം കടക്കാനാവാത്തവിധം വൃക്ഷങ്ങൾ മാനത്തോളം വളർന്നു നിന്നിരുന്നു. മഞ്ഞുപൊതിഞ്ഞ മരച്ചില്ലകളിൽ കാൽതട്ടി അവൾ ഇടറിവീഴാൻ തുനിഞ്ഞു. നാലുവശത്തും നാരകവും ചന്ദനവും ദേവദാരുവും നക്ഷത്രകിരീടങ്ങളുമായി നിന്നു. അവൾ ഓടിക്കൊണ്ടിരുന്ന കാലടിപ്പാത പതുക്കെപ്പതുക്കെ അവ്യക്തമായി. ലോകമാകെ മഞ്ഞുമലയി ൽ മുങ്ങി ഗാഢനിദ്രയിൽ വീണതുപോലെ കാണപ്പെട്ടു. വൃക്ഷങ്ങൾക്കിടയിലൂടെ ഓടി അവൾ കരടിയുടെ കണ്ണിൽനിന്നൊഴിഞ്ഞു മാറാൻ നോക്കി. അവളുടെ കാലുകൾ മഞ്ഞിൽ പുതഞ്ഞു; താഴോട്ടു നീണ്ടുകിടന്ന ഒരു മരക്കൊമ്പ് അവളുടെ മുടിയിലുടക്കി കഴുത്തിൽ ചുറ്റിപ്പിടിച്ചു കാതിലെ സ്വർണക്കമ്മലുകൾ പിടിവാശിയോടെ പറിച്ചെടുത്തു; ഹിമധൂളികൾ മൂടിയ അവളുടെ ഒരു ചെരിപ്പ് കാലിൽനിന്നൂരി തെറിച്ചുപോയി; കൈയിലെ കൈലേസ് താഴെ വീണു; ഭയപ്പാടിനിടയിൽ കൈലേസു വീണ്ടെടുക്കാൻ സമയമില്ല; ആ ഭീകരജന്തു തൊട്ടു പിന്നിലുണ്ട്; ഭയം മൂലം അവൾക്കൊന്നും ചെയ്യാൻ ധൈര്യം വന്നില്ല. പാവാടയുടെ തൊങ്ങൽ വലിച്ചു കയറ്റി അവളോടി. സർവശക്തിയും സമാഹരിച്ച് അവൾ കരടിയിൽ നിന്നു രക്ഷപ്പെടാൻ ശ്രമിച്ചു. അവസാനം ശ്വാസമിടിപ്പ് വർദ്ധിച്ചു പരവശയായി അവൾ മഞ്ഞിലേയ്ക്കു കമിഴ്ന്നു വീണു; തൽക്ഷണം കരടി അവളെ സ്വന്തം കൈകളിൽ എടുത്തുയർത്തി. കരടിയുടെ കുതിപ്പിലും ശ്വാസോച്ഛ്വാസത്തിലും മൂർച്ചയുള്ള നഖങ്ങൾ സ്വന്തം ശരീരത്തിലേൽക്കാതെ അവൾ മരവിച്ചതുപോലെ കിടന്നു. നടക്കുന്നതിനിടയിൽ ചുഴറ്റിയെറിയപ്പെട്ടതുപോലെ വഴിയിൽക്കണ്ട ഒരു കുടിലിന്റെ മുൻവശത്തേയ്ക്കവൾ ആഞ്ഞുപതിച്ചു. നാലുപാടും വൃക്ഷങ്ങൾ പൊതിഞ്ഞു മഞ്ഞിൽ കുളിച്ചതുപോലെ കാണപ്പെട്ട ആ കുടിലിന്റെ ഒരു ജനലിൽനിന്നു മാത്രം ഇളം ചുവപ്പു കലർന്ന പ്രകാശരശ്മികൾ പുറത്തേയ്ക്കു പ്രസരിച്ചുകൊണ്ടിരുന്നു. അകത്തുനിന്ന് ഉച്ചത്തിലുള്ള ശബ്ദവും ബഹളവും മുഴങ്ങിക്കേട്ടു.

കരടി അവളോടു പറഞ്ഞു: "പേടിയ്ക്കേണ്ട, പ്രിയപ്പെട്ടവളേ, ഇവിടെ നിന്റെ സുഹൃത്തുക്കളാണു ജീവിയ്ക്കുന്നത്, വരൂ. ഈ ഒച്ചപ്പാടും ബഹളവും സാരമാക്കാതെ അവരുമായി സൗഹൃദം പങ്കിടൂ!". വാതിൽ തള്ളിത്തുറന്നു കരടി അവളെ അകത്തെ നിലത്തു കൊണ്ടുചെന്നു കിടത്തി; അവൾ കണ്ണു തുറന്നു; കരടി പൊയ്ക്കഴിഞ്ഞിരിയ്ക്കുന്നു; വിശാലമായൊരു മുറിയ്ക്കകത്താണ് അവൾ കിടക്കുന്നത്; വാതിലിനു പിന്നിൽ ആർപ്പുവിളികളും കൂട്ടനിലവിളികളും ഗ്ലാസുകൾ കൂട്ടിയുരസുന്ന കോലാഹലങ്ങളും കേൾക്കാം; താക്കോൽദ്വാരത്തിലൂടെ ഒളിഞ്ഞു നോക്കിയ അവൾക്കു സ്വന്തം കണ്ണുകളെ വിശ്വസിയ്ക്കാനായില്ല...! സങ്കൽപ്പങ്ങൾക്കതീതമായൊരു കാഴ്ച! മേശയ്ക്കു ചുറ്റും പൈശാചികമായൊരു ജനക്കൂട്ടം; കൊമ്പുള്ള ഒരാൾക്കു നായയുടെ മുഖം; പൂവൻകോഴിയുടെ ശിരസ്സാണു മറ്റൊരാൾക്ക്; ഊശാന്താടിയും പേടിപ്പിയ്ക്കുന്ന മുഖവുമുള്ള ഒരു മന്ത്രവാദിനിയേയും അവളവർക്കിടയിൽ കണ്ടു. ചുമരിനോടുചേർന്ന് ഒരസ്ഥിപഞ്ജരം ഉദ്ധതഭാവത്തോടെ നിൽക്കുന്നു; പാതി കൊക്കും പാതി പൂച്ചയുമായി വാലുള്ള ഒരു കുറിയ മനുഷ്യനും അവരിലുണ്ട്. ചിലന്തിയെപ്പോലെ അപരിചിതഭാവത്തിൽ മറ്റുള്ളവരെ നോക്കുന്ന ചിറക്കൊമ്പു മത്സ്യവും, വൻവാത്തിന്റെ കഴുത്തിൽ കയറി തലയോട്ടിയിൽ ചുവന്ന തൊപ്പി ധരിച്ച ഒരത്ഭുതജീവിയേയും അവളവിടെ കണ്ടു! നാടൻ ശൈലിയിൽ നൃത്തം ചെയ്യുന്ന കാറ്റാടിമില്ല് ചിലപ്പോളൊരു ആട്ടുതൊട്ടിലായി മാറി; കുരയും ചിരിയും ചൂളവും കൊട്ടിപ്പാട്ടും കൂക്കിവിളിയും കുതിരക്കുളമ്പടിയും മനുഷ്യരുടെ ചിലമ്പലുകളുമായി അന്തരീക്ഷം ശബ്ദായമാനമായിരുന്നു. അപ്പോൾ, അതാ, ആ ചെറ്റപ്പുരയ്ക്കകത്തു താത്യായന ഒരാളെ തിരിച്ചറിഞ്ഞു! അവൾ ഭയാശങ്കകളോടെ ആരാധിച്ചിരുന്ന നമ്മുടെ കഥാനായകൻ ഒനേഗിനായിരുന്നു, അയാൾ! ആ ആരവങ്ങൾക്കിടയിലും മദ്യചഷകം മോന്തുന്ന അയാൾ ഇടയ്ക്കിടെ വാതിൽക്കലേക്കു ഗൂഢമായി കണ്ണയച്ചുകൊണ്ടിരുന്നു; അയാൾ തലയാട്ടുമ്പോൾ ആ വിചിത്രജീവികൾ ആർത്തിരമ്പി; അയാൾ കുടിയ്ക്കുമ്പോൾ അവർ വെറി പിടിച്ചു മോങ്ങി; അയാൾ

പൊട്ടിച്ചിരിയ്ക്കുമ്പോൾ അവർ നിലത്തു വീണുരുണ്ടു; അയാൾ നെറ്റി ചുളിയ്ക്കുമ്പോൾ അവർ നിശ്ശബ്ദരായി. അവിടെ അയാളാണ് അവരുടെ രാജാവെന്നു വ്യക്തം! ഭയത്തിൽനിന്നു സാവധാനം മോചിതയായ തായന പെൺകുട്ടികൾക്കു സഹജമായ കൗതുകത്തോടെ വാതിൽ പതുക്കെ തുറക്കാൻ ശ്രമിച്ചു; അകത്തേയ്ക്കു തള്ളിക്കയറിയ കാറ്റിൽ മെഴുകുതിരിയുടെ നാളങ്ങൾ ഇക്കിളിക്കൊണ്ടു; മുറിയ്ക്കുള്ളിൽ ഭീതിദമായ സംഘർഷം നിറഞ്ഞു; കസേര കാലുകൊണ്ടു തള്ളിമാറ്റി ഒനേഗിൻ എഴുന്നേറ്റു വാതിൽക്കലേയ്ക്കു കുതിച്ചു. ഭയാക്രാന്തയായ അവൾ ഓടിയൊളിയ്ക്കാൻ ശ്രമിച്ചു. പക്ഷേ അവൾക്കനങ്ങാൻ കഴിഞ്ഞില്ല. കാലുകൾ മരവിച്ചിരിയ്ക്കുന്നു. ഓടാനുള്ള അദ്ധ്വാനമെല്ലാം പാഴായി. ഒനേഗിൻ വാതിൽ വലിച്ചുതുറന്ന് അവളെ പൈശാചികസംഘത്തിനു കാണിച്ചുകൊടുത്തു. ഘോരാട്ടഹാസത്തിന്റെ ഇടിമുഴക്കങ്ങൾ അന്തരീക്ഷത്തിൽ ഉരുണ്ടുകൂടി; എല്ലാ കണ്ണുകളും അവളുടെ നേരേ തിരിഞ്ഞു; കൊമ്പും കുളമ്പും വളഞ്ഞ തുമ്പിക്കൈകളും ദംഷ്ട്രയും തേറ്റയും രക്തക്കറ പുരണ്ട വിഷപ്പല്ലുകളും അവളുടെ കണ്ണിൽ നൃത്തം ചെയ്തു; താടി നീട്ടി ജട വളർത്തി തീക്ഷ്ണമായ കണ്ണുകൾ തുറിപ്പിച്ച് അവർ അസ്ഥിമാത്രമായ വിരലുകൾ അവളുടെ നേരേ ചൂണ്ടി. അലൗകികമായ ശബ്ദമുയർത്തി അവരെല്ലാം ഒരേ സ്വരത്തിൽ ആർത്തുവിളിച്ചു: "ഇവളെ എനിയ്ക്കു വേ ണം, ഇവളെന്റെ മാത്രം!". അതേസമയം എല്ലാവർക്കും മേലേ ഒനേഗിൻ ഉച്ചത്തിലലറി, "ഇവളെന്നെ തേടിയാണു വന്നത്!". പെട്ടെന്നു വിചിത്രജീവികൾ ഒന്നടങ്കം അവളുടെ കണ്മുന്നിൽനിന്നു മറഞ്ഞു. വെളിച്ചം മങ്ങി ഇരുണ്ട മുറിയിൽ അവരിരുവരും തനിച്ചായി. ഒനേഗിൻ അവളെ സ്വന്തം കൈകളിൽ കോരിയെടുത്തു മൂലയ്ക്കലുള്ള കട്ടിലിൽ കൊണ്ടുചെന്നു കിടത്തി. അവളുടെ കവിളിലേയ്ക്ക് അയാൾ സാവധാനം മുഖമണച്ചു..! പൊടുന്നനെ തീരെ അപ്രതീക്ഷിതമായി തുറന്നു കിടന്ന വാതിലിലൂടെ ഓൾഗയും ലെൻസ്കിയും അകത്തേയ്ക്കു പ്രവേശിച്ചു. പെട്ടെന്നു തള്ളിക്കയറിയ കാറ്റിൽ മെഴുകുതിരിനാളം ഒരു നിമിഷം തെളിഞ്ഞു കത്തി. അനുവാദം ചോദിയ്ക്കാതെ വലിഞ്ഞു കയറി വന്നവർക്കു നേരേ ആഭിചാരം പ്രയോഗിയ്ക്കാനെന്നപോലെ

കുപിതനായ ഒനേഗിൻ പെട്ടെന്നു കൈയുയർത്തി അവരെ വാതിൽ ക്കൽ തടഞ്ഞുനിർത്തി. മരണത്തിന്റെ മരവിപ്പുമായി താനിയ കട്ടി ലിൽത്തന്നെ കിടന്നു. അവരുടെ വാഗ്വാദം ഉച്ചസ്ഥായിയിലേയ്ക്കു നീ ങ്ങുമ്പോൾ ആരും കാണാതെ യെവ്ജനി തിടുക്കത്തിലൊരു കത്തി കടന്നെടുത്തു; അടുത്ത നിമിഷം ലെൻസ്കി ജീവനറ്റു താഴെ വീണു; ഇ രുട്ടു കനത്തു; ഭീഷണമായൊരു നിലവിളി... മുറിയാകെ വിറച്ചു...

ഭയാശങ്കമൂലം കനം തൂങ്ങിയ മനസ്സുമായി താനിയ ഉണർന്നു പരി ഭ്രാന്തിയോടെ നാലു വശവും നോക്കി. മുറിയിൽ പ്രഭാതത്തിന്റെ പ്ര കാശം പരന്നിരിയ്ക്കുന്നു. തണുത്ത ജനൽഗ്ലാസിലൂടെ സൂര്യന്റെ നവോ ന്മേഷകരമായ പൊൻകിരണങ്ങൾ എത്തിനോക്കുന്നത് അവൾ ക ണ്ടു. വാതിൽ മലർക്കെ തുറന്ന് അകത്തു കടന്ന ഓൾഗ ഒരു മീവൽ പ്പക്ഷിയെപ്പോലെ സുന്ദരിയായി കാണപ്പെട്ടു. ഉഷസ്സിന്റെ പ്രസന്നത യും മനോഹാരിതയും അവൾക്കു പരിവേഷം ചാർത്തി. "പറയൂ, എ ന്നോടു പറയൂ, ആരെയാണു നീ സ്വപ്നം കണ്ടത്?". പക്ഷേ, ഓൾഗ ചോദിച്ചതു കേട്ടില്ലെന്ന മട്ടിൽ മറുപടി പറയാതെ, മനശ്ചാഞ്ചല്യം കാണിയ്ക്കാതെ, താനിയ തലയണയ്ക്കു കീഴെ നിന്നൊരു പുസ്തകമെടു ത്തു ശ്രദ്ധാപൂർവം പേജുകൾ മറിച്ചു; ആ പുസ്തകത്തിൽ കാവ്യാത്മക മായ സാന്ത്വനങ്ങളോ അപ്രിയമായ സത്യങ്ങളോ രസകരമായ ചി ത്രങ്ങളോ യാതൊന്നുമുണ്ടായിരുന്നില്ല. വെർജിലിനും സെനേക്കെ യ്ക്കും ബൈറണും വാൾട്ടർ സ്കോട്ടിനും മാത്രമല്ല, ഏറ്റവും പുതിയ പുസ്ത കങ്ങൾക്കുപോലും മാർട്ടിൻ സഡേക്കയെപ്പോലെ നമ്മെ വശീകരി യ്ക്കാനാവില്ല. കാൽദിയൻ സന്യാസിയായ അദ്ദേഹം കാലത്തിന്റെ, സ്വപ്നങ്ങളുടെ, ദൈവജ്ഞനായിരുന്നു. നാടോടിയായ ഒരു കച്ചവട ക്കാരനാണു സൂക്ഷ്മവിജ്ഞാനത്തിന്റെ ഈ വരേണ്യകൃതി അവൾക്കു സമ്മാനിച്ചത്. പുറംചട്ട പൊയ്പ്പോയി തുന്നൽ വിട്ടു മഞ്ഞനിറത്തി ലുള്ള ആ പുസ്തകം സ്കോട്ടിന്റെ 'മാൽവിനാ'യോടൊപ്പം അന്നു മൂന്ന ര റൂബിളിനാണവൾ വാങ്ങിയത്. പകരമായി മർമ്മോണ്ടലിന്റെ ഓർ മ്മക്കുറിപ്പുകളും ലൊമനോസൊവിന്റെ രണ്ടു പാട്ടുകളും ഒരു വ്യാകര

ണപുസ്തകവും അയാൾ വേറേ വിലപേശി വാങ്ങിയെങ്കിലും അവൾ ക്കു സഡേക്ക ഏറെ പ്രിയപ്പെട്ടതായി തോന്നി; രാത്രി തലയണയ്ക്കു കീഴെ സൂക്ഷിച്ചുവെയ്ക്കാറുള്ള ആ പുസ്തകം അകാരണമായ വിഷാദം വ രുമ്പോഴെല്ലാം അവളുടെ സന്തോഷവും സാന്ത്വനവുമായി. ഉറക്കത്തി ൽ കണ്ട സ്വപ്നം അവളെ വല്ലാതെ അസ്വസ്ഥയാക്കി. അതിന്റെ ശ രിയായ അർത്ഥമോ പ്രസക്തിയോ അവൾക്കു മനസ്സിലായില്ല; രാ ത്രി കണ്ട സ്വപ്നത്തിന്റെ വ്യാഖ്യാനമാണവൾ ആ പുസ്തകത്തിൽ തി രഞ്ഞത്. അക്ഷരാനുക്രമണികയിൽനിന്നൊരു പക്ഷേ സൂചന ലഭി യ്ക്കുമെന്നു കരുതി അവളോരോ വാക്കും പരതിനോക്കി: കരടി, പാ ലം, ഇരുട്ട്, ദേവദാരു, വനം, മഞ്ഞ്, തുമ്പിക്കൈ, കൊടുങ്കാറ്റ്, മന്ത്ര വാദിനി തുടങ്ങി ഓരോന്നും അവൾ വിശദമായി പരിശോധിച്ചു. പ ക്ഷേ, അവളുടെ വർദ്ധിച്ചുവരുന്ന ഉദ്വേഗം സഡേക്കയ്ക്കു ശമിപ്പിയ്ക്കാവു ന്നതായിരുന്നില്ല. അന്തമില്ലാത്ത മനക്ലേശങ്ങളും വേദനകളുമാണ് ആ പേടിസ്വപ്നം അവളുടെ മനസ്സിൽ വിതച്ചത്. തുടർന്നു ദിവസങ്ങ ളോളം ആ സ്വപ്നത്തിന്റെ നിഗൂഢത അവളെ അലോസരപ്പെടുത്തി.

പക്ഷേ, ഇന്നു പ്രഭാതത്തിന്റെ താഴ്‌വരയിൽനിന്നു ചുവന്നുതുടുത്ത വിരലുകളുമായി പിറന്നുവീണ ബാലാരുണന്റെ കിരണങ്ങൾ ഭൂമിയെ തഴുകുമ്പോൾ പകലിന്റെ ആവേശമായി താനിയയുടെ ജന്മദിനമാണു കുടുംബം കൊണ്ടാടുന്നത്. ആശംസകളുമായെത്തിയ അയൽക്കാരു ടെ വണ്ടികളും ഭൃത്യരും കുതിരകളും തിക്കിത്തിരക്കി വീടിനു മുൻവ ശത്തുള്ള പാതയോരത്തെ ഗതാഗതത്തിനു തടസ്സം നേരിട്ടു. അതി ഥികളുടെ ബാഹുല്യത്തിൽ സൽക്കാരമുറി നിറഞ്ഞുകവിഞ്ഞു. അപ രിചിതമുഖങ്ങൾ പരസ്പരം അഭിവാദ്യം ചെയ്തു. ഉന്തിത്തള്ളി മുന്നോട്ടു നീങ്ങുന്നവരുടെ ബഹളം ആരവങ്ങളായി മാറി. വളർത്തുനായ്ക്കളേയും കൈയിലെടുത്തുവന്ന ചിലർ അവയുടെ കുരയും മോങ്ങലും നിയന്ത്രി യ്ക്കാൻ പാടുപെട്ടു. സുന്ദരികളായ പെൺകുട്ടികൾ അന്യോന്യം ചുംബി ച്ച് അടക്കം പറയുന്നതിന്റെ മന്ദ്രസ്വരം അന്തരീക്ഷത്തിന്റെ ശ്രുതി യായി നിറഞ്ഞു. മാന്യരായ അതിഥികൾ വാതിൽക്കൽ വന്നു വണ ങ്ങി അകത്തേയ്ക്കു കടന്നു. ശിശുക്കളുടെ കരച്ചിലടക്കാൻ പാടുപെടുന്ന

അമ്മമാർ ആയമാരെ ഉച്ചത്തിൽ പേരു പറഞ്ഞു വിളിയ്ക്കുന്ന സീൽക്കാരങ്ങളും കേട്ടു. പൊണ്ണത്തടിയൻ പുസ്തിക്കോവ് ഘനഗംഭീരഭാവത്തിൽ ഭാര്യയേയും കൂട്ടിയാണു വന്നത്; അടിമകൾക്കു ദുരിതജീവിതം സമ്മാനിയ്ക്കുന്നതിൽ ആത്മഹർഷം കണ്ടെത്തുന്ന നാട്ടുപ്രമാണിയായ ഗ്വോസ്ദിനും വന്നിട്ടുണ്ട്! രണ്ടു മുതൽ മുപ്പതു വയസ്സുവരെ പ്രായമുള്ള മക്കളേയും മുന്നിൽ നടത്തി തലയാകെ നരച്ചു വിളറിയ സ്കോട്ട്നിൻ കുടുംബം ഒന്നിച്ചൊരു കൂട്ടമായി തിക്കിത്തിരക്കി. അവരുടെ തൊട്ടടുത്തു സ്ഥലത്തെ അഴകിയ രാവണനായ പെതുഷ്ക്കോവുമുണ്ട്. അതാ എന്റെ 'ഭാഗിനേയൻ' ബുയാനോവ് മൃദുരോമങ്ങൾ നിറഞ്ഞ തലയിലൊരു കൂമ്പൻതൊപ്പിയും ധരിച്ചു നിൽക്കുന്നു! (നിങ്ങൾക്കദ്ദേഹത്തെ ഒറ്റനോട്ടത്തിൽ തിരിച്ചറിയാം!). പഴയ കാലത്തെ ഗുണ്ടാത്തലവനും പരദൂഷണപ്രിയനും അഴിമതിവീരനുമായി ഉദ്യോഗത്തിൽനിന്നു വിരമിച്ച ഫ്ലയാനോവും എല്ലാവർക്കുമിടയിൽ നടന്നു കുശലാന്വേഷണം നടത്തുന്നുണ്ട്. ചുവന്ന കൃത്രിമത്തലമുടിയും കറുത്ത കണ്ണടയുമായി കോമാളിവേഷം ധരിച്ച താംബോവ് അങ്ങുമിങ്ങും വെറുതെ ചുറ്റിനടന്നു. (മക്കളെ മറ്റുള്ളവർക്കുമുമ്പിൽ പ്രദർശിപ്പിയ്ക്കാനുള്ള വ്യഗ്രതയോടെ ഖർലിക്കോവ് അതിഥികൾക്കിടയിലൂടെ മൂന്നുവട്ടം കടന്നുപോയി!) മോൺഷ്യർ ട്രിക്വെറ്റ് വരുമ്പോഴെല്ലാം താനിയയ്ക്കുവേണ്ടി രാഗത്തിൽ ചിട്ടപ്പെടുത്തി കുട്ടികൾക്കു പാടാവുന്ന ഒരു ഗീതം കരുതാറുണ്ട്. പഴയ കാലത്തെ പൊടിപിടിച്ചു കിടന്ന ചില സംഗീതകൃതികൾ നോക്കിയാണദ്ദേഹം ഇത്തവണ ഗീതം തിരഞ്ഞെടുത്തത്. കരകൗശലവിദഗ്ധനായ ട്രിക്വെറ്റിന്റെ കവിഹൃദയം ആ കവിത തനതായ ശൈലിയിൽ മിനുക്കിയെടുത്തു പാട്ടിലെ 'രൂപവതി നീനാ'യെന്ന പ്രയോഗം 'രൂപവതി താത്യായന'യെന്നാക്കി മാറ്റി; നോക്കൂ, പട്ടാളത്താവളത്തിലെ ഉന്നതസൈന്യാധിപനും വന്നു കഴിഞ്ഞു, എന്തൊരാഹ്ലാദവും ആരവവും! പെൺകുട്ടികളുടെ ആദർശപുരുഷൻ! പ്രത്യേകിച്ചും വിവാഹപ്രായം വൈകിയവരുടെ അമ്മമാർ ആകാംക്ഷയോടെ അദ്ദേഹത്തെ നോക്കി; സൈന്യാധിപൻ സാവധാ

നം കടന്നുവന്നു... കുശലങ്ങൾ, വാർത്തകൾ, ആർപ്പു വിളികൾ! പട്ടാളത്താവളത്തിലെ ഗായകസംഘത്തേയും അദ്ദേഹം കൂടെ കൊണ്ടുവന്നിട്ടുണ്ട്. എല്ലാവരും എത്തിക്കഴിഞ്ഞാൽ നൃത്തപരിപാടി തുടങ്ങുകയായി! വരാൻ പോകുന്ന നിമിഷങ്ങളുടെ നിർവൃതിയിൽ പെൺകുട്ടികൾ സ്വപ്നലോകത്തേയ്ക്കു പറന്നു. പക്ഷേ, അപ്പോഴേയ്ക്കും ഭക്ഷണത്തിനു സമയമായി. ഭാര്യാഭർത്താക്കന്മാർ കൈകോർത്തുപിടിച്ച് ഊണുമേശയുടെ അരികിലേയ്ക്കു നടന്നു. താനിയയായിരുന്നു സകലരുടേയും ശ്രദ്ധാകേന്ദ്രം. സ്വയം കുരിശു വരച്ച് അവർ ആശീർവാദങ്ങൾ ആവർത്തിച്ചു. ഇരിപ്പിടങ്ങൾ തേടുന്നതിനിടയിലും അവർ പരദൂഷണങ്ങൾ കുശുകുശുത്തുകൊണ്ടിരുന്നു. ഭക്ഷണം കഴിയ്ക്കുമ്പോൾ സംസാരത്തിന്റെ ഇരമ്പലിനു തൽക്കാലികമായൊരു ഇടവേള ലഭിച്ചു; പാത്രങ്ങളും തളികകളും എടുത്തു വെയ്ക്കുന്ന കലമ്പലിൽ ഗ്ലാസുകൾ ഉരസുന്ന കിലുക്കം മുങ്ങിപ്പോയി; ചിരിയും സംസാരവും അരങ്ങു കൊഴുപ്പിയ്ക്കുന്നവിധം പടർന്നുപിടിച്ചു; ആരുമാരും പരസ്പരം ശ്രദ്ധിയ്ക്കുന്നില്ല. എല്ലാവരും സ്വയം സംസാരിയ്ക്കുകയോ വാദിയ്ക്കുകയോ അട്ടഹസിയ്ക്കുകയോ ആശ്ചര്യശബ്ദം പുറപ്പെടുവിയ്ക്കുകയോ ചൂളം വിളിയ്ക്കുകയോ മാത്രം ചെയ്തു.

പെട്ടെന്നു വാതിൽ തള്ളിത്തുറന്നു ലെൻസ്കി ഒനേഗിനുമായി അകത്തു പ്രവേശിച്ചു. മറ്റുള്ളവർ സ്വയമൊതുങ്ങി അവർക്കു വഴിയുണ്ടാക്കി. “ഓ, ഒടുവിൽ നിങ്ങളെത്തി!” മദാം ലാരിന നെടുവീർപ്പിട്ട് അവരെ സ്ഥാനത്തു കൊണ്ടുചെന്നിരുത്തി പുഞ്ചിരിയോടെ ക്ഷേമാന്വേഷണം നടത്തി. അവർ താത്യായനയ്ക്കു നേരേ എതിർവശത്താണു ചെന്നിരുന്നത്. താത്യായന പ്രഭാതചന്ദ്രനേക്കാൾ വിളറി വെളുത്തിരുന്നു; ഇരുണ്ടു കരിവാളിച്ച കണ്ണുകൾ താഴ്ത്തിയിരിയ്ക്കുന്ന അവളുടെ ശരീരം പേടിച്ചരണ്ട പേടമാനെപ്പോലെ വിറച്ചു; ഉള്ളിൽ വികാരാവേശംകൊണ്ടു ജ്വലിയ്ക്കുന്ന അവൾക്കു ശ്വാസം മുട്ടുന്നതുപോലെ തോന്നി. കണ്ണീർത്തുള്ളികൾ വന്നു മൂടിയതുകൊണ്ട് രണ്ടുപേരുടേയും അഭിവാദ്യം അവൾക്കു നേരേ കാണാൻ കഴിഞ്ഞില്ല. കഷ്ടം! മോഹാലസ്യപ്പെടാൻ തയാറായി രോഗബാധിതയെപ്പോലെ അവളിരുന്നു; എങ്കിലും താമസിയാതെ അവൾ വെളിവും ബോധവും വീണ്ടെടുത്തു. അവ

രെ പ്രത്യഭിവാദ്യം ചെയ്തു മന്ത്രിയ്ക്കുന്നതുപോലെ രണ്ടു വാക്കുകൾ പുറ ത്തു വന്നത് അവൾക്കു കൂടുതൽ ആത്മവിശ്വാസം പകർന്നു. പക്ഷേ സ്ത്രീസഹജമായ ലജ്ജ, മോഹാലസ്യം, തേങ്ങിക്കരച്ചിൽ, കണ്ണീർ ത്തുള്ളികൾ തുടങ്ങി യാതൊന്നും ജീവിതത്തിലൊരിയ്ക്കലും നേരിടേ ണ്ടി വന്നിട്ടില്ലാത്ത ഒനേഗിൻ അവളുടെ ദൈന്യത കണ്ടു വല്ലാതെ അസ്വസ്ഥനായി. പെൺകുട്ടികളുടെ നാഡീസംബന്ധമായ ഭയവും പ രുങ്ങലും അയാളെന്നും വെറുപ്പോടെ മാത്രമേ കണ്ടിട്ടുള്ളൂ; അവിടെ വ ന്നവരിൽ അയാൾക്കല്ലാതെ മറ്റാർക്കും അവളുടെ വികാരം മനസ്സി ലാക്കാനുമായില്ല. അയാൾ ആ സാധുപെൺകുട്ടിയുടെ നിസ്സഹായാ വസ്ഥ കണ്ടു മുഖം താഴ്ത്തി. അത്തരത്തിലൊരു സന്ദിഗ്ദ്ധമായ സന്ദ ർഭം സൃഷ്ടിച്ചതിനു പൂർണമായും ഉത്തരവാദിയായ ലെൻസ്കിയെ യെ വ്ജനി കഠിനമായ വെറുപ്പോടെ നോക്കി. ഒടുവിൽ ആ പ്രകോപന ത്തിന്റെ തീക്ഷ്ണത അസഹ്യമായി തോന്നിയ അയാൾ, ഉരുളയ്ക്കുപ്പേരി യെന്നപോലെ, ലെൻസ്കിയുടെ ആത്മരോഷം ഇളക്കിവിടാൻ തീരു- മാനിച്ചു; ആ തീരുമാനത്തിൽനിന്നുണ്ടായ സംതൃപ്തിയോടെ ഒനേഗി ൻ, സദസ്യരായി നിരന്നിരുന്ന ഓരോരുത്തരുടേയും മുഖഭാവം ഒരു ഹാസ്യചിത്രത്തിലെന്നപോലെ നിസ്സംഗനായി നോക്കിക്കണ്ടു.

താനിയയുടെ ആ സമയത്തെ ദുരവസ്ഥ മനസ്സിലാക്കിയതു സത്യ ത്തിൽ യെവ്ജനി മാത്രമായിരുന്നില്ല; പക്ഷേ അതിഥികളുടെ കണ്ണു കൾ, ഞാനാണയിട്ടു പറയട്ടെ, സ്വാദൂറ്റ കൈപ്പുണ്യത്തോടെ പാകം ചെയ്തു പൊതിയടയിലായിരുന്നു. (കഷ്ടം, ഉപ്പൽപ്പം കൂടിപ്പോയി!). ച രടുകൊണ്ടു നന്നായി കെട്ടിമുറുക്കി തണുപ്പിച്ച 'സിംല്യാൻസ്കി' വീ ഞ്ഞും പൊരിച്ചെടുത്ത ഇറച്ചിക്കഷണങ്ങളും പാനോപചാരത്തിനാ- യി തയാറാക്കിയിരുന്നു. ആശ്ലേഷിച്ചു പിടിയ്ക്കാവുന്ന ഇടുങ്ങിയ അര ക്കെട്ടും നീളമേറിയ കഴുത്തുമായി, സ്വന്തം പ്രിയതമയെപ്പോലെ, ആ കുപ്പികൾ ഒരുകാലത്ത് എന്റെ ആത്മാവിലെ അമൂല്യവും പരിശുദ്ധവു മായ കവിതകൾക്കു പ്രചോദനമായിരുന്നു: പ്രണയത്തിന്റെ വശ്യമ നോഹരമായ ആ ദിവ്യൗഷധം രുചിയും വഴക്കവുംകൊണ്ട് ഇന്നെ

ന്നെ ആനന്ദോന്മത്തനാക്കുന്നു! മധുചഷകങ്ങളുടെ മഞ്ഞുകണങ്ങളുള്ള അടപ്പുകൾ സ്ഫോടനശബ്ദത്തോടെ നാലുപാടും തെറിച്ചുവീണു. ആ ഹ്ലാദാരവങ്ങളിൽ നുരഞ്ഞുപതഞ്ഞു സീൽക്കാരം പുറപ്പെടുവിച്ച മദ്യം പുറത്തേയ്ക്കൊഴുകി. ഹൃദയത്തിൽ കത്തിജ്ജ്വലിച്ച ഒരു കവിതയുടെ ആവേശത്തിൽ ട്രിക്വെറ്റ് എഴുന്നേറ്റുനിന്നു സദസ്യരെയാകെ നോക്കി. കോലാഹലം കെട്ടടങ്ങി. സകല മുഖങ്ങളും ആകാംക്ഷകൊണ്ടു തിളങ്ങി. താത്യായനയ്ക്കു ബോധം മങ്ങുന്നതുപോലെ തോന്നി. കവിതയെഴുതിയ കടലാസു കൈയിൽ പിടിച്ചു സദസ്യരെ അഭിസംബോധനചെയ്തു മിക്കവാറും അപശ്രുതി കലർന്ന സ്വരത്തിൽ ട്രിക്വെറ്റ് കവിത ആലപിയ്ക്കാൻ തുടങ്ങി. കൈയടികളും ആർപ്പുവിളിയുമുയർന്നു. അദ്ദേഹത്തെ ഉപചാരപൂർവം താണുവണങ്ങി അഭിവാദ്യം ചെയ്യാൻ താനിയ നിർബന്ധിതയായി. മഹാനായ നമ്മുടെ കവി ഒരുതരത്തിലും ആത്മാഭിമാനത്തിനു വശംവദനായിരുന്നില്ല. അവളുടെ ജീവിതാരോഗ്യത്തിനും സമ്പത്സമൃദ്ധിയ്ക്കും ആശംസകൾ നേർന്നുള്ള ആ കവിത അദ്ദേഹം അവളുടെ കൈയിൽ സമർപ്പിച്ചു. ആശംസകളും ആയുരാരോഗ്യങ്ങളും സമ്പത്സൗഭാഗ്യങ്ങളും നേർന്ന സദസ്യർക്കു താനിയ സൗമ്യമായി നന്ദി പറഞ്ഞു. അവളുടെ മുഖത്തെ വിവർണത ശ്രദ്ധിച്ച ഒനേഗിൻ സ്വന്തം മനസ്സിൽ ജ്വലിയ്ക്കുന്ന അസ്വസ്ഥത നിയന്ത്രിച്ചു സകലതും നിർമ്മമനായി നോക്കിക്കണ്ടു. അവളുടെ അടക്കിവെച്ച അഭിലാഷങ്ങളും ഉൽക്കടവ്യഥകളും ലോലമായൊരു ആർദ്രതയായി അയാളുടെ ഉള്ളിലുണർന്നു. നിശ്ശബ്ദമായ നോട്ടത്തിൽ ഹൃദയാവർജ്ജകമായ സൗഹൃദം ഒളിപ്പിച്ചു യെവ്ജനി അവളെ അഭിവാദ്യം ചെയ്തു. ആത്മാർത്ഥതയ്ക്കു പകരം തമാശയും ഗൗരവവും ചേർത്തു മന:പൂർവമല്ലാത്ത ഒരു കൗശലഭാവം അയാൾ ആ നോട്ടത്തിൽ ഒളിപ്പിച്ചിരുന്നെന്ന സംശയം തീർക്കാൻ നമുക്കെന്തായാലും നിർവാഹമില്ല. എങ്കിലും, സൗമ്യമായ ആ നോട്ടം അവളുടെ ഹൃദയത്തിലേയ്ക്കു തീർത്തും അനുകൂലമായൊരു സന്ദേശമാണു കൈമാറിയത്.

കൂട്ടിൽനിന്നു പുറത്തിറങ്ങി പുൽമേടുകളിലെ പൂക്കളിലേയ്ക്കു ചേക്കേറുന്ന തേനീച്ചകളെപ്പോലെ കസേര പിന്നോട്ടു തള്ളി അതിഥിക

ൾ ഓരോരുത്തരായി സൽക്കാരമുറിയിലേയ്ക്കു നീങ്ങി. അവർ അത്യ ദ്ധ്വാനംകൊണ്ടു തളർന്നു ശ്വാസം വിടാൻപോലും വിമ്മിഷ്ടപ്പെട്ടു. സ്ത്രീകൾ നെരിപ്പോടിന്റെ അടുത്തിരുന്നു നാട്ടുവിശേഷങ്ങൾ പങ്കുവെച്ചു. ഒരിടത്തു വിവാഹപ്രായമെത്തിയ പെൺകുട്ടികൾ പറയാൻ പാടില്ലാത്ത പലതും സ്വരമടക്കി സംസാരിച്ചു. അതിനിടയ്ക്കു ചീട്ടു കളിയ്ക്കാനുള്ള മേശയും കസേരകളും യഥാസ്ഥാനത്തു നിരന്നു. കളിയ്ക്കാൻ കമ്പമുള്ളവർ ഓരോരുത്തരായി അടുത്തുകൂടി. പഴയ തലമുറക്കാർ 'ബോസ്റ്റണും' ബാക്കിയുള്ളവർ ഒരിയ്ക്കലും മതിവരാത്ത 'വിസ്റ്റും' കളിയ്ക്കാനാരംഭിച്ചു. ഒരേ മട്ടും മാതിരിയുമുള്ള ഈ കളികൾ തീർച്ചയായും അത്യാഗ്ര ഹത്തിൽനിന്നോ മടുപ്പിൽ നിന്നോ ജനിച്ചവയായിരിയ്ക്കണം! നമ്മുടെ കഥാനായകന്മാർ തമ്മിൽ എട്ടുവട്ടം 'റബ്ബറി'നായി പൊരുതി. അതിനുവേണ്ടി എട്ടുവട്ടവും അവർ പരസ്പരം സ്ഥാനം മാറിയിരുന്നു. ഓരോ വട്ടം കളി അവസാനിക്കുമ്പോഴും നിർണായകനീക്കങ്ങളുടെ ഗുണദോഷങ്ങളെക്കുറിച്ച് അവർ സവിസ്തരം ചർച്ച ചെയ്തു. അപ്പോഴേയ്ക്കും ചായയ്ക്കു സമയമായി. ഇവിടെ, ഈ ഗ്രാമീണജീവിതത്തിൽ നാഴികമണിയുടെ വിളിച്ചുണർത്തലല്ല, പകരം പ്രാതൽ, ഉച്ചഭക്ഷണം, ചായ, വിരുന്നുകൾ തുടങ്ങി ആമാശയത്തിന്റെ കാലമാപനവിദ്യകളാണു സമയമറിയാൻ ഉപയോഗിയ്ക്കുന്നത്. സാന്ദർഭികമായി പറയട്ടെ, എന്റെ കവിതകളുടെ വിഷയം പോലും ചിലപ്പോൾ പാനോത്സവങ്ങളും മധുചഷകങ്ങളുടെ സീൽക്കാരങ്ങളും വിരുന്നുകളുമാകാറുണ്ട്. ഞങ്ങളുടെ കൂട്ടത്തിൽ ഏറ്റവും മഹാനായി കണക്കാക്കപ്പെടുന്ന ഹോമർ, അത്തരം സരസമായ വിവരണങ്ങളിലൂടെ മൂവായിരത്തോളം വർഷങ്ങൾ നീണ്ടുനിൽക്കുന്ന ആദരവാണു സഹൃദയരിൽനിന്നു നേടിയെടുത്തത്! വിരുന്നുകളിലൊഴികെ മറ്റു വിഷയങ്ങളിൽ അദ്ദേഹത്തിന്റെ വഴിയാണു പിന്തുടരുന്നതെന്നു തുറന്നു പറയാൻ എനിക്കു മടിയില്ല. ധീരോദാത്തരായ താങ്കളുടെ നായകന്മാർ യെവ്ജനിയേക്കാൾ മഹത്വമുള്ളവരാണു തീർച്ച! പക്ഷേ, നിന്ദ്യയായ ഹെലൻ എന്റെ പ്രിയപ്പെട്ട താത്യായനയേക്കാൾ വളരെ താഴെയാണെന്നുത

ന്നെ ഞാനവകാശപ്പെടുന്നു. പക്ഷേ, ഇപ്പോഴും അന്തിമവിധി പറയാറായിട്ടില്ല. മത്സരം നടക്കുന്നതേയുള്ളൂ.....! ചായ വന്നു: പെൺകുട്ടികൾ ആവി പറക്കുന്ന കപ്പ് ഇളക്കുകപോലും ചെയ്യാതെ കൈയിലെടുത്ത് ഊതിയൂതി കുടിയ്ക്കാൻ ശ്രമിച്ചു. ഇടനാഴിയിൽനിന്നു പുല്ലാങ്കുഴലും ക്ലാരനറ്റും ശ്രുതി ചേർക്കുന്ന നാദമുയർന്നു. സംഗീതത്തിൽ മതിമറന്നു ചായക്കപ്പും പകുതി കാലിയായ വൈൻകുപ്പിയും ഉപേക്ഷിച്ച് 'അഡോണിസി'ന്റെ അയൽക്കാരനായ പെതുഷ്ക്കോവ്, ഓൾഗയുടെ കരങ്ങൾ ചേർത്തു പിടിച്ചു; അതുപോലെ ലെൻസ്കി താനിയായുടേയും; സൗന്ദര്യധാമമെന്നു പേരു കേട്ട ഖാർലിക്കോവ, ട്രിക്വെറ്റിന്റെ കൈ പിടിച്ചു; അതു കണ്ടു ബുയാനോവ് പുസ്ത്യാക്കോവയുടെ അടുത്തേയ്ക്കു ചെന്നു. ജനക്കൂട്ടം വിശാലമായ ഹാളിൽ ഒന്നിച്ചുകൂടി. ഉജ്ജ്വലമായൊരു നൃത്തപരിപാടിയ്ക്കുള്ള സന്നാഹങ്ങളൊരുങ്ങി. പീറ്റേഴ്സ്ബർഗിലെ സകലവിധ ആഡംബരങ്ങളോടും കൂടിയ ഒരു നൃത്തവിരുന്ന്, അൽബാനോ[12] സങ്കൽപ്പിയ്ക്കാൻ സാദ്ധ്യതയുള്ളവിധം, ചിത്രീകരിയ്ക്കണമെന്നു കഥ തുടങ്ങുമ്പോൾത്തന്നെ ഞാൻ കരുതിയിരുന്നു. പക്ഷേ, പൊങ്ങച്ചം നിറഞ്ഞ പരിഷ്ക്കാരങ്ങളുടെ അർത്ഥമില്ലാത്ത ഈ നേരമ്പോക്കുകൾ പൗരാണികകാലത്തെ വനിതകളു മനോഹരമായ പാദങ്ങളിലേയ്ക്കു വീണ്ടും എന്റെ ശ്രദ്ധ തിരിച്ചുവിട്ടു. ഇന്നിപ്പോൾ 'എങ്കിലു'കൾക്കും 'ആവലു'കൾക്കും തീരെ പ്രസക്തിയില്ല. അവരുടെ നനുത്ത പാദങ്ങൾ ആദരവോടെ പിന്തുടരുന്നതിലും അർത്ഥമില്ല. അബദ്ധങ്ങളും ചപലതകളും തകർത്താടിയ യുവത്വം അസ്തമിച്ചു. വിവേകത്തിന്റെ വഴിയും യുക്തിയുമാണു ഞാനിനി സ്വീകരിയ്ക്കേണ്ടത്. എന്തായാലും മറ്റു വിഷയങ്ങളിലേയ്ക്കു വ്യതിചലിയ്ക്കേണ്ടതില്ലെന്ന കുമ്പസാരത്തോടെ തൽക്കാലം നമുക്കിത് ഇവിടെ അവസാനിപ്പിയ്ക്കാം.

നോക്കൂ, ഉന്മത്തമായ യുവത്വത്തിന്റെ അനായാസത അരങ്ങു തകർക്കുന്ന നൃത്തപരിപാടി തുടങ്ങിക്കഴിഞ്ഞു. ആണും പെണ്ണും ചേർന്നു ക്ഷീണമറിയാതെ വന്യമായ ആവേശത്തോടെ വട്ടത്തിൽ ചുഴി തീർത്തു പരസ്പരം ചുറ്റിത്തിരിഞ്ഞു. സുഹൃത്തിനോടുള്ള പ്രതികാരബുദ്ധി മനസ്സിലിട്ടു നീറ്റിയ ഒനേഗിൻ തീരുമാനിച്ചു: ഇതാണു സമയം!

അതിഥികളുടെ കൂട്ടത്തിൽ നിന്ന അയാൾ പതുക്കെ ഓൾഗയുടെ നേർക്കു പുഞ്ചിരിയോടെ കൈനീട്ടി. അവളെ ഒന്നുകൂടി മുന്നോട്ടു വലിച്ചടുപ്പിയ്ക്കുന്ന നീക്കത്തിൽ മനോഹരമായൊരു നൃത്തച്ചുവടു വെച്ച് അയാൾ കാണികളുടെ ശ്രദ്ധ ആകർഷിച്ചു; തുടർന്ന് ഒറ്റയ്ക്കൊരു മൂലയ്ക്കൽ ഇരിപ്പുറപ്പിച്ചു കുശലങ്ങളും നേരമ്പോക്കുകളും അവർ കൈമാറി; അതിനുശേഷം സാവധാനം ചുവടു വെച്ചു 'വാൾട്സ്' നൃത്തത്തിന്റെ സുഭഗലാസ്യത്തിലേയ്ക്കു സ്വയമറിയാതെ അവർ നീങ്ങി; സദസ്യർ അത്ഭുതത്തോടെ കണ്ണു മിഴിച്ചു നിന്നു; ലെൻസ്കിയ്ക്കു സ്വന്തം കണ്ണുകളെ വിശ്വസിയ്ക്കാനായില്ല; അടുത്തതായി 'അവർ 'മസുർക്ക'യുടെ മധുരവും ചടുലവുമായ ചലനങ്ങളിലേയ്ക്കു കടന്നു; ശാരീരികമായ അനായാസത ഭാവസൗകുമാര്യത്തിനു ഭംഗി വർദ്ധിപ്പിച്ചു. ദ്രുതതാളത്തിന്റെ വേഗവൈവിദ്ധ്യത്തിൽ കാൽമടമ്പുകളുടെ താഡനമേറ്റു വേദി കിടുങ്ങുന്ന ശബ്ദം പണ്ടൊക്കെ സദസ്യർക്കു വ്യക്തമായി കേൾക്കാമായിരുന്നു. അരങ്ങിന്റെ പ്രകമ്പനത്തിൽ ജനൽപ്പാളികൾ കിലുങ്ങും. പക്ഷേ, ഇന്നിപ്പോൾ അതൊന്നും പതിവില്ല. അദ്ധ്വാനം പരിമിതപ്പെടുത്തി ലഘുവായ ചില കലാംശങ്ങൾമാത്രമേ അവരെടുക്കാറുള്ളൂ; കാണികൾക്കും ചിലപ്പോൾ അതാണിഷ്ടം; മിനുസമുള്ള തറയിലൂടെ തെന്നി നീങ്ങുന്ന ഈയൊരു ശൈലി, ചില നാടോടിനൃത്തങ്ങൾക്കു യോജിക്കുമെങ്കിലും, ശാസ്ത്രീയമായ സാങ്കേതികത തീരെ പ്രതിഫലിപ്പിയ്ക്കുന്നില്ല. നാട്ടുപ്രമാണിമാരുടെ പഴയ ആയോധനമുറപോലെ പിൻകാലുകളൂന്നി വട്ടം കറങ്ങുന്നതും കുതിച്ചു ചാടുന്നതും തുടങ്ങി പരമ്പരയാ കണ്ടുപോരുന്ന പലതും വെറുതെ ഓർക്കുന്നതുപോലും രസാവഹമായിരിയ്ക്കും. ആധുനികറഷ്യയിൽ പകർച്ചവ്യാധിപോലെ പടരുന്ന പരിഷ്കാരഭ്രമങ്ങളുടെ യാതൊരു ലാഞ്ഛനകളും നമുക്കതിൽ കാണാനാവില്ല. എന്റെ 'ഭാഗിനേയൻ' ബ്യയാനോവ് ആതിഥേയരായ സഹോദരിമാരുടെ കൈകൾ ചേർത്തുപിടിച്ചു കഥാനായകന്റെ അടുത്തേയ്ക്കു നടന്നു. അപ്പോഴേയ്ക്കും പരസ്പരം തീരുമാനിച്ച് ഉറപ്പിച്ചതുപോലെ നൃത്തത്തിന്റെ പര്യവസാനം അയാൾ ഓൾഗയ്ക്കു സമർപ്പിച്ചു കഴിഞ്ഞു; ഒന്നേ

ഗിൻ ശാന്തമായി അവളെ മുന്നോട്ടു നടത്തി ചെവിയിലെന്തോ സ്വ കാര്യമായി മ ന്ത്രിച്ചു; അഭിനന്ദനസൂചകമായി അയാൾ പറഞ്ഞ വാ ക്കുകളും കൈകളിലെ സുഖോഷ്മളമായ സ്പർശമർദ്ദവും ഓൾഗയെ പുളകം കൊള്ളിച്ചു; അയാളുടെ ഗൂഢോദ്ദേശം അവളുടെ ആത്മാഭിമാ നം കലർന്ന സംതൃപ്തമായ കണ്ണിൽ തെളിഞ്ഞു കണ്ടു; സകലതിനും ദൃക്സാക്ഷിയായി, സ്തബ്ധനായി, നിന്ന ലെൻസ്കി അസൂയ മൂലം മതി മറന്നു സംഭ്രാന്തനായി; ഒരൊറ്റ നിമിഷംകൊണ്ടു സ്വപ്നങ്ങളാകെ കീഴ്മേൽ മറിഞ്ഞിരിയ്ക്കുന്നു! 'മസൂർക്കാ'നൃത്തം കഴിയുന്നതുവരെ അ യാൾ അക്ഷമനായി കാത്തിരുന്നു; അടുത്തതായി 'കോട്ടിലോൺ' നൃ ത്തം ആവശ്യപ്പെട്ടു ലെൻസ്കിതന്നെ നേരേ ഓൾഗയെ സമീപിച്ചു. പ ക്ഷേ, അവളതു നിരസിച്ചു. എന്തുകൊണ്ട്...? അവൾ വാക്കു കൊടുത്തു കഴിഞ്ഞു.. അതെ, അവൾ ഒനേഗിനു സ്വയം സമർപ്പിച്ചുകഴിഞ്ഞു..! എന്ത്.., സ്വർഗസ്ഥനായ ദൈവമേ! അയാളെന്താണു കേട്ടത്..? അത ങ്ങനെ സംഭവിയ്ക്കുമോ...? തൊട്ടിലിൽ നിന്നു താഴെയിറങ്ങാത്ത നി ഷ്ക്കളങ്കയായ ഈ ബാലികയ്ക്ക് ഇതുപോലൊരു കാമവിലാസിയുടെ ചാപല്യം പ്രകടിപ്പിയ്ക്കാൻ കഴിയുമോ? കൗശലങ്ങളും ദുർവിചാരങ്ങളു മായി പ്രണയത്തിന്റെ വഞ്ചനാത്മകമായ വഴി സ്വീകരിയ്ക്കാൻ അവ ൾക്കാവുമോ? പാവം ലെൻസ്കി! അപ്രതീക്ഷിതമായ ആ പ്രഹരത്തി ന്റെ തീജ്വാലയിൽ അയാൾ പിടഞ്ഞെരിഞ്ഞു; സ്ത്രീകളുടെ അന്യായ രീതികളെ അയാൾ മനസാ ശപിച്ചു; പെട്ടെന്ന്, ആരോടും യാത്ര പറ യാൻ നിൽക്കാതെ വീടിനു പുറത്തിറങ്ങി, വണ്ടിക്കാരനെ ഉച്ചത്തി ൽ പേരെടുത്തു വിളിച്ച് അയാൾ വീട്ടിലേയ്ക്കു മടങ്ങി! ഇനി വേണ്ടതു രണ്ടു കൈത്തോക്കും രണ്ടു വെടിയുണ്ടകളുംമാത്രം! നിർണായകമായ ആ നിമിഷത്തിൽ മറ്റൊന്നും അയാൾക്കാവശ്യമില്ല!

## ആറ് : മത്സരം

ലെൻസ്കി പൊയ്ക്കഴിഞ്ഞപ്പോൾ ഒറ്റയ്ക്കായ ഒനേഗിനു പക്ഷേ, വൈരനിര്യാതനബുദ്ധിയോടെ താൻ നടത്തിയ വിനോദപ്രകടനത്തിൽ തീരെ മതിപ്പു തോന്നിയില്ല. മാത്രമല്ല, യാതൊരു വിരഹാകുലതയും കാണിയ്ക്കാത്ത ഓൾഗയുടെ സാമീപ്യത്തിൽ അയാൾക്കു വല്ലാത്ത മടുപ്പും തോന്നി. 'കോട്ടിലോൺ' നൃത്തത്തിന്റെ ആയാസം മൂലം പരിക്ഷീണയായ ഓൾഗയാകട്ടെ, ലെൻസ്കിയെ അന്വേഷിച്ചു നടന്നു പരിസരത്തെങ്ങും കാണാതെ ഒനേഗിന്റെ സമീപത്തുതന്നെ ഇതികർത്തവ്യതാമൂഢയായി ചെന്നിരിയ്ക്കുകയും ചെയ്തു. വീണ്ടും ആ ദു:സ്വപ്നം അവളുടെ മനസ്സിൽ ചുരുളഴിഞ്ഞു. ഒടുവിൽ, അത്താഴവിരുന്നിനു സമയമായി. പകൽസമയത്തെ അത്യദ്ധ്വാനത്തിനു ശേഷം വിശ്രമം കൊതിച്ച അതിഥികൾ പുതിയൊരു തരം ആകാംക്ഷയോടെ മുകളിലെ മുറികളിൽ ഭക്ഷണം കരുതിയിടത്തേയ്ക്കു നീങ്ങി. പക്ഷെ, ഒനേഗിൻ വിരുന്നിനു നിൽക്കാതെ നേരേ വീട്ടിലേയ്ക്കു മടങ്ങി.

ആരവങ്ങളൊടുങ്ങി പരിസരം ശാന്തമായി. നൃത്തപരിപാടി നടന്ന മുറിയിൽ തൊട്ടടുത്തു കിടക്കുന്ന ഭാര്യയോടു മത്സരിച്ചു തടിയൻ പുസ്ത്യാക്കോവ് കൂർക്കംവലി തുടങ്ങി. ഗ്വോസ്ദിൻ, ബുയാനോവ്, പെതുഷ്ക്കോവ്, ഫ്ലിയാനോവ്.., എല്ലാവരും താഴത്തെ മുറിയിലെ കസേരകളിലിരുന്നു വയറിന്റെ അമിതഭാരം മൂലം ഞെളിപിരിക്കൊണ്ടു. വെറുമൊരു ഷർട്ടും തൊപ്പിയും മാത്രം ധരിച്ച ട്രിക്കെറ്റ് വാതിലിനരികെ നിലത്തു കിടന്നു ഗാഢനിദ്രയിൽ മുഴുകി. സ്വപ്നങ്ങളിൽ സ്വയം നഷ്ടപ്പെട്ട ഓൾഗയ്ക്കു ചുറ്റും വിവാഹപ്രായമായ പെൺകുട്ടികൾ കളിതമാശ പറഞ്ഞ് അടക്കിച്ചിരിച്ചു. പക്ഷേ, 'ഡയാന'യുടെ നൈസർഗികത സ്ഫുരിയ്ക്കുന്ന നമ്മുടെ താനിയ ദു:ഖിതയും ഏകാകിനിയുമായി സ്വന്തം വിഷമതകളെക്കുറിച്ചു പേർത്തും പേർത്തും ചിന്തിച്ച് ഉറക്കം

വരാതെ, അങ്ങകലെ വയലിലേയ്ക്കു നോക്കി ജനാലയ്ക്കരികെ നിന്നു. ഒനേഗിന്റെ അപ്രതീക്ഷിതമായ സാന്നിദ്ധ്യവും അവളുടെ നേർക്കു ണ്ടായ ക്ഷണികമെങ്കിലും സൗമ്യമായ നോട്ടവും ഓൾഗയുമായി നട ത്തിയ നൃത്തപ്രദർശനവും അവളുടെ മനസ്സിലെ ഉൽക്കണ്ഠ വർദ്ധിപ്പി യ്ക്കാൻ മാത്രമേ സഹായിച്ചുള്ളൂ! അതിന്റെ ആന്തരാർത്ഥം അവളുടെ ഹൃദയത്തിന്റെ അഗാധതയോളം ചെന്നിറങ്ങി. സംഭവിച്ചതു സമഗ്ര മായി ഉൾക്കൊള്ളുന്നതിൽ നേരിട്ട പരാജയത്തോടൊപ്പം ഒരുതരം അസൂയയുടെ വികാരാവേശവും അവളെ ഗ്രസിച്ചു. നിങ്ങൾക്കൂഹിയ്ക്കാ വുന്നതുപോലെ തണുത്തു ഘനീഭവിച്ച ഒരു കൈപ്പടം അവളുടെ ഹൃദ യത്തെ സ്പർശിച്ചു; സ്വന്തം കാലടികൾക്കുകീഴെ ഭയജനകമായ ഒരു ഗാധഗർത്തം വാ പിളർന്നു കിടക്കുന്നത് അവൾ കണ്ടു..! 'ഒരുപക്ഷേ, അദ്ദേഹം വഴി വരുന്ന മരണംപോലും', അവൾ പറഞ്ഞു, 'ഇതിലേ റെ മധുരമായിരിയ്ക്കും! എന്റെ മനസ്സു പറയുന്നു, അദ്ദേഹത്തിനൊരിയ്ക്ക ലും എനിയ്ക്കു സന്തോഷം നൽകാനാവില്ല! പക്ഷേ, അതിനെക്കുറിച്ച് ചിന്തിയ്ക്കാനുള്ള ശക്തിപോലും എനിയ്ക്കിപ്പോഴില്ല, അതാണു സത്യം!'.

നമുക്കു കഥയുമായി മുന്നോട്ടു പോകാം! ഇനിയൊരു പുതുമുഖമാ ണു നമ്മുടെ ശ്രദ്ധ പിടിച്ചുപറ്റാൻ പോകുന്നത്. ബുദ്ധിപരമായ വന്യ തയിൽ തഴച്ചുവളർന്നതു മൂലം പ്രത്യേകം പരാമർശിയ്ക്കപ്പെടേണ്ട ഒരു വ്യക്തിയാണു, ലെൻസ്കിയുടെ എസ്റ്റേറ്റിൽനിന്നു കുറച്ചു ദൂരെ താമസി യ്ക്കുന്ന, സരേറ്റ്സ്ക്കി. ഒരുകാലത്തു ചൂതുകളിയും വിഷയാസക്തിയും മൂലം സത്രങ്ങളിൽനിന്നു പുറത്തിറങ്ങാതിരുന്ന അയാളിന്നു പലരു ടേയും രക്ഷകനായി സൗമ്യനും സ്വസ്ഥനുമായി ജീവിയ്ക്കുന്നു; ഇന്നി പ്പോൾ എന്താവശ്യത്തിനും സമീപിയ്ക്കാവുന്നൊരു സുഹൃത്തിനെപ്പോ ലെ അയാളെല്ലാവർക്കും സ്വീകാര്യനാണ്; പ്രായം കൂടുന്തോറും താ നേ ബഹുമാന്യത വർദ്ധിയ്ക്കുന്ന ഒരു പ്രത്യേക ജീവിവർഗമാണു മനു ഷ്യൻ! സരേറ്റ്സ്ക്കിയുടെ അധൃഷ്യമായ സാഹസികതയിൽ അസൂ യ പൂണ്ട പലരും പണ്ടൊക്കെ അയാളെ വാഴ്ത്തി സംസാരിച്ചിരു ന്നു; ചീട്ടുകെട്ടിലെ 'ക്ലബ്ബ്' രൂപത്തെ ഇരുപതുവാര അകലെനിന്നു ഹൃ ദയത്തിൽത്തന്നെ അമ്പെയ്തു തുളയ്ക്കാൻ അയാൾക്കറിയാം; അത്തരം

സാഹസികതകളിൽ അഭിമാനിയായ അയാളൊടുവിൽ അതുകൊണ്ടുതന്നെ ശത്രുക്കളുടെ പിടിയിൽ പെടുകയും ചെയ്തു; യുദ്ധരംഗത്തു സ്വന്തം സേനാവിഭാഗത്തിൽനിന്നു വളരെ ദൂരം ഒറ്റയ്ക്കു മുന്നോട്ടു പോയ അയാൾ അവിചാരിതമായി കുതിരയുടെ പുറത്തുനിന്നു താഴെ വീണു ഫ്രഞ്ചുകാരുടെ പിടിയിലകപ്പെട്ടു. എന്നിട്ടും സധൈര്യം മണ്ണിലൂടെ ഇഴഞ്ഞു നീന്തിയ അയാളുടെ പ്രശസ്തി നാടെങ്ങും പരന്നു. അവസാനം ആധുനികനായൊരു റെഗുലസിനെപ്പോലെ ദിവസേന മൂന്നു കുപ്പി മദ്യംമാത്രം അനുവദിയ്ക്കപ്പെടുന്ന കാരാഗൃഹത്തിന്റെ അഴികളെണ്ണി അയാൾക്കു ദിവസങ്ങൾ തള്ളിനീക്കേണ്ടി വന്നു. ഏതു വിദ്വാനേയും വിഡ്ഢിയാക്കാൻ വിരുതുള്ള പ്രായോഗികതയും കോമാളിത്തവും അയാൾക്കു സഹജമായിരുന്നു. പരുഷസ്വരത്തിൽ അട്ടഹസിച്ചും രഹസ്യമായി മന്ത്രിച്ചും അയാൾ കൗശലക്കാരെപ്പോലും വഴിതെറ്റി-യ്ക്കും; ചിലപ്പോൾ അത്തരം വിദ്യകളൊന്നും ഫലിയ്ക്കാതെ പ്രതിരോധത്തിലേയ്ക്കു നീങ്ങേണ്ടി വന്നാൽ സ്വന്തം തമാശകൾക്കിരയാകുന്ന വിടുഭോഷനായി അഭിനയിച്ച് അയാൾ രക്ഷപ്പെട്ടു കളയും; സംസാരത്തിൽ ധാർമ്മികമായ സൂചനകൾ മുനയില്ലാത്തവിധം ഉന്നയിയ്ക്കാനും പ്രത്യാരോപണം നടത്താനും അയാൾക്കൊരു മനസ്സാക്ഷിക്കുത്തും തോന്നാറില്ല; ചിലപ്പോൾ വെറുതേയിരുന്നു മടുക്കുമ്പോൾ രണ്ടു സുഹൃത്തുക്കളെ ചെന്നു കണ്ടു പോരടിപ്പിക്കുന്നവിധം പരസ്പരം പ്രകോപിതരാക്കി മൽപ്പിടുത്തത്തിനുവരെ അയാൾ സന്നദ്ധനാക്കും; അല്ലെങ്കിൽ, അവരെ ഒരൊത്തുതീർപ്പിനു നിർബന്ധിച്ചു സമൃദ്ധമായ ഒരു വിരുന്നു തരപ്പെടുത്തും; അതിനിടയിൽ ചിലപ്പോൾ ക്രൂരമായ ഫലിതങ്ങളും അധിക്ഷേപങ്ങളും ശപഥങ്ങളുമായി അയാൾ കലഹത്തിന്റെ മൂർച്ച മിനുക്കാൻ കിണഞ്ഞു ശ്രമിയ്ക്കും! (പ്രണയത്തിന്റെ മായികസ്വപ്നങ്ങൾപോലെ മറ്റൊരു തമാശയായി) അക്കാലത്തു യുവാക്കൾക്കിടയിൽ പതിവായിരുന്ന ചിലതരം സൗഹൃദമത്സരങ്ങൾ മറ്റുള്ളവർക്കു പൊതുവേ പ്രകോപനം സൃഷ്ടിയ്ക്കാറില്ല. ഇന്നിപ്പോൾ ജീവിതത്തിന്റെ കൊടുങ്കാറ്റുകളിൽനിന്നകന്നു സ്വന്തം തോട്ടത്തിലെ ചെടിക

ൾക്കും മരങ്ങൾക്കുംമദ്ധ്യേ സുഖമായി കഴിയുകയാണ സരേറ്റ്സ്ക്കി. സമാധാനപ്രിയനായ ഹൊറേയ്സിനെപ്പോലെ കാലുഷ്യങ്ങളിൽനിന്ന തീർത്തും സ്വതന്ത്രനായി സ്വന്തമായതെല്ലാം മികച്ചതാണെന്ന വിചാരത്തോടെ കുട്ടികൾ കാൽക്കീഴിലിരുന്ന ഗണിതപാഠം ഉരുവിടുമ്പോൾ, കാബേജ് ചെടികൾ നനച്ചും താറാവിന തീറ്റ കൊടുത്തും അയാൾ സസന്തോഷം ജീവിച്ചുപോന്നു.

പക്ഷേ, സരേറ്റ്സ്ക്കി വെറുമൊരു മഠയനല്ലെന്ന മനസ്സിലാക്കിയിരുന്ന യെവ്ജനി, ഹൃദയത്തിലല്ലെങ്കിലും മനസ്സുകൊണ്ട് അയാളെ ബഹുമാനിച്ചിരുന്നു. വിവേകവും ആർജ്ജവവുമുള്ള ഒരാളായാണ യെവ്ജനി അയാളെ കണ്ടത്. മുമ്പ് പലപ്പോഴും അവർ തമ്മിൽ കണ്ടുമുട്ടുകയും സൗഹൃദം പങ്കിടുകയും ചെയ്തിട്ടുണ്ട്. അതുകൊണ്ട് അന്ന രാവിലെതന്നെയുള്ള സരേറ്റ്സ്ക്കിയുടെ സന്ദർശനത്തിൽ ഒനേഗിന യാതൊരത്ഭുതവും തോന്നിയില്ല. കുശലങ്ങൾക്കുശേഷം പെട്ടെന്നുള്ള വരവിന്റെ കാരണം ചോദിച്ചറിയുന്നതിനുമുമ്പേ സരേറ്റ്സ്ക്കി വികൃതമായൊരു ചിരിയോടെ ഒരു കുറിപ്പ് ഒനേഗിന വെച്ചുനീട്ടി. തിരിച്ചൊന്നും ചോദിയ്ക്കാതെ ഒനേഗിൻ ജനലിനടുത്തേക്കു നീങ്ങിനിന്ന ലെൻസ്കിയുടെ കൈപ്പടയിലുള്ള കത്തു മുഴുവൻ വായിച്ചു; ഉടമ്പടിപോലെ വ്യക്തവും വിശദവുമായ ആ കത്തിൽ യാതൊരു സംശയങ്ങളും ബാക്കിവെയ്ക്കാതെ വിനയത്തോടും ഒതുക്കത്തോടും കൃത്യമായ ശാന്തതയോടുംകൂടി ലെൻസ്കി ഒനേഗിനെ ഒരു ദ്വന്ദ്വയുദ്ധത്തിന വെല്ലുവിളിച്ചിരിയ്ക്കുന്നു! മറുപടിക്കുവേണ്ടി കാത്തുനിൽക്കുന്ന സന്ദേശവാഹകന്റെ നേരേ തിരിഞ്ഞു രണ്ടാമതൊന്ന ചിന്തിയ്ക്കാൻപോലും നിൽക്കാതെ ഒനേഗിൻ 'സദാ സന്നദ്ധ'മെന്നർത്ഥം വരുന്ന ഉദാസീനമായൊരു ഭാവം പ്രദർശിപ്പിച്ചു; പ്രതീക്ഷിച്ച മറുപടി ലഭിയ്ക്കേണ്ട താമസം, ഇനി കൂടുതലൊന്നും പറയാനില്ലെന്ന ഭാവത്തോടെ സരേറ്റ്സ്ക്കി തിരിച്ചുപോകാനുള്ള ബദ്ധപ്പാടിൽ സന്ദർശനം പെട്ടെന്നവസാനിപ്പിച്ചു. ഒറ്റയ്ക്കായ ഒനേഗിനാകട്ടെ, സ്വയം വരുത്തിവെച്ച സാഹസികതയുടെ പരിണാമഗുപ്തിയിൽ നടുക്കവും വിസ്മയവും പൂണ്ടു തീർത്തും ദു:ഖിതനായി; അതങ്ങനെയേ വരൂ! ആലോചനയില്ലാതെ ചെയ്തതിനെക്കുറിച്ചു

കർശനമായ ആത്മപരിശോധന നടത്തിയ അയാൾ തന്നെത്തന്നെ കഠിനമായി അപലപിച്ചു. ഒന്നാമത്, ആത്മാർത്ഥമായ ഹൃദയത്തോടെ താത്യായന നടത്തിയ കാതരവും സൗമ്യവുമായ പ്രണയാഭ്യർത്ഥന നിഷ്ക്കരുണം തള്ളിക്കൊണ്ടുള്ള പ്രതികരണത്തിൽത്തന്നെ തെറ്റുപറ്റി; രണ്ടാമത്, കവിയായ സുഹൃത്തു വെറും മുൻകോപിയായൊരു വിഡ്ഢിയാണെന്നു മനസ്സിലാക്കാനും അയാൾക്കു കഴിഞ്ഞില്ല. ഒരുപക്ഷേ പതിനെട്ടാമത്തെ വയസ്സിൽ വിഡ്ഢിത്തങ്ങൾ വിളമ്പാത്തവർ വിരളമായിരിയ്ക്കും! പക്ഷേ സ്നേഹവാത്സല്യങ്ങളോടെ അടുത്തു പെരുമാറുന്നവരോടു കുറേക്കൂടി സംയമനം പാലിച്ചു വ്യത്യസ്തമായൊരു പദ്ധതിയായിരുന്നു താൻ ആസൂത്രണം ചെയ്യേണ്ടിയിരുന്നത്; വെറുതെ വഴക്കിനു വഴിയുണ്ടാക്കി സമ്മർദ്ദം ചെലുത്തുന്നതിനേക്കാൾ മാന്യതയോടെ ബുദ്ധിപരമായാണു വിഷയം കൈകാര്യം ചെയ്യേണ്ടിയിരുന്നത്; കോപാവേശം വളർത്താതെ അയാൾക്കു സുഹൃത്തിനോടു കാര്യം തുറന്നു പറയാമായിരുന്നു. ലെൻസ്കിയുടെ സംവേദനക്ഷമമായ മനസ്സിൽ അയാളോടുള്ള മതിപ്പ് അതുകൊണ്ടു വർദ്ധിയ്ക്കുകയേ ചെയ്യുമായിരുന്നുള്ളൂ. 'പക്ഷേ, ഇപ്പോൾ സകലതും കൈവിട്ടുപോയി, സമയവും വൈകിപ്പോയി, ആ നിമിഷം വെറുതേ നഷ്ടപ്പെടുത്തി.., അതിനും പുറമേ...', അയാളാലോചിച്ചു. 'എന്തായാലും അണിയറ ഒരുങ്ങിക്കഴിഞ്ഞു. തഴക്കം വന്ന മദ്ധ്യസ്ഥൻ, സരേറ്റ്സ്ക്കി, ദുഷ്ടനും കൗശലക്കാരനുമാണു തീർച്ച! വിദ്വേഷം വമിയ്ക്കുന്ന സകല പരദൂഷണങ്ങളും അവജ്ഞാപൂർവം തള്ളിക്കളയുകയാണു വേണ്ടത്. പക്ഷേ, അയാളുടെകൂടെ സദാ സമയവും പല്ലിളിയ്ക്കുന്ന ചില കോമാളികളുണ്ട്. അവരോരോന്നു പരസ്പരം മന്ത്രിയ്ക്കും... പിന്നീടത് ഒരർബുദബാധയായി നാടെങ്ങും പടരും!' നമ്മെക്കുറിച്ചു മറ്റുള്ളവർ പുറപ്പെടുവിയ്ക്കുന്ന അഭിപ്രായങ്ങളാണു പൊതുവേ ബഹുമാന്യതയുടെ മാനദണ്ഡമായി ലോകം അംഗീകരിയ്ക്കുന്നത്!

കോപാവേശം മുഴുത്ത് അക്ഷമനായ കവി, യെവ്ജനിയുടെ മറുപടിയും പ്രതീക്ഷിച്ച്, എങ്ങും പോകാതെ വീട്ടിൽത്തന്നെ ഇരിയ്ക്കുകയാ

യിരുന്നു. മുഖത്ത് ഉത്സാഹവും കണ്ണുകളിൽ തിളക്കവുമായി ഭവ്യത യോടെ സരേറ്റ്സ്ക്കി പ്രവേശിച്ചു. അസൂയ സ്വയം ആഹ്ലാദാരവം മുഴക്കുന്ന അപൂർവമായ നിമിഷം! ഒരുപക്ഷേ, വെടിയുണ്ടയിൽനിന്നു ഹൃദയത്തെ രക്ഷിക്കാനുള്ള ബദ്ധപ്പാടിൽ, യുദ്ധത്തിനുള്ള നിർദ്ദേശം ഗൌരവത്തിലെടുക്കാതെ അവഗണിയ്ക്കുന്നതായി ഭാവിച്ചു പ്രതിയോഗി സ്വയം ഓടിയൊളിയ്ക്കുമെന്നു ലെൻസ്കി ന്യായമായും സംശയിച്ചിരുന്നു. പക്ഷേ, ഇതാ, എന്തായാലും ഒരു തീരുമാനം വന്നു കഴിഞ്ഞു!. കാറ്റാടിമില്ലിനടുത്തുള്ള മൈതാനത്തു പ്രഭാതസൂര്യന്റെ ആദ്യകിരണങ്ങൾ പതിയുന്ന സമയം, വേണ്ടത്ര വെളിച്ചം മാത്രമുള്ളപ്പോൾ, അവരുടെ മത്സരം നടക്കും! കൈത്തോക്കിൽനിന്നു പുറപ്പെടുന്ന വെടിയുണ്ട പറന്നുചെന്നു രണ്ടുപേരിലൊരാളുടെ തല തെറിച്ചോ തുട പിളർന്നോ മരണം സംഭവിയ്ക്കാം! ഒരിക്കലും പൊറുക്കാനാവാത്ത തെറ്റു ചെയ്ത ഓൾഗയോടുള്ള അമർഷം നേരിട്ടു പ്രകടിപ്പിയ്ക്കണമെന്ന ദൃഢനിശ്ചയത്തോടെ, കത്തിജ്ജ്വലിയ്ക്കുന്ന വിദ്വേഷം മനസ്സിലിട്ടു നീറ്റിയ ലെൻസ്കി, മത്സരത്തിനുമുമ്പ് അവളെ കാണുന്നതൊഴിവാക്കാൻ പെട്ടെന്നു പുറത്തെങ്ങോ അപ്രത്യക്ഷനായി! പക്ഷേ, സകല വിവേചനബുദ്ധിയും കാറ്റിൽപ്പറത്തി നിമിഷങ്ങൾക്കകം അയാൾ സ്വന്തം കാമുകിയുടെ വീട്ടിലാണു ചെന്നെത്തിയത്. തലേന്നത്തെ അവിചാരിതമായ നീക്കത്തിൽ ഓൾഗ സംഭീതയായിരിയ്ക്കുമെന്ന് അയാൾ കരുതി; അതങ്ങനെയല്ല സംഭവിച്ചത്! എന്നത്തേയുംപോലെ, വായുവിന്റെ ലാഘവത്തോടെ, അനായാസം നടക്കല്ലിറങ്ങി ഉത്സാഹത്തോടെ ഓടിവന്ന അവൾ ലെൻസ്കിയെ കൈപിടിച്ചു ഹൃദയപൂർവം സ്വീകരിച്ചു; അവളതു വളരെ അയത്നലളിതമായാണു ചെയ്തത്; “ഇന്നലെ എന്തുപറ്റി? എന്നോടു യാത്ര പറയാതെ എത്ര നേരത്തേയാണു നിങ്ങൾ പോയത്!”, മനസ്സു തുറന്ന നിഷ്കളങ്കതയോടെ ഓൾഗ അയാളോടു ചോദി ച്ചു. ലെൻസ്കി അസ്വസ്ഥനും നിശ്ശബ്ദനുമായി അവളുടെ മുന്നിൽ തലകുനിച്ചു നിന്നു; അമ്പരപ്പുകൊണ്ട് അയാളുടെ ചിന്തകൾ കുഴമറിഞ്ഞു; അവളുടെ ഹൃദ്യമായ പെരുമാറ്റത്തിൽ അയാളുടെ അസൂയയും കോപവും തണുത്തുറഞ്ഞു; അവളുടെ മധുരമായ ലാളിത്യവും

ആത്മാവിന്റെ ഉജ്ജ്വലമായ വ്യക്തതയും അയാൾ നേരിട്ടു കണ്ടറിഞ്ഞു! കാണുന്തോറും, ചിന്തിയ്ക്കുന്തോറും, ഹൃദയത്തിൽ നിറഞ്ഞുകവിയുന്ന വികാരങ്ങളും അസഹ്യമായ വേദനയും മൂലം വിവശതയിൽ മുങ്ങി അയാളാകെ നീറിപ്പുകഞ്ഞു. ഇപ്പോഴും അവൾ തന്നെ അകൈതവം സ്നേഹിയ്ക്കുന്നുണ്ടെന്നറിഞ്ഞു പരിശുദ്ധമായ പശ്ചാത്താപത്തിന്റെ നീർച്ചുഴിയിൽ കിടന്നു പിടയുന്ന അയാൾ അവളോടു മനസ്സിൽ മാപ്പപേക്ഷിച്ചു. നടുക്കത്തിന്റെ ആ നിശ്ശബ്ദമൗനത്തിൽ അപൂർവവും നിരുപാധികവുമായ ഒരാഹ്ലാദം അപ്പോൾ അയാൾക്കനുഭവപ്പെട്ടു. മനസ്താപംകൊണ്ടു മതിമറന്ന അയാൾക്കു തലേ ദിവസത്തെ രാത്രിയെക്കുറിച്ച് അവളോടു സംസാരിയ്ക്കാൻ കരുത്തുണ്ടായില്ല. അവളെ നോക്കിക്കൊണ്ടിരിയ്ക്കാൻ അശക്തനായ അയാൾ ചിന്തിച്ചു: 'അതെ', അയാൾ സ്വയം പറഞ്ഞു, 'എനിയ്ക്കിവളെ രക്ഷിയ്ക്കണം! നിരന്തരം മുഖസ്തുതി ചൊരിഞ്ഞു ഹീനാഭിലാഷങ്ങൾക്കുവേണ്ടി അവളെ പ്രലോഭിയ്ക്കുന്ന ആ വ്യഭിചാരിയെ ഇനി അതിനനുവദിച്ചുകൂടാ... വിഷം വമിയ്ക്കുന്ന ആ ദുഷിച്ച പുഴു, പരിശുദ്ധമായ ഈ നറുമലർ ഇനിയൊരിയ്ക്കലും സ്പർശിയ്ക്കരുത്... ജീവിതം പൊട്ടി വിടരുന്ന ഈ അസുലഭനിമിഷങ്ങൾ കാലാവധിയാകുന്നതിനുമുമ്പ് മാഞ്ഞു പോകരുത്!'. ഇതായിരുന്നു, ആ ചിന്തയുടെ അർത്ഥം: എന്റെ സുഹൃത്തുക്കളെ, ഒനേഗിൻ മരിച്ചു കാണാൻതന്നെ അയാൾ മനഃപൂർവം ആഗ്രഹിച്ചു!

അതേസമയം, താനിയയുടെ മനസ്സിൽ പുകയുന്ന വേദനയുടെ തീവ്രത തെല്ലെങ്കിലും ലെൻസ്കി കണ്ടറിഞ്ഞില്ല! പിറ്റേന്നു പുലർച്ചയ്ക്കു ലെൻസ്കിയും ഒനേഗിനും മരണകവാടത്തിലേയ്ക്കു കടന്നുകയറാൻ മത്സരബുദ്ധിയോടെ നേരിട്ടു കണ്ടുമുട്ടുമെന്ന് ഊഹിച്ചറിഞ്ഞിരുന്നെങ്കിൽ, രണ്ടുപേരേയും മൃത്യുവക്ത്രത്തിൽനിന്നു രക്ഷിയ്ക്കാനുള്ള സ്നേഹത്തിന്റെ അസന്ദിഗ്ദ്ധമായൊരു മാർഗം അവൾ സ്വയം കണ്ടുപിടിയ്ക്കുമായിരുന്നു; പക്ഷേ, അവളുടെ മനസ്സ് ആരും കാണാൻ ശ്രമിച്ചില്ല; അവളുടെ ചിന്തകളാരും ആരാഞ്ഞില്ല; ഒനേഗിൻ സ്വതഃസിദ്ധമായ മൗനത്തിലും താനിയ ഏകാന്തമായ നിഗൂഢതയിലും പരിതപിയ്ക്കുകമാത്രം

ചെയ്തു; പ്രത്യുൽപ്പന്നമതിത്വമില്ലാത്ത ആയമ്മയ്ക്കുമാത്രം എല്ലാം ഊഹിച്ചറിയാനുള്ള സിദ്ധി ഒരുപക്ഷേ വരമായി ലഭിച്ചതായിരിയ്ക്കാം!

ഏകാഗ്രത നഷ്ടപ്പെട്ട ലെൻസ്കിയുടെ മനസ്സ് വൈകുന്നേരം മുഴുവൻ, നാട്യദേവതയുടെ ശിഷ്യരെപ്പോലെ, ചിലപ്പോൾ ആഹ്ലാദഭരിതവും മറ്റു ചിലപ്പോൾ വിഷാദമൂകവുമായി കാണപ്പെട്ടു; ഇടയ്ക്കു പിയാനോയുടെ സമീപം ചെന്നിരുന്നു രണ്ടുമൂന്നു രാഗങ്ങൾ വായിയ്ക്കാൻ ശ്രമിയ്ക്കുന്ന അയാളുടെ അസ്വസ്ഥമായ നോട്ടം ഓൾഗയുടെമേൽ ചെന്നു വീഴും: “എനിയ്ക്കിന്നു വളരെ സന്തോഷം തോന്നുന്നുണ്ട്, നിനക്കു മനസ്സിലാകുന്നില്ലേ?”, അയാളവളുടെ കാതിൽ മന്ത്രിച്ചു; നേരം വല്ലാതെ വൈകി; അയാളുടെ ഹൃദയസ്പന്ദനം കൂടിക്കൊണ്ടേയിരുന്നു; ഒരിയ്ക്കൽക്കൂടി അയാൾ പോകാനെഴുന്നേറ്റു വാതിൽക്കൽവരെ ചെന്നു; എല്ലാം അവളോടു തുറന്നു പറയുന്നതിനെക്കുറിച്ച് ഒരു നിമിഷം അയാൾ ആലോചിച്ചു; അതേസമയം അവളയാളെ ആകാംക്ഷയോടെ ഉറ്റുനോക്കിക്കൊണ്ടു ചോദിച്ചു: “നിങ്ങൾക്കു തീരെ സുഖമില്ലെന്നു തോന്നുന്നു, എന്തുപറ്റി?”. “ഇല്ല, അങ്ങനെയൊന്നുമില്ല!”, അവളെ ആശ്വസിപ്പിച്ച് അയാൾ പുറത്തേയ്ക്കു പോയി. വീട്ടിൽ ചെന്നയുടനെ അയാൾ കൈത്തോക്കെടുത്തു സൂക്ഷ്മമായി പരിശോധിച്ചു സകലതും ശരിയാണെന്നു കണ്ടു പെട്ടി ഭദ്രമായി അടച്ചുവെച്ചു. ധരിച്ചിരുന്ന വേഷം മാറ്റി അയാൾ ഉറങ്ങാൻ കിടന്നു; കുറച്ചു കഴിഞ്ഞപ്പോൾ ഉറക്കം വരാതെ അലമാരയിൽനിന്നു ഷില്ലറുടെ ഒരു പുസ്തകമെടുത്തു മെഴുകുതിരിവെളിച്ചത്തിൽ അയാൾ മറിച്ചുനോക്കി; ഒരേയൊരു വിചാരം മറ്റെല്ലാ ചിന്തകളിൽനിന്നും അയാളെ അകറ്റിനിർത്തി; രാവിന്റെ മായികപ്രഭയിൽ പ്രിയപ്പെട്ട ഓൾഗ നൈസർഗികഭാവത്തോടെ അടുത്തു വരുന്നതായി അയാൾ സങ്കൽപ്പിച്ചു; ലെൻസ്കി പുസ്തകമടച്ചു; മുറിയിൽ ഉലാത്തുന്ന അയാളുടെ മനസ്സിൽ പ്രണയത്തിന്റെ ഓരോ വിഭ്രാമകഭാവനകൾ ചിറകു വിരിച്ച് ഉന്മാദനൃത്തം ചവിട്ടി; അയാളുടെ തൂലികയിൽനിന്നു കവിതയൊഴുകാൻ തുടങ്ങി. അപൂർണമായ ആ കവിതയുടെ വരികൾ ചിലത് എന്റെ കൈയിൽ വന്നുപെട്ടതു ഞാനിപ്പോൾ നിങ്ങളുമായി പങ്കുവെയ്ക്കാം:

"...എവിടെ, യൗവനത്തിന്റെ വസന്തമായിരുന്ന സുവർണനിമിഷമേ, നീ എവിടേയ്ക്കാണു മറഞ്ഞുപോയത്? ഇനി വരുന്ന ദിവസങ്ങളിൽ എന്താണു നീയെനിയ്ക്കു സമ്മാനിക്കാൻ പോകുന്നത്? അഗാധമായ നിഗൂഢതയിൽ മാഞ്ഞുപോയ നിന്റെ രഹസ്യങ്ങളുടെ പേരിൽ എന്റെ കണ്ണുകൾ ഇന്നും ഈറനണിയുന്നു... സാരമില്ല: അതെ, നീതിയുക്തമായൊരു വിധിയാണെന്നെ കാത്തിരിയ്ക്കുന്നത്! നിഷ്ഠുരമായൊരു ക്രൂരമ്പിന്റെ മുനയേൽക്കുന്ന ഈ ദുർബലഹൃദയം താഴെവീണു പിടയുകയോ മരണം ചിറകടിച്ചു പറന്നു പോകുകയോ ചെയ്തേക്കാം. എന്നെ സംബന്ധിച്ച് അതിനിപ്പോൾ യാതൊരു പ്രസക്തിയുമില്ല;. നമ്മുടെ കാലം പറന്നു പറന്നു പൊയ്ക്കൊണ്ടിരിക്കുന്നു. ഉറക്കത്തിനും ഉണർവിനുംശേഷം വിശ്രമവും അദ്ധ്വാനവുമായി ചിലവഴിയ്ക്കുന്ന കാലം അനുഗൃഹീതമാകട്ടെ! ശവക്കല്ലറയുടെ തണുത്ത അന്ധകാരം ആശീർവദിയ്ക്കപ്പെടട്ടെ! ആകാശത്തു പ്രഭാതനക്ഷത്രം വിറയലോടെ ജ്വലിയ്ക്കുന്നു, അടുത്ത ദിവസം സൂര്യൻ പ്രകാശിയ്ക്കുമ്പോൾ ഒരുപക്ഷേ വെളിച്ചത്തിന്റെ സ്പർശമില്ലാത്ത മൃത്യുലോകത്തെ നദീതീരങ്ങളുടെ രഹസ്യങ്ങൾ എനിയ്ക്കു കാണാൻ കഴിഞ്ഞേക്കും. മാനസികമായ ജാഡ്യത ഈ കവിയെക്കുറിച്ചുള്ള സകല ഓർമ്മകളും വേരോടെ പിഴുതെറിയും. ഈ ലോകം എന്നെ എന്നെന്നേയ്ക്കുമായി മറന്നേക്കും! പക്ഷേ, നീ.., എനിക്കു പ്രിയപ്പെട്ട നീ മാത്രം..., ഒരു തുള്ളി കണ്ണീരർപ്പിയ്ക്കാൻ എന്റെ ചിതാഭസ്മത്തിനു മുമ്പിൽ ഒരു നിമിഷം വന്നു നിൽക്കില്ലേ? കാതരമായ ഹൃദയത്തോടെ നീയപ്പോൾ മനസ്സിലോർക്കില്ലേ, 'ജീവിതത്തിന്റെ സകല കാലുഷ്യങ്ങളിലും ദു:ഖനിഷ്യന്ദിയായ പ്രഭാതങ്ങളിലും എന്നോടൊത്തുമാത്രമാണ് ഈ ജീവൻ ചലിച്ചിരുന്നത്!'. എന്റെ ഹൃദയഹാരിയായ സുഹൃത്തേ, ഈ ആദർശപ്രണയം കാത്തു- സൂക്ഷിയ്ക്കാനായി വരൂ, പ്രത്യാശയുടെ കൈത്തിരിയുമായി എന്റെ അടുത്തേയ്ക്കു വരൂ: അവസാനംവരെ നിനക്കുമാത്രം.. നിന്റെ സ്വന്തം!".

(അയാളുടെ തണുത്ത രക്തം ആ നിമിഷങ്ങളിൽ വളരെ മന്ദഗതിയിലാണു സിരകളിൽ പടർന്നുപരന്നതെന്നു കാൽപ്പനികശൈലിയി

ൽ ചിലർ പറയുന്നു. അതിലെന്താണു കാൽപ്പനികതയെന്നു പക്ഷേ എനിയ്ക്കു മനസ്സിലാകുന്നില്ല. അതെ, അതാണവരുടെ വഴി!) അവസാനം, പ്രഭാതത്തോടെ ക്ഷീണിച്ചു തളർന്നു നിദ്ര വന്നു തഴുകിയ അയാൾ കടലാസിൽ 'ആദർശപ്രണയ'മെന്ന വാക്കിനു ചുറ്റും ചില ചിത്രങ്ങൾക്കൂടി വരച്ചുചേർത്തു. ഉറക്കത്തിലേയ്ക്കു വഴുതിവീണ ലെൻസ്കി, പക്ഷേ നിദ്രാദേവതയും കൈവിട്ടതുപോലെ ഇടയ്ക്കിടെ ഞെട്ടിയുണർന്നു. നേരം പുലർന്നപ്പോൾ അയൽക്കാരൻ അത്യുച്ചത്തിൽ പേരു പറഞ്ഞു വിളിയ്ക്കുന്നതയാൾ കേട്ടു. 'ഇനിയെഴുന്നേറ്റേ പറ്റൂ, മടിച്ചിരിയ്ക്കാൻ നേരമില്ല. സമയം ആറു കഴിഞ്ഞു, ഒനേഗിൻ കാത്തിരിയ്ക്കുന്നുണ്ടാകും!"പക്ഷേ ലെൻസ്കിക്കു തെറ്റി; ഒനേഗിനും ഗാഢനിദ്രയിലായിരുന്നു. മുറ്റത്തു രാവിന്റെ നിഴലുകൾ പതുക്കെ നേർത്തുവന്നു. അയൽപ്പക്കത്തെ പൂവൻകോഴി പ്രഭാതത്തെ വിളിച്ചുണർത്തി. യാതൊന്നും ശ്രദ്ധിയ്ക്കാതെ ഒനേഗിൻ ഉറക്കം തുടർന്നു. സൂര്യൻ ഇരുട്ടു നിശ്ശേഷം തുടച്ചുമാറ്റി. തളിരിലകളിൽനിന്നു മഞ്ഞുതുള്ളികൾ ഇറ്റിറ്റു വീണു; അപ്പോഴും അനുഗൃഹീതമായ നിദ്രയുടെ മടിത്തട്ടിൽ അയാൾ ആലസ്യത്തോടെ മയങ്ങിക്കിടന്നു. പേക്കിനാവുകൾ ഇരുൾച്ചിറകു വിരിച്ചു മനസ്സിൽ വട്ടമിട്ടു പറന്നു; അവസാനം അയാൾ തിരിഞ്ഞു കിടന്നു കണ്ണു തിരുമ്മി എഴുന്നേറ്റു ജനൽക്കർട്ടൻ വലിച്ചുമാറ്റി; പുറത്തു പകൽ തെളിഞ്ഞു കഴിഞ്ഞു; പുറപ്പെടാനുള്ള സമയം അതിക്രമിച്ചിരിയ്ക്കുന്നു; അയാൾ മണിയടിച്ചു; ഫ്രഞ്ചുകാരനായ ഭൃത്യൻ, ഗൈലോട്ട്, പ്രത്യക്ഷപ്പെട്ടു. ചെരുപ്പും നിശാവസ്ത്രങ്ങളും തൽക്ഷണം ഊരിമാറ്റി അയാൾ പുതിയ വേഷം ധരിച്ചു. സകല സാധനങ്ങളും എടുത്തുവെച്ചു പെട്ടെന്നു തയാറാവാൻ ഗൈലോട്ടിനോട് ആജ്ഞാപിച്ചു; കൈത്തോക്കിന്റെ പെട്ടി മറന്നുപോകരുതെന്നു പ്രത്യേകം ഓർമ്മിപ്പിച്ചു; കുതിരവണ്ടി വാതിൽക്കൽ കാത്തുകിടന്നു; വണ്ടിയിൽ കയറി അയാൾ കാറ്റാടിമില്ലിനു സമീപമുള്ള മൈതാനത്തേയ്ക്കു കുതിച്ചു; സ്ഥലത്തെത്തിയ ഉടനെ ഭൃത്യനോടു ('ലെപാഗ്' മുദ്ര പതിച്ച) കൈത്തോക്കിന്റെ പെട്ടി എടുത്തുകൊണ്ടുവരാനും കുതിരകളെ അടുത്തുള്ള മരത്തിൽ കെട്ടിയിടാനും അയാൾ നിർദ്ദേശിച്ചു.

മൈതാനത്തിനരികെ തടയണയുടെ ചുമരിൽ ചാരി ദൃഢനിശ്ചയത്തോടെ അക്ഷമനായി ലെൻസ്കി കാത്തുനിന്നു. അതേ സമയം കാർമ്മികഭാവത്തിൽ സരേറ്റ്സ്ക്കി, ചടങ്ങിനുള്ള ഒരുക്കങ്ങൾ ഓരോന്നായി പരിശോധിച്ചു. ഒനേഗിൻ അടുത്തുചെന്നു വൈകിപ്പോയതിനു ക്ഷമ ചോദിച്ചപ്പോൾ അയാൾ ആശ്ചര്യത്തോടെ ചോദിച്ചു. "ദൈവമേ, അപ്പോൾ നിങ്ങളുടെ രണ്ടാമനെവിടെ?". ദ്വന്ദ്വയുദ്ധവുമായി ബന്ധപ്പെട്ട കാര്യങ്ങളിൽ പ്രാമാണികനും പണ്ഡിതനുമായി കണക്കാക്കപ്പെടുന്ന അയാൾക്കു പക്ഷേ നിയമങ്ങൾ കണിശമായി പാലിയ്ക്കാതെ എങ്ങനെയെങ്കിലും ഒരാളെ മരണത്തിനു വിട്ടുകൊടുക്കാനാവില്ല! അംഗീകരിയ്ക്കപ്പെട്ട മാർഗങ്ങളിൽനിന്നു കടുകിട വ്യതിചലിയ്ക്കാനും അയാൾ തയാറായില്ല. (പ്രശംസാർഹമായൊരു പ്രവണതതന്നെ!) "രണ്ടാമൻ...?", മാറ്റൊലിപോലെ യെവ്ജനി ചോദിച്ചു: "ഇതാ ഇവിടെ എന്റെ സുഹൃത്ത് ഗൈലോട്ടുണ്ടല്ലോ! അതുകൊണ്ടൊരു പ്രശ്നവും വരാൻ പോകുന്നില്ല! അയാളെ നേരിട്ടറിയില്ലെങ്കിലും എന്നെ നിങ്ങൾക്കറിയാമല്ലോ!" സരേറ്റ്സ്ക്കി വിപരീതാർത്ഥത്തിൽ എന്തോ പറയാൻ തുടങ്ങുന്നതിനിടയിൽ ഒനേഗിൻ ലെൻസ്കിയുടെ നേരേ തിരിഞ്ഞു പറഞ്ഞു: "നമുക്കു തുടങ്ങുകയല്ലേ?". "തുടങ്ങാം, അതിനെന്ത്?", ലെൻസ്കി നിസ്സംഗനായി മറുപടി പറഞ്ഞു. മില്ലിന്റെ പിൻവശത്തു സരേറ്റ്സ്ക്കി തയാറാക്കിയ അങ്കക്കളത്തിൽ എതിരാളികളായ അവർ രണ്ടുപേരും ഹതാശമായ കണ്ണുകളോടെ താഴോട്ടു നോക്കി നേർക്കുനേർ നിന്നു. ആത്മസുഹൃത്തുക്കളായ പ്രതിയോഗികൾ! വളരെക്കാലം മുമ്പേ സൗഹൃദം വെടിഞ്ഞു പരസ്പരം കൊല്ലാനുള്ള ക്രൂരമായ ദാഹത്തോടെ ഒരുങ്ങി വന്നവരല്ല, അവർ. മൃദുലമനസ്കരായ ഇരുവരും ഇന്നലെവരെ സന്തോഷസന്താപങ്ങളും ആഹാരവിഹാരങ്ങളും പങ്കിട്ടു സഹോദരതുല്യം പെരുമാറിയിരുന്നവരാണ്. ഒരു ദു:സ്വപ്നത്തിന്റെ പേരിലാണവർ ഇങ്ങനെ നേർക്കുനേരേ വന്നു നിൽക്കുന്നത്! പണ്ടുകാലത്തു പരസ്പരം മത്സരിച്ച ശത്രുവംശങ്ങൾ തണുത്ത രക്തംകൊണ്ടു കുടിപ്പക തീർക്കാറുള്ളതുപോലെ അവരിരുവരും നിശ്ശബ്ദം എതി

രാളിയെ കശാപ്പു ചെയ്യാനൊരുങ്ങുന്നു. രക്തക്കറ നാലുപാടും തെറിയ്ക്കു ന്നതിനുമുമ്പ് ഹൃദയത്തിന്റെ അജ്ഞാതമായൊരു കോണിൽ സഹാനുഭൂതിയുടെ തരിമ്പെങ്കിലും കണ്ടെത്തി ഒരുനിമിഷം അവർക്കൊന്നു കൂടി പരസ്പരം പുഞ്ചിരിയ്ക്കാനോ സംസാരിയ്ക്കാനോ കഴിഞ്ഞെങ്കിൽ..! പക്ഷേ, ലോകത്തിന്റെ നിന്ദാഗർഭമായ ദൃഷ്ടികൾ അനുരഞ്ജനത്തിനെതിരെ അവരുടെ മനസ്സിൽ ഭയം ആളിക്കത്തിച്ചുകൊണ്ടിരിയ്ക്കുന്നു!

തോക്കിന്റെ അച്ചുകോലിൽ കൊട്ടുവടികൊണ്ടു സാവധാനം മുട്ടി അവർ കൈത്തോക്കു പരിശോധിച്ചു; വെടിയുണ്ടകൾ നിറച്ചു കാഞ്ചിയുടെ ബലം ഉറപ്പു വരുത്തി; കരിമരുന്നു ചെറിയൊരു പാത്രത്തിൽ അരിച്ചെടുത്തു; അടിച്ചുറപ്പിച്ച തീക്കല്ലിന്റെ പരുത്ത പ്രതലം ഒരിയ്ക്കൽക്കൂടി തടവി മൂർച്ച നോക്കി; ഒടുവിൽ സകല ഒരുക്കങ്ങളും പൂർത്തിയായി. പാവം ഗൈലോട്ട് മുന്നിൽ കാണുന്നതെല്ലാം ഉൽക്കണ്ഠയോടെ നോക്കിനിന്നു. സരേറ്റ്സ്ക്കി സാക്ഷിയായി നിന്നു കാര്യങ്ങൾ മുന്നോട്ടു നീക്കി; പ്രതിയോഗികൾ രണ്ടുപേരും ധരിച്ചിരുന്ന കോട്ടു സ്വയം ഊരി മാറ്റി. സകല നേരമ്പോക്കുകൾക്കും ഇപ്പോഴിതാ അറുതിയാകാൻ പോകുന്നു! രണ്ടു ജീവിതങ്ങൾക്കിടയിൽ കൃത്യമായും മുപ്പത്തിരണ്ടു വാര ദൂരം മാത്രം; രണ്ടുപേരും കൈത്തോക്കു ചൂണ്ടി സ്വന്തം സുഹൃത്തിനെതിരെ നിലയുറപ്പിച്ചു കഴിഞ്ഞു; "ഇനി കുറച്ചു മുന്നോട്ടു നീങ്ങുക!", സരേറ്റ്സ്ക്കി നിർദ്ദേശിച്ചു. ശാന്തതയും ഏകാഗ്രതയും കൈവിടാതെ, പക്ഷേ ഉന്നം നോക്കാൻ ശ്രമിയ്ക്കാതെ, അവർ നാലുചുവട് മുന്നോട്ടു വെച്ചു; മരണത്തിനും അംഗവൈകല്യത്തിനും മുമ്പുള്ള നിർണായകമായ നാലു ചുവടുകൾ! യെവ്ജനി നിശ്ശബ്ദം കൈത്തോക്കു മുകളിലേയ്ക്കുയർത്തി നാലു വശത്തേയ്ക്കും നോക്കി; അടുത്തതായി അഞ്ചു ചുവടുകൾ വീതം അവർ പരസ്പരം അടുത്തു. അബദ്ധം പറ്റാതിരിയ്ക്കാൻ സൂക്ഷ്മതയോടെ ലെൻസ്കി ഇടത്തെ കണ്ണു പാതിയടച്ചു തോക്കിൻകുഴലിലൂടെ ചെരിഞ്ഞു നോക്കി; നിത്യതയിലേയ്ക്കു ചില ചുരുങ്ങിയ നിമിഷങ്ങൾ മാത്രം! ശരി, ഇനി ഉന്നം നോക്കുകതന്നെ... പെട്ടെന്നതാ ഒനേഗിന്റെ തോക്കിൽനിന്നു വെടിയുണ്ട പാഞ്ഞു കഴിഞ്ഞു...! കവിയുടെ പേരിൽ സ്വർഗത്തിലെ മണിമുഴങ്ങുന്ന ആർത്ത

നാദം, അയാളുടെ കൈത്തോക്ക് അതാ പതുക്കെ ചക്രാകൃതിയിൽ കറങ്ങി നിലത്തു വീഴുന്നു...!

ഇടതുകൈ ഹൃദയത്തോടു ചേർത്തുപിടിച്ചു ലെൻസ്കി താഴേയ്ക്കു കുഴഞ്ഞു വീണു; അയാളുടെ നോട്ടത്തിൽ വേദന നിഴലിച്ചിരുന്നില്ല; നിശ്ചലമായ മരണം മാത്രം! കുത്തനെയുള്ള മലഞ്ചെരിവിൽ സൂര്യരശ്മി തട്ടി ഉരുകിയതുമൂലം ഇളകിയ മഞ്ഞുപാളി തെന്നി വഴുതി സാവകാശം താഴോട്ടു പതിയ്ക്കുന്നതുപോലെ അയാൾ വീണു; പെട്ടെന്നൊരു നടുക്കത്തിന്റെ മരവിപ്പു ബാധിച്ച ഒനേഗിൻ ഓടിച്ചെന്നു സുഹൃത്തിനെ ഉറ്റുനോക്കി പേരുപറഞ്ഞു വിളിച്ചു.... യാതൊരു പ്രതികരണവുമില്ല, അയാളുടെ ജീവൻ നഷ്ടപ്പെട്ടിരിയ്ക്കുന്നു! കാവ്യദേവതയുടെ അനുഗ്രഹീതനായ ആ ആരാധകൻ കാലമാകുന്നതിനുമുമ്പേ വിധിയോടു വിട പറഞ്ഞിരിയ്ക്കുന്നു!. അകലങ്ങളിൽനിന്നു വീശിയടിച്ച കൊടുങ്കാറ്റു പെട്ടെന്നു നിലച്ചുപോയിരിയ്ക്കുന്നു!. പൂച്ചെണ്ടിൽനിന്നൊരു പൂവ് നിഷ്കരുണം പറിച്ചെടുക്കപ്പെട്ടു. അൾത്താരയിലെ മെഴുകുതിരി കരിന്തിരിയായി കെട്ടണഞ്ഞു... സ്വപ്നാടകനെപ്പോലെ നിശ്ചലനായി, ക്ഷീണംമൂലം തളർന്നുറങ്ങുന്നവനെപ്പോലെ അയാൾ നിർന്നിമേഷം നിലത്തു കിടന്നു; നെഞ്ചിൽ തുളച്ചുകയറിയ വെടിയുണ്ടയുടെ മുറിവിൽനിന്നു രക്തം ഇറ്റിറ്റു വീണുകൊണ്ടിരുന്നു; ഒരുനിമിഷം മുമ്പുപോലും, പരിശുദ്ധമായ പ്രചോദനത്തിന്റെ ഭാവനകളായിരുന്നു, ആ ഹൃദയത്തിൽ ജ്വലിച്ചിരുന്നത്. സ്നേഹവും പ്രത്യാശയും വിദ്വേഷവും അന്നു ജീവന്റെ ചൂടും തുടിപ്പുമായിരുന്നു; ഇന്നിപ്പോൾ വിജനമായൊരു വീടുപോലെ സകലതും നിശ്ചലമായി. കറുത്ത നിഴലുകളുടെ വിഷാദമൂകമായ തലോടലിൽ ജനൽപ്പാളികൾ വിളറി വെളുത്തു; ഗൃഹദേവത പലായനം ചെയ്തു. ഇനിയെവിടേയ്ക്ക്? ദൈവത്തിനറിയാമായിരിയ്ക്കും! ഒരു മനുഷ്യന്റെ വിറയ്ക്കുന്ന കാൽപ്പാടുകൾ നിശ്ശബ്ദം അപ്രത്യക്ഷമായി.

നിശിതമായ നിരൂപണത്തിലൂടെ ശത്രുവിനെ പ്രകോപിപ്പിയ്ക്കുന്നതു വളരെ ഹൃദ്യമായൊരു അനുഭവമായിരിയ്ക്കാം; ഉന്നത്തിൽ കൊള്ളുമ്പോൾ പിടിവാശി വിടാതെ പത്തി താഴ്ത്തുന്ന ആ മുഖഭാവം ക

ണ്ണാടിയിലെന്നപോലെ കാണുന്നതു മധുരതരമായിരിയ്ക്കാം; എന്റെ സുഹൃത്തുക്കളേ, വേദന സഹിയ്ക്കാനാവാതെ അയാൾ തല താഴ്ത്തി നിന്നു കരയുന്നതു നമുക്കു കുറേക്കൂടി സന്തോഷം പകരുന്ന കാഴ്ചയാകാം; പക്ഷേ, പ്രതികാരോദ്യുക്തമായൊരു മനസ്സിലെ ആഹ്ലാദകരമായ അനുഭവം അതൊന്നുമല്ല: മാന്യമായ അകലം പാലിച്ചു പ്രതിയോഗിയുടെ വിളറിയ മുഖത്തേയ്ക്കു നേരേ നോക്കി അയാളുടെ മരണം പ്രവചിയ്ക്കുക! പക്ഷേ, സൂക്ഷിയ്ക്കണം, ആ ഉദ്യമം വിജയിച്ചുകഴിയുമ്പോൾ, വളരെ ചെറിയൊരു സുഖാനുഭവമേ നിങ്ങൾക്കു ലഭിയ്ക്കൂ! കൈത്തോക്കിൽനിന്നു താനേ പുറപ്പെട്ട വെടിയുണ്ട ആത്മസുഹൃത്തിനെ മാരകമായി മുറിവേൽപ്പിച്ചശേഷം, അയാളുടെ അലക്ഷ്യമായ നോട്ടവും സംസാരവും നിങ്ങളുടെ ആത്മാഭിമാനത്തെ നേരിട്ടു നോവിച്ചാൽ നിങ്ങളെന്തു ചെയ്യും? മദ്യപിച്ചു ലക്കുകെട്ട അവസ്ഥയിൽ അയാൾ വായിൽ തോന്നിയതെല്ലാം പറഞ്ഞു പ്രകോപിപ്പിച്ചു നിങ്ങൾക്കുനേരേ വെല്ലുവിളി നടത്തുകയാണെങ്കിൽ, മരണവേദനമൂലം നിലത്തു വീണു പിടയുന്ന അയാളെ  ആത്മനിയന്ത്രണം പാലിച്ചു നിങ്ങൾക്കു നോക്കിനിൽക്കാൻ കഴിയുമോ? മറ്റൊന്നും കാണാതെ, പറയാതെ, അയാളുടെ അന്ത്യനിശ്വാസത്തിനു സാക്ഷികളായി ചില സുഹൃത്തുക്കൾ നിരന്നു നിൽക്കുന്ന സമയം നിങ്ങളുടെമാത്രം ഹൃദയത്തിൽനിന്നു പുറപ്പെടുന്ന നിസ്സഹായമായ ആ നിലവിളി അവർക്കു കേൾക്കാനാകുമോ?

കൈത്തോക്കു കൈയിൽനിന്നു വിടാതെ ഒനേഗിൻ, പശ്ചാത്താപവും  വികാരവിവശതയും മറയ്ക്കാതെ, ലെൻസ്കിയെ കണ്ണിമയ്ക്കാതെ നോക്കി നിന്നു. “എല്ലാം ശരിയായില്ലേ?” സരേറ്റ്സ്ക്കി ഉച്ചത്തിൽ വിളിച്ചു ചോദിച്ചു. “അയാൾ കൊല്ലപ്പെട്ടു!”. രൂക്ഷമായ മറുപടിയിൽ വിറങ്ങലിച്ചുപോയ ഒനേഗിൻ ഉച്ചത്തിൽ നിലവിളിച്ചു ഭൃത്യനെ സഹായത്തിനു വിളിച്ചു. സരേറ്റ്സ്ക്കിയുടെ നിർബന്ധംമൂലം തണുത്തുറഞ്ഞ ആ ശരീരം അവർ മൂന്നുപേരുംകൂടി ശവമഞ്ചത്തിലേയ്ക്കു മാറ്റി; പിന്നീട് കുതിരവണ്ടിയിൽ സശ്രദ്ധം എടുത്തുവെച്ച് പുറത്തേയ്ക്കു കൊണ്ടുപോയി; മൃതശരീരം മണത്തറിഞ്ഞ കുതിരകൾക്കു വിറളിപിടിച്ചു; വീട്ടിലേയ്ക്കു ശരം വിട്ടപോലെ പായുമ്പോൾ പാതയോരങ്ങൾ കുതിര

കളുടെ വായിൽനിന്നുള്ള നരയും പതയുമേറ്റു നനഞ്ഞു കുതിർന്നു.

സുഹൃത്തുക്കളേ, വാഗ്ദാനങ്ങൾ നിറവേറ്റുന്നതിനുമുമ്പേ മരണമടഞ്ഞു മധുരമായ ഭാവിയോടു വിടപറയാൻ നിർബന്ധിതനായ കവിയെക്കുറിച്ചോർത്തു നിങ്ങളൊരുപക്ഷേ ദുഃഖിയ്ക്കുന്നുണ്ടാകും! ഉൽക്കടമായ ആവേശങ്ങളും ഉൽക്കർഷേച്ഛയുടെ ഉന്നതലക്ഷ്യങ്ങളും ഉദാത്തമായ ചിന്തകളും യുവസഹജമായ മൃദുലവികാരങ്ങളും ഇന്നിപ്പോൾ എവിടെയാണു ചെന്നവസാനിച്ചത്? പ്രണയത്തിന്റെ പ്രചണ്ഡമായ കൊടുങ്കാറ്റും പാതിരാവിൽ മെഴുകു തിരിവെളിച്ചത്തിലിരുന്നു കണ്ടെത്താൻ ശ്രമിച്ച സത്യത്തോടുള്ള അടങ്ങാത്ത ദാഹവും അനീതികളോടും മാനഹാനിയോടുമുള്ള ഭയവും ഇന്നെവിടെപ്പോയി? സ്വർഗീയമായ സ്വപ്നങ്ങളും പകൽക്കിനാവുകളിൽ രൂപമെടുത്ത മായക്കാഴ്ചകളും ദിവ്യവും പാവനവുമായ കവിതയുടെ തിളക്കങ്ങൾ മാത്രമായിരുന്നോ? ആത്മാവിന്റെ മഹത്വം സാക്ഷാത്ക്കരിയ്ക്കാനോ ലോകത്തിന്റെ ദുരവസ്ഥ ലഘൂകരിയ്ക്കാനോവേണ്ടിയാകാം ഒരുപക്ഷേ അയാൾ ജനിച്ചത്. വിധി മൗനസാന്ദ്രമാക്കിയ വീണാതന്ത്രിയുടെ നാദം ചിലരുടെ മനസ്സിൽ എക്കാലവും മാറ്റൊലിക്കൊള്ളുന്നവിധം മഹനീയമായൊ രു ദൗത്യം ആ കവി ഇതിനകംതന്നെ നിർവഹിച്ചുകഴിഞ്ഞിരിയ്ക്കാം; വാഗ്ദേവതയുടെ വസതിയിൽ ചെന്നു കവി സ്വയം പാർപ്പുറപ്പിച്ചതാകാം; അതല്ലെങ്കിൽ അജ്ഞതയുടെ അന്ധകാരത്തിൽ മനുഷ്യനു നഷ്ടപ്പെട്ട ആത്യന്തികസത്യം ഒരു രക്തസാക്ഷിത്വത്തിന്റെ നിഴൽരൂപമായി പ്രത്യക്ഷപ്പെട്ട് അയാളോടു മന്ത്രിച്ചതാകാം; വിജനമായ ശവകുടീരങ്ങളിലെ സങ്കീർത്തനങ്ങൾക്കും കാലാന്തരങ്ങളുടെ കൃതജ്ഞതകൾക്കും ചെന്നുചേരാൻ കഴിയാത്ത വിദൂരതയിൽ നിന്നാണു മനുഷ്യാത്മാവിനെ ആഹ്ലാദം കൊള്ളിയ്ക്കുന്ന ജീവസന്ദായകമായ ആ അലൗകികനാദം പ്രതിദ്ധ്വനിക്കുന്നതെന്ന് അയാൾ നേരിട്ടു മനസ്സിലാക്കിയിരിയ്ക്കാം; അഥവാ, യുവത്വം പാഴാക്കി വളരെ വൈകി മാത്രം വിവേകം ജനിയ്ക്കുന്ന സർവസാധാരണമായ വിധിയുമായി കവി സന്ധി ചെയ്തതാകാം; ഒരുപക്ഷേ കാവ്യദേവതയെ കൈയൊഴിഞ്ഞു

പ്രായോഗികമായ വിവാഹബന്ധത്തിലേർപ്പെട്ടു നഗരത്തിൽനിന്നു മാറി വിദൂരമായൊരു ഗ്രാമത്തിൽ പ്രഭുത്വപരമായ സാഹചര്യങ്ങളിൽ സന്തോഷകരമായൊരു ജീവിതത്തിലേയ്ക്കു മനഃപൂർവം ചേക്കേറിയതാകാം; അങ്ങനെ ജീവിതത്തിന്റെ പ്രസാദാത്മകത അയാൾ സ്വയം പഠിച്ചറിഞ്ഞിരിയ്ക്കാം; നാൽപ്പതാമത്തെ വയസ്സിൽ സന്ധിവാതം വന്നു തിന്നുകയും കുടിക്കുകയും കോട്ടുവായിടുകയും ചെയ്യുന്നതിൽ മാത്രം സംതൃപ്തി കണ്ടെത്തി, മക്കളും മരുമക്കളും പേരക്കുട്ടികളും നിരന്നിരിയ്ക്കേ, തടിച്ച ദേഹത്തോടെ, രോഗിയായി, വൈദ്യനും കണ്ണീർ വാർക്കുന്ന കുടുംബാംഗങ്ങളും നോക്കിനിൽക്കേ, നശ്വരത തെളിയിച്ചു സ്വയം മരണത്തിനു കീഴടങ്ങാനാകാം അയാളുടെ വിധി!

പ്രിയവായനക്കാരേ, ഭാവിയിൽ എന്തു സംഭവിച്ചാലും ധ്യാനലീനനായ ആ യുവകവിയും സൗമ്യനായ കാമുകനും സുഹൃത്തിന്റെ കൈകൊണ്ടാണു താഴെ വീണു മരിച്ചതെന്നു ജനങ്ങൾ മനസ്സിലാക്കാതിരിയ്ക്കില്ല! ഇന്നിപ്പോൾ ഗ്രാമത്തിൽ നിന്നു മാറി ആത്മാവിനു പ്രചോദനം നൽകുന്ന വനാന്തരത്തിൽ വേരുകൾ ഇഴ പിണഞ്ഞുകിടക്കുന്ന രണ്ടു പൈൻമരങ്ങൾ നിൽക്കുന്നതു നിങ്ങൾക്കു കാണാം. താഴെ അരുവിയിലൂടെ സ്വച്ഛജലം ഒഴുകുന്നതിന്റെ കളകളാരവവും നിങ്ങൾക്കു കേൾക്കാം. അവിടെയാണു കർഷകർ പതിവായി പണിയ്ക്കിടയിൽ അൽപ്പനേരം വന്നിരുന്നു വിശ്രമിയ്ക്കാറുള്ളത്. കള പറിയ്ക്കാൻ കൂടുന്ന പെൺകിടാങ്ങൾ കുടം അരുവിയിലാഴ്ത്തി കോരിയെടുക്കുന്ന ജലം കുടിച്ചു ദാഹം തീർക്കും. നിഴലുകൾ പ്രതിഫലിയ്ക്കുന്ന ആ നദീതീരത്തു ലളിതമായൊരു സ്മാരകം നിൽക്കുന്നുണ്ട്. വർഷകാലത്തെ മഴയിൽ ഉഴവുചാലുകളിൽനിന്ന് ഊറിവരുന്ന ചെളി നാലുപാടും തെറിയ്ക്കുമ്പോൾ, ഇടയന്മാർ പൊട്ടിയ ചെരിപ്പുകൾ തുന്നിച്ചേർക്കുന്നതിനിടയിൽ, വോൾഗയിലെ മുക്കുവരെക്കുറിച്ചുള്ള പാട്ടുകൾ ഉച്ചത്തിൽ പാടും; നഗരത്തിലെ വിരസതയിൽ മനം മടുത്തു ഗ്രാമങ്ങൾ സന്ദർശിയ്ക്കാൻ വരുന്ന ഒരു യുവസുന്ദരി ആ സ്മാരകശിലയ്ക്കു സമീപം കുതിരയുടെ കടിഞ്ഞാൺ പിടിച്ചു സ്വല്പനേരം നോക്കി നിൽക്കാതിരിയ്ക്കില്ല; ശിരസ്സും മുഖവും മൂടിയ സുതാര്യമായ പട്ടുവസ്ത്രം ഉയർത്തി സ്മാരകത്തിനു കീ

ഴെ ആലേഖനം ചെയ്തിരിയ്ക്കുന്ന വരികളിലെ കദനകഥ വായിച്ച് അനുതാപമൂറുന്ന കണ്ണുകളിലെ ജലകണങ്ങൾ അവൾ തുടച്ചുമാറ്റാൻ ശ്രമിയ്ക്കും; അതിനുശേഷം വയൽക്കരയിലൂടെ എന്തോ ആലോചിച്ചു നിശ്ശബ്ദയായി അവൾ യാത്ര തുടരും; ലെൻസ്കിയുടെ വിധിവിപര്യയത്തിൽ മനം നൊന്തു ദിവാസ്വപ്നത്തിൽ സ്വയം നഷ്ടപ്പെട്ടുപോയ അവൾ ചോദിയ്ക്കും: "ഓൾഗയ്ക്കു പിന്നീടെന്തു സംഭവിച്ചു? അവളയാളുടെ പേരിൽ വിലപിച്ചോ?" അവളത്ഭുതപ്പെടും. "അതല്ല, അവളുടെ ദുഃഖം താനേ വാർന്നു പോയോ? അവളുടെ സഹോദരിയ്ക്കെന്തു സംഭവിച്ചു? അവളിപ്പോൾ എവിടെയുണ്ട്? ലൗകികനായ ആ അഭയാർത്ഥി, സുന്ദരികളായ വേശ്യകളുടെ സമർത്ഥനായ ആ ഒറ്റകാരൻ, വിഷാദമൂകനായ അരക്കിറുക്കൻ, കവിയെ ശവക്കല്ലറയിലേയ്ക്കു ചുഴറ്റിയെറിഞ്ഞ ആ പ്രതിയോഗി ഇന്നെവിടെയുണ്ട്...?" എന്നെ വിശ്വസിയ്ക്കൂ, സമയമാകുമ്പോൾ സകലതും ഞാൻ വിശദമായി പറയാം; അന്തരീക്ഷം ഇപ്പോഴും ശാന്തമായിട്ടില്ല. നമ്മുടെ കഥാനായകനെ ഞാനിന്നും അനുഭാവത്തോടെയാണു സ്നേഹിയ്ക്കുന്നത്; അയാളിലേയ്ക്കുതന്നെ ഞാൻ തിരിച്ചെത്തും: സംശയം വേണ്ട! ബാല്യത്തിന്റെ കുസൃതികളും മധുരങ്ങളും പ്രായം തട്ടിമാറ്റുന്നു; നെടുവീർപ്പോടെ ഞാനേറ്റുപറയുന്നു, ഇപ്പോൾ വളരെക്കുറച്ചുമാത്രം എഴുതുന്നതാണെനിയ്ക്കു സന്തോഷം! ചിതറിക്കിടക്കുന്ന കടലാസുചുരുളുകൾ പറക്കുന്ന തുലികകൊണ്ടു കറ പുരട്ടാൻ എനിയ്ക്കിപ്പോൾ തീരെ താൽപ്പര്യം തോന്നുന്നില്ല. ഒരു സ്വപ്നം കൂടി, തുടർന്നൊരു നടുക്കം; മറ്റൊരു പ്രണയം; അതിതീവ്രമായ വേദന; അസ്വസ്ഥമായ മനസ്സ് ഏകാന്തതയിലെന്നപോലെ ശബ്ദകോലാഹലങ്ങളിലും അതിക്രമിച്ചു കയറുന്നു; മറ്റൊരു കാര്യവും ഞാൻ അനുഭവത്തിൽനിന്നു പഠിച്ചറിഞ്ഞിട്ടുണ്ട്: ഇന്നലെകളെ ഒരുതരത്തിലും വിശ്വസിയ്ക്കാനാവില്ല; കഴിഞ്ഞുപോയ സങ്കടങ്ങളെക്കുറിച്ചു ഞാനെന്തിനു വിലപിയ്ക്കണം? സകലതും സ്വപ്നങ്ങൾ! എവിടെയാണു മധുരവും മായികവുമായ സത്യം? എവിടെയാണു യുവത്വത്തിന്റെ പ്രതിനിധികളായ നിങ്ങൾ? ആ സുവർണകിരീടം ഒടുവിൽ പൊട്ടിത്തകർന്നു

നിശ്ശബ്ദമായതു സത്യമാകുമോ? വരണ്ടുണങ്ങിയ തരിശ്ശുനിലത്തിൽ കവിതകളുടെ വെറും ദുരഭിമാനങ്ങളല്ലാതെ വസന്തം മറഞ്ഞതു സത്യ മായിരിയ്ക്കുമോ? ഇനിയൊരു മടക്കം സാദ്ധ്യമല്ലെന്നുണ്ടോ? മുപ്പതു വ ർഷങ്ങൾക്കു ശേഷമാണോ ഈയൊരു അറിവിന്റെ പാരിതോഷി കം ഞാൻ നേടിയെടുത്തത്? ഇന്നിതാ ഇവിടെയിപ്പോൾ അപരാ ഹ്നമായിരിയ്ക്കുന്നു. എന്റെ ഹൃദയമേ, യാതൊന്നും മറച്ചുവെയ്ക്കാതെ സ ത്യം തുറന്നു പറയൂ! നിരർത്ഥകമായ എന്റെ യുവത്വത്തിന്റെ സൗഹൃ ദങ്ങൾ! മധുരമായ ഓരോ പല്ലവിയ്ക്കും നന്ദി. ആത്മാവിന്റെ യാതനക ൾ, പീഡനങ്ങൾ, കോലാഹലങ്ങൾ, കൊടുങ്കാറ്റുകൾ, വിരുന്നുസൽ ക്കാരങ്ങൾ! നിങ്ങളുടെ ഏറ്റവും നിസ്സാരമായ സമ്മാനങ്ങൾക്കുപോ ലും നന്ദി. കലാപകാലത്ത് ഏകാന്തതയിലും നിശ്ശബ്ദതയിലും നിങ്ങ ളോടൊപ്പം ഞാൻ ആനന്ദം അനുഭവിച്ചു. മതി, ധാരാളം! ഇന്നു പരി ശുദ്ധമായ ആത്മാവുമായി ഭൂതകാലഭാരങ്ങളിൽനിന്നു സ്വാതന്ത്ര്യം നേടി ഞാൻ മറ്റൊരു പാതയിലേയ്ക്കു തിരിയുന്നു. അവസാനമായി ഞാൻ പിന്നോട്ടു തിരിഞ്ഞുനോക്കുന്നു. വനപഥങ്ങൾക്കു വിട! മധുരാ വേശങ്ങളുടെ അലസമായ ദിവസങ്ങളിൽ മ്ലാനതയുടെ നിഴൽ വിരി ച്ച തണലുകളിൽ മണിക്കൂറുകളോളം നീണ്ടുനിന്ന ദിവാസ്വപ്നങ്ങൾ! യുവത്വത്തിന്റെ ഉത്സാഹങ്ങൾ നവോന്മേഷത്തിന്റെ വഴി കണ്ടെത്തു ന്നു. മയക്കത്തിൽനിന്നു മനസ്സിനെ തൊട്ടുണർത്തുന്ന ഭാവന, സഹ ജവും വിനീതവുമായ സ്വന്തം വാസസ്ഥലം സന്ദർശിയ്ക്കുന്നു. കവിയു ടെ ആത്മാവ് ദുഷ്ടതകളിൽനിന്നു രക്ഷപ്പെട്ട് ഉണങ്ങി വരണ്ടു കൊ ഴിയാതിരിയ്ക്കട്ടെ. അല്ലെങ്കിൽ അതിലേറെ മോശമായി മരവിച്ചു ജഡ മായി പോകാതിരിയ്ക്കട്ടെ!. സുഹൃത്തുക്കളേ, സമൂഹത്തിന്റെ ചെളിക്കു ളത്തിൽ, മാരകമായ ദുഷ്ടതയുടെ നീർച്ചുഴികളിലാണു നാം നിർദ്ദയം ചെന്നു വീണിരിയ്ക്കുന്നത്!

# ഏഴ് : നഗരം

വസന്തകാലത്തെ സൂര്യാതപത്തിൽ ഗ്രാമത്തിനു പുറത്തു മലകളി ലെ മഞ്ഞുരുകി. മേൽമണ്ണിനോടു ചേർന്നു കലങ്ങിയ ജലം അരുവി കളിലൂടെ ഒഴുകി താഴ്ന്ന തലത്തിലുള്ള വയലുകളിൽ വെള്ളപ്പൊ ക്കം സൃഷ്ടിച്ചു. സ്വപ്നത്തിൽ നിന്നുണർന്ന പ്രകൃതി ഉന്മേഷകരമായ കാലാവസ്ഥയിലേയ്ക്കു  സസന്തോഷം താമസം മാറ്റി. ഉജ്ജ്വലമാ യൊരു നീലനിറം പ്രകാശമാനമായ ആകാശത്തു തിളങ്ങിനിന്നു. ക ണ്ണുകൾക്കു സുതാര്യത ചേർക്കുന്ന പ്രകൃതി തളിരിലകളുടെ ലോലമാ യ ഹരിതാംബരമണിഞ്ഞു. വളരെ പതുക്കെ ഉരുകിത്തീരുന്ന മെഴുകു പോലെ താഴ്‌വരകളിൽ വർണാങ്കിതമായ കാന്തി പരന്നു. സന്ധ്യ യോടെ കന്നുകാലികൾ വീടുകളിലേയ്ക്കു മടങ്ങി. രാവിന്റെ അഗാധമാ യ നിശ്ശബ്ദതയിൽ നിതാന്തസ്വപ്നങ്ങളെക്കുറിച്ചു കുയിലുകൾ നീട്ടിപ്പാ ടി. വസന്തം, അലൗകികപ്രണയത്തിന്റെ അനർഘമായ നിമിഷങ്ങ ൾ! പക്ഷേ, ഇന്നിപ്പോൾ വല്ലാത്തൊരു വിഷാദം എന്റെ പരിക്ഷീണ മായ ആത്മാവിൽ അസാധാരണവും വിചിത്രവുമായ പ്രാണവേദന നിറയ്ക്കുന്നു! വിജനവും സ്വസ്ഥവുമായ ഗ്രാമീണാന്തരീക്ഷത്തിൽ വസ ന്തത്തിന്റെ മന്ദമാരുതൻ വന്നു മുഖം തഴുകുമ്പോൾ എത്രയെത്ര വികാ രങ്ങളാണു ഹൃദയത്തിൽ കനം തൂങ്ങുന്നത്! സന്തോഷകരമായ ജീവി താനുഭവങ്ങൾ എനിയ്ക്കന്യമായി കഴിഞ്ഞുവോ? ഉൽക്കണ്ഠയും വിര ക്തിയും സമ്മാനിച്ച് വളരെ മുമ്പേ മറഞ്ഞുപോയ ഒരാത്മാവിന്റെപേ രിൽ ആഹ്ലാദകരമായ സൗഹൃദങ്ങൾ തിരിച്ചു പിടിയ്ക്കാൻ എനിയ്ക്കിനി ഒരിയ്ക്കലുമാവില്ലെന്നോ? ഇനിയൊരിയ്ക്കലും മടങ്ങിവരില്ലെന്ന സത്യ ത്തിൽ സാന്ത്വനം ലഭിയ്ക്കാതെ, മർമ്മരങ്ങളും നെടുവീർപ്പുകളും കേട്ടു താഴെ വീണ കരിയിലകളിൽ കത്തിക്കരിഞ്ഞ അവയൊന്നും നമു ക്കു വീണ്ടെടുക്കാൻ കഴിയില്ലെന്നോ? ഭൂതകാലം മറവിയിലേയ്ക്കു മറ

ഞ്ഞതു മനസ്സിലാക്കി അസ്വസ്ഥമായ ആ ആത്മാവ് ഒരുപക്ഷേ ചാരം മൂടിയ കനൽക്കട്ടകൾ കെട്ടടങ്ങിയതായി കണക്കാക്കുമോ? അതല്ല, വസന്തത്തെക്കുറിച്ചുള്ള ഓർമ്മ മനസ്സിലേയ്ക്കാനയിച്ച മാസ്മരികമായ വിഭ്രാന്തിയിൽ വേദനകൊണ്ടു പിടയുന്ന ആ ഹൃദയം സ്വയമേവ സ്വതന്ത്രമായി മനോഹരമായ ചന്ദ്രികയും മാന്ത്രികരാവുകളുമുള്ള പുതിയൊരു ലോകം സ്വപ്നം കാണാൻ തുടങ്ങുമോ? എപ്പിക്യൂറിയൻ പ്രമാണങ്ങൾ മനസ്സിലേറ്റി നടക്കുന്ന ഭാഗ്യവാന്മാരേയും, അലസജീവിതം നയിയ്ക്കുന്ന സമ്പന്നരേയും, ജോലി ചെയ്യാതെ പേശികൾക്കു തുരുമ്പെടുക്കുന്ന ബുദ്ധിജീവികളേയും, അതിഭാവുകത്വങ്ങൾക്ക് അടിമകളായ സ്ത്രീകളേയും, ഫലഭ്രയിഷ്ഠമായ ഈ മണ്ണിൽ പണിയെടുക്കാനായി വസന്തകാലം മാടി വിളിയ്ക്കുന്നു. പ്രലോഭനീയമായ ഒരു രാവിനുശേഷം ദീർഘമായ നടത്തത്തിലൂടെ നവോന്മേഷം പകർന്നു കരുത്തും ഊർജ്ജവും അദ്ധ്വാനവുംകൊണ്ടു വയലുകൾ സമ്പത്സമൃദ്ധമാക്കാൻ സുഹൃത്തുക്കളേ വീടുകളിൽനിന്നു പുറത്തിറങ്ങി വരൂ! കുതിരവണ്ടിയിൽ കയറി നഗരത്തിന്റെ അവസാനിക്കാത്ത വിരസതക്കു വിട പറഞ്ഞു നാട്ടിലേയ്ക്കു വരൂ! എന്റെ വായനക്കാരേ, നിങ്ങളും ആ കുതിരവണ്ടിയിൽ കയറി കഴിഞ്ഞ വർഷത്തെ മഞ്ഞുകാലം പകർന്ന ആനന്ദാനുഭവങ്ങൾ ഓർത്തെടുത്തു ചഞ്ചലപ്രകൃതിയായ കാവ്യദേവത പ്രവചിയ്ക്കുന്ന വൈദേശികവാർത്തകൾക്കു കാതോർക്കൂ! സ്വപ്നലോകത്തു വിഹരിച്ചിരുന്ന താത്യായനയുമായി മൌനിയും വൈരാഗിയുമായ യെവ്ജനി ചിലവഴിച്ച പകലുകളുടെ കഥ! വിഷാദപൂർണമായ ആ പ്രതിദ്ധ്വനി അന്തരീക്ഷത്തിലിന്നും മുഴങ്ങുന്നുണ്ട്. പക്ഷേ, അയാളെ മാത്രം എവിടേയും കാണാനില്ല. മലകൾ ചൂഴ്ന്നുനിൽക്കുന്ന അഗാധമായ താഴ്വരയിൽ, സ്വച്ഛജലമൊഴുകുന്ന അരുവിക്കരയിലൂടെ നടക്കുമ്പോൾ വസന്തകാമുകരായ കുയിലുകൾ രാത്രി മുഴുവൻ നിർത്താതെ പാടുന്ന പുൽമേടിനപ്പുറം, ഉയരമില്ലാത്ത നാരകമരങ്ങൾ നിശ്ശബ്ദം നിൽക്കുന്ന തോട്ടത്തിൽ, റോസാചെടികൾ അതിരു തിരിച്ച മനോഹരമായ തോടിന്റെ തീരത്തു തണൽ വിരിച്ചു നിൽക്കുന്ന രണ്ടു പൈൻമരങ്ങൾക്കിടയിലെ ശിലയിൽ കൊത്തി വെ

ച്ചിരിയ്ക്കുന്ന ആ ദാരുണകഥ യാത്രക്കാർക്കു സ്വയം വായിച്ചറിയാം: 'അകാലമരണത്തിനു വിധേയനായ ലെൻസ്കി ഇവിടെ എന്നെന്നേയ്ക്കു മായി വിശ്രമിയ്ക്കുന്നു: ഏകാന്തപഥികനായ ആ കവിയുടെ കവിതക ൾക്കായി താങ്കൾ തീർത്ഥയാത്രയ്ക്കിടെ അൽപ്പനേരം ഇവിടെയിരു ന്നു കാതോർക്കുക!' താഴെ വെച്ചിരിയ്ക്കുന്ന ചിതാഭസ്മകുംഭത്തിലേയ്ക്കു ചാഞ്ഞുകിടക്കുന്ന പൈൻമരത്തിന്റെ ശാഖയിൽ ഒരുകാലത്തു പ്രഭാ തത്തിലെ ഇളംകുളിരുള്ള മന്ദമാരുതനിലൊരു പുഷ്പമാല്യം ചാഞ്ചാടി ക്കളിച്ചിരുന്നു; രാത്രി ചന്ദ്രൻ തെളിഞ്ഞു പ്രകാശിയ്ക്കുമ്പോൾ വൃക്ഷശാ ഖയുടെ ഇരുണ്ട തണലിലൂടെ കൈകോർത്തു നടന്നു വരുന്ന രണ്ടു പെൺകുട്ടികൾ ആ ശവക്കല്ലറയിലേയ്ക്കു നോക്കി കണ്ണീർ പൊഴിയ്ക്കും. ഇന്നിപ്പോൾ, വൃക്ഷശാഖയിലെ പുഷ്പമാല്യങ്ങൾ കാണാനില്ല; കാല ടിപ്പാതകൾ പുല്ലുവളർന്നു മാഞ്ഞുപോയി; സ്മാരകശിലയുടെ കഥയും ജനങ്ങൾ മറവിയിലേയ്ക്കു തള്ളി; പ്രായം ചെന്ന ഒരാട്ടിടയൻമാത്രം പ തിവായി വിശ്രമിയ്ക്കാറുള്ള സ്ഥാനത്തിരുന്നു ചെരുപ്പിൽ പറ്റിപ്പിടിച്ച മണ്ണു ചുരണ്ടിക്കളയുന്നതിനിടയിൽ പഴയ പലകഥകളും ഈണത്തി ൽ നീട്ടിപ്പാടുന്നതു കേൾക്കാം.

പാവം ലെൻസ്കി! ഓൾഗ അയാളുടെപേരിൽ ഉൽക്കണ്ഠപ്പെടുക യോ സ്വന്തം ദുർവിധിയിൽ പരിതപിയ്ക്കുകയോ ചെയ്തില്ല! കഷ്ടം, യുവ കന്യകകളെ ഒരിയ്ക്കലും വിശ്വസിയ്ക്കാനാവില്ല! അതിനിടയ്ക്കു മനസ്സിലു യർന്നുവന്ന മറ്റൊരു പ്രണയതാരം അവളുടെ ശ്രദ്ധ പിടിച്ചുപറ്റി; മുഖ സ്തുതികൾ അവളുടെ വേദന ലഘൂകരിച്ചു; പഴയ കാമുകനായ ഒരു പ ട്ടാളമേധാവി അടങ്ങാത്ത ആരാധന പ്രദർശിപ്പിച്ചു വീണ്ടും പ്രത്യക്ഷ പ്പെട്ടു. ദിവസങ്ങൾക്കകം അൾത്താരയ്ക്കു മുമ്പിൽ അണിഞ്ഞൊരുങ്ങി വധൂവേഷത്തിൽ ശിരസ്സു കുനിച്ച് അവൾ നിന്നു. തള്ളിക്കയറുന്ന വി കാരങ്ങൾമൂലം താഴ്ന്ന കൺപോളകൾ അവളുടെ കണ്ണുകളിലെ തി ളക്കത്തിനു മങ്ങലേൽപ്പി ച്ചു. അതേസമയം ഒരു പുഞ്ചിരി അവളുടെ ചുണ്ടുകളിൽ തത്തിക്കളിയ്ക്കുകയും ചെയ്തു. ലെൻസ്കി! നദീതീരത്തെ ശ വക്കല്ലറയിൽനിന്നു പ്രണയിനിയുടെ ദൗർബല്യം കേട്ടറിഞ്ഞ ആ

ഗായകൻ ശബ്ദരഹിതമായ അതിരുകൾക്കപ്പുറം വിഷാദപൂർവം സ്വയം അനുശോചിച്ചിരിയ്ക്കുമോ? അതല്ലെങ്കിൽ, മാരകമാംവണ്ണം അനുഗൃഹീതവും അഗാധവുമായ മറവിയിൽ, പൂർണമായും അടച്ച ബധിരമാക്കിയ ലോകത്തിന്റെ ഗാഢനിദ്രയിൽ, അയാൾ അവഗണിയ്ക്കപ്പെട്ടുവോ? അതങ്ങനെയാകാനാണു സാദ്ധ്യത; നിസ്സംഗമായ ശൂന്യതയാണു നമ്മെയെല്ലാം അവസാനം കാത്തിരിയ്ക്കുന്നത്! കാമുകന്റേയും സുഹൃത്തിന്റേയും ശത്രുവിന്റേയും ശബ്ദങ്ങൾ ഒടുവിൽ നിശ്ശബ്ദതയിൽ ചെന്നവസാനിയ്ക്കും. പൈതൃകമായ സ്വത്തിനെച്ചൊല്ലി അവകാശികൾ നടത്തുന്ന തലതിരിഞ്ഞ തർക്കങ്ങൾ മാത്രമേ പിന്നീടു നമ്മുടെ ചെവിയിൽ മുഴങ്ങുകയുള്ളൂ. ലെൻസ്കിയുടെ അകാലമരണത്തെ തുടർന്നു ലാരിൻകുടുംബത്തിൽനിന്ന് ഓൾഗയുടെ മധുരനാദം കേൾക്കാതായി: പട്ടാളനിയമത്തിൽ ജീവിക്കുന്ന ഭർത്താവിന്റെ വീട്ടിലാണവൾ ചെന്നെത്തിയത്. ഹൃദയം തകർന്ന അമ്മ മകളുടെപേരിൽ വിലപിച്ചു കരഞ്ഞു. വേർപിരിയുന്ന സമയം അവർ ശ്വാസം വിടാൻപോലും കഷ്ടപ്പെട്ടു. പക്ഷേ, താത്യായനയുടെ മുഖത്തു ദു:ഖത്തിന്റെ യാതൊരു ലാഞ്ഛനയും കണ്ടില്ല. മരണം അത്യാസന്നമായ അസാധാരണമായൊരു വിഷാദഛവി മാത്രമാണവളുടെ മുഖത്തു പ്രതിഫലിച്ചത്. വിട പറഞ്ഞു വണ്ടിയിൽ കയറാനൊരുങ്ങുന്ന സഹോദരിയുടെ അടുത്തു ചെന്നു ചുംബിയ്ക്കുകയും കെട്ടിപ്പിടിയ്ക്കുകയും ചെയ്തു ദമ്പതികൾക്ക് ആശംസകളർപ്പിയ്ക്കാൻ അവളുണ്ടായിരുന്നു. കുതിരവണ്ടി വളവുതിരിഞ്ഞു മറഞ്ഞശേഷം കുറേനേരംകൂടി ഈറനണിഞ്ഞ കണ്ണുകളുമായി താനിയ നോക്കി നിന്നു... ഒറ്റയ്ക്ക്, അതെ, ഒറ്റയ്ക്കാകുന്നത് ഇന്നിപ്പോൾ എത്ര ആശ്വാസമായി തോന്നുന്നു! കഷ്ടം, സുന്ദരിയായ ആ പഞ്ചവർണക്കിളി വളരെക്കാലം അവളുടെ അടുത്ത സുഹൃത്തും വിശ്വസ്തയുമായിരുന്നു. അവരിപ്പോൾ എന്നെന്നേയ്ക്കുമായി വേർപിരിഞ്ഞു കഴിഞ്ഞു. നിശ്ശൂന്യമായ പൂന്തോട്ടത്തിൽ ആശ്വാസകരമായൊരു തണൽ തേടി അവൾ നടന്നു. നിശ്ശബ്ദമായ പരിസരത്തു സാന്ത്വനിപ്പിയ്ക്കുന്ന യാതൊന്നും അവൾ കണ്ടില്ല. ഹൃദയഭേദകമായ വിഷാദംമൂലം അവളുടെ കണ്ണിൽ നിന്നു നീർത്തുള്ളികൾ വന്നില്ല. യാതൊരിളവുമി

ല്ലാതെ ഹൃദയവേദന അവിരാമം തുടർന്നുകൊണ്ടേയിരുന്നു. ക്രൂരമായ ആ ഏകാന്തതയിൽ അവളുടെ നിശ്ശബ്ദമായ അഭിനിവേശങ്ങൾക്കു തീവ്രതയേറി. ഒരുതരം കുടിയൊഴിയ്ക്കലിനു വിധേയയായ അവളുടെ മനസ്സിൽ അങ്ങകലെ എവിടെയോ മറഞ്ഞ ഒനേഗിന്റെ ചിന്ത തിക്കിത്തിരക്കി വന്നു. അയാളെ ഇനിയൊരിയ്ക്കലും കാണാൻ പാടില്ലെന്ന് അവൾക്കറിയാം; പ്രിയസുഹൃത്തിനെ കൊല ചെയ്തു അയാൾ എന്നെന്നേയ്ക്കും വെറുക്കപ്പെടേണ്ടവനാണെന്നും അവൾക്കറിയാം; കവി കഥാവശേഷനായിക്കഴിഞ്ഞു. ലെൻസ്കി ഓർമ്മയിൽനിന്നു മാഞ്ഞു പോയിരിയ്ക്കുന്നു. അയാളുടെ പ്രിയപ്പെട്ടവൾ മറ്റൊരാളെ വിവാഹം ചെയ്തു; അന്തരീക്ഷത്തിൽ പരക്കുന്ന പുകച്ചുരുൾപോലെ അയാളെക്കുറിച്ചുള്ള ഓർമ്മകൾ സാവധാനം മങ്ങിമാഞ്ഞു; രണ്ടു ഹൃദയങ്ങൾ മാത്രമായിരിയ്ക്കാം ഒരുപക്ഷേ നിർഭാഗ്യവാനായ അയാൾക്കുവേണ്ടി അനുതാപം ചൊരിയുന്നത്; പക്ഷേ, അവരെന്തിനു വ്യാകുലപ്പെടണം?

സന്ധ്യ മയങ്ങാറായി. ആകാശം സ്വച്ഛമായിരിയ്ക്കുന്നു. പുഴ ശാന്തമായി ഒഴുകുന്നു. അന്തരീക്ഷത്തിൽ വണ്ടുകൾ കൂട്ടത്തോടെ മുരളുന്ന ആരവം കേൾക്കാം. ഗ്രാമീണരായ കർഷകർ തമ്മിൽത്തമ്മിൽ വർത്തമാനം പറഞ്ഞു പാടത്തുനിന്നു പിൻവാങ്ങി നടന്നുപോയി. നദിയുടെ മറുകരയ്ക്കൽ മുക്കുവൻ കത്തിച്ച തീയിൽനിന്നു പുക ഉയർന്നു. ചന്ദ്രികയുടെ ധവളപ്രകാശത്തിൽ തിളങ്ങുന്ന പുൽമേട്ടിൽ താനിയ ഒരു സ്വപ്നാടകയെപ്പോലെ നടന്നു; അങ്ങകലെ കുന്നിൻചെരുവിലെ ഗ്രാമത്തിൽ വൃക്ഷങ്ങൾക്കിടയിലെ ഒരു വീടും സ്വച്ഛജലം ഒഴുകുന്ന അരുവിയോടു ചേർന്നുള്ള പൂന്തോട്ടവും അവളുടെ കണ്ണിൽപ്പെട്ടു! അവൾ ശ്രദ്ധിച്ചുനോക്കി. ഉള്ളിലൊരു  തുടിപ്പ് അവൾ തൊട്ടറിഞ്ഞു. അവളുടെ ഹൃദയം അതിവേഗത്തിൽ മിടിയ്ക്കാൻ തുടങ്ങി. ആശങ്കമൂലം ഒരു നിമിഷം അവൾ സം യിച്ചു നിന്നു: 'ഞാനിപ്പോൾ പിന്തിരിഞ്ഞു വീട്ടിലേയ്ക്കു മടങ്ങണോ അതല്ല മുന്നോട്ടു പോകണോ? എന്തായാലും അവിടെ എന്നെ ആരും തിരിച്ചറിയാനിടയില്ല. അദ്ദേഹമവിടെ ഉണ്ടാകുമെന്നും തോന്നുന്നില്ല. വീടും പൂന്തോട്ടവും ചുറ്റിനടന്നു കാണുന്ന

തുകൊണ്ടു യാതൊന്നും സംഭവിയ്ക്കാനില്ല!' അങ്ങനെ ശ്വാസമടക്കി കുന്നിൻ ചെരുവിലൂടെ താഴോട്ടിറങ്ങി നാലുപാടും നോക്കി അവൾ നടന്നു. വിശാലമായൊരു മുറ്റത്തേയ്ക്കാണു വിധി അവളെ കൊണ്ടു ചെന്നെത്തിച്ചത്. പെട്ടെന്നു ചില നായ്ക്കൾ അവളുടെ നേരേ കുരച്ചെത്തി; പക്ഷേ പേടിച്ചരണ്ട അവളുടെ നിലവിളി കേട്ട് അടുത്ത വീടുകളിലെ കുട്ടികൾ ഓടിവന്നു; അവരോടൊപ്പം മുതിർന്നവരുമെത്തി; അവരെല്ലാം ചേർന്നു നായ്ക്കളെ ആട്ടിയോടിച്ച് അവളെ വീടിന്റെ വാതിൽക്കലേയ്ക്കാനയിച്ചു. "എനിയ്ക്ക് ഈ വീടിന്റെ അകത്തേയ്ക്കു കയറാമോ?" താത്യായന ചോദിച്ചു. കുട്ടികൾ വീട്ടുകാവൽക്കാരനെ അന്വേഷിച്ചു. "താക്കോലുമായി അനീഷ്യ എവിടെപ്പോയി?", അവർ പരസ്പരം ചോദിച്ചു. ഒടുവിൽ വൃദ്ധനായ ഒരാൾ വന്നു വീടിന്റെ വാതിൽ തുറന്നു താനിയയെ അകത്തേയ്ക്കു പ്രവേശിപ്പിച്ചു. നമ്മുടെ കഥാനായകൻ താമസിച്ചിരുന്ന വീടിന്റെ കനത്ത ശൂന്യത അന്തരീക്ഷത്തിലൊരു മാറ്റൊലിയായി മുഴങ്ങി. അവൾ ചുറ്റും നോക്കി: ബില്യാർഡ്സ് കളിയ്ക്കു ന്ന മേശപ്പുറത്തെ കരുക്കൾ ചിതറിപ്പോയിരിക്കുന്നു; ചാരുകസേരയിൽ സവാരിയ്ക്കുള്ള കോട്ടു തൂങ്ങിക്കിടക്കുന്നു; വീട്ടുകാവൽക്കാരൻ അവളോടു ഭവ്യതയോടെ പറഞ്ഞു: "ആ നെരിപ്പോടിനരികെയുള്ള കസേരയിലിരുന്നു പലപ്പോഴും അദ്ദേഹമോരോന്നു ചിന്തിയ്ക്കാറുണ്ട്; ഇവിടെയിരുന്നാണു ഞങ്ങളുടെ അയൽവാസി ലെൻസ്കിയുമൊത്ത്, നിർഭാഗ്യകരമായ ആ മരണത്തിനുമുമ്പ്, അദ്ദേഹം ഭക്ഷണം കഴിയ്ക്കാറുള്ളത്. ദയവുചെയ്ത് എന്റെ കൂടെ വരൂ: ഇതാണദ്ദേഹത്തിന്റെ വായനാമുറി. വിശ്രമത്തിനു ശേഷം കാപ്പി കുടിച്ച് ആ കട്ടിലിൽ കിടന്നദ്ദേഹം കുറച്ചു മയങ്ങും; ഉണർന്നു കഴിഞ്ഞാൽ അദ്ദേഹമൊരു പുസ്തകമെടുത്തു വായിയ്ക്കും. ഇതാ, ഈ മൂലയ്ക്കലും അദ്ദേഹം ചിലപ്പോൾ വന്നിരിയ്ക്കാറുണ്ട്. ചില ഞായറാഴ്ചകളിൽ അദ്ദേഹത്തിന്റെ സുഹൃത്ത് എന്റെ കൂടെ ഈ ജനാലയ്ക്കലിരുന്നു ചീട്ടു കളിയ്ക്കും; നിഷ്കളങ്കമായ ആ ആത്മാവിനു നിത്യശാന്തിയും ദേഹത്തിനു സ്വസ്ഥതയും ഞാൻ നേരുന്നു!". വേദനയും വികാരങ്ങളും നിയന്ത്രിയ്ക്കാൻ കഴിയാതെ താത്യായന മുറിയിൽ ചുറ്റിനടന്നു. അവളെ സംബന്ധിച്ചിടത്തോളം അ

വിടെ കണ്ട ഓരോ വസ്തുവും ആത്മാവിനു പീഡനമോ ആഹ്ലാദമോ പകരുന്ന അമൂല്യമായ നിധികളായിരുന്നു. മങ്ങിയ വെളിച്ചം വീഴു ന്ന മേശപ്പുറം, കുമ്പാരം കൂടിക്കിടക്കുന്ന പുസ്തകങ്ങൾ, പേർഷ്യൻവി രി മൂടിയ കിടയ്ക്ക, ജനലിൽക്കൂടി ദൃശ്യമാകുന്ന സാന്ധ്യപ്രകാശം, മേ ഘാവൃതമായ ചന്ദ്രൻ, ചുമരിൽ തൂങ്ങിക്കിടക്കുന്ന ബൈറൺ പ്രഭുവി ന്റെ ചിത്രം, നടന്നുപോകുമ്പോൾ കാണാവുന്ന വിധം സ്ഥാപിച്ചിരി യ്ക്കുന്ന നെപ്പോളിയന്റെ, കൈ പിണച്ചു വിഷാദഭാവത്തിൽ പുരികം ചു ളിച്ചുനോക്കുന്ന, പ്രതിമ; സകലതും അവൾ നോക്കിക്കണ്ടു.

പരിഷ്ക്കാരിയായിരുന്ന ആ മുനിയുടെ പർണാശ്രമത്തിൽ അവൾ വിസ്മയത്തോടെ ചുറ്റി നടന്നു; പക്ഷേ നേരം അതിക്രമിച്ചിരിയ്ക്കുന്നു; തണുത്ത കാറ്റു വീശി; പുഴയുടെ തീരത്തുള്ള ശവമാടങ്ങളിൽ മൂടൽമ ഞ്ഞു പരന്നു; കുന്നിന്റെ മറവിൽ ചന്ദ്രൻ അപ്രത്യക്ഷനായി; അവൾ ക്കു പോകാൻ സമയമായി; ശാന്തത വീണ്ടെടുത്ത താത്യായന ഒരു നെടുവീർപ്പുപോലും വിടാനാകാതെ മുറിയിൽനിന്നു പുറത്തു കടന്നു. പോകുന്ന വഴി ഇനിയും ഇതുപോലെ ഇടയ്ക്കിടെ വരാനുള്ള അനുവാ ദംകൂടി അവൾ അനീഷ്യയിൽനിന്നു സമ്പാദിച്ചു; ആൾത്താമസമില്ലാ തെ ഒഴിഞ്ഞു കിടക്കുന്ന വീട്ടിലെ ഏകാന്തതയിലിരുന്നു വായിയ്ക്കുക യും എഴുതുകയും ചെയ്തു വിശ്രമസമയം ചിലവഴിയ്ക്കാൻ താൽപ്പര്യമു ണ്ടെന്നവൾ പറഞ്ഞു; വാതിൽക്കൽവെച്ചു കാവൽക്കാരനു ശുഭരാത്രി ആശംസിച്ച് അവൾ വീട്ടിലേയ്ക്കു മടങ്ങി. പക്ഷേ, പിറ്റേന്നു രാവിലെ പ്രകാശം പരക്കുന്നതിനുമുമ്പേ പെട്ടെന്നു ഞെട്ടിയുണർന്ന അനീ ഷ്യ, വീടിനകത്തേയ്ക്കു കുതിയ്ക്കുന്ന താനിയയെയാണു കണി കണ്ടത്! അഗാധമായ മനോരാജ്യത്തിൽ സ്വയം നഷ്ടപ്പെട്ട താത്യായന നി ശ്ശബ്ദം ഒനേഗിന്റെ വായനാമുറിയിലേയ്ക്കു പ്രവേശിച്ചു. പക്ഷേ, പെട്ടെ ന്നു പരിസരബോധമില്ലാതെ അവൾ സ്വയം തേങ്ങിക്കരയാൻ തുട ങ്ങി. കുറേനേരം കഴിഞ്ഞപ്പോഴാണു നാലുപാടും ചിതറിക്കിടക്കുന്ന പുസ്തകങ്ങൾ അവളുടെ ശ്രദ്ധയാകർഷിച്ചത്. അവളുടെ നിസ്സംഗമായ മാനസികാവസ്ഥയിൽ അവയ്ക്കൊരു സാംഗത്യവുമുണ്ടായിരുന്നില്ല.

അമ്പരപ്പിയ്ക്കുന്നവിധം വിപുലമായ പുസ്തകങ്ങളുടെ കൂട്ടത്തിൽനിന്ന് അവൾ ഓരോന്നായെടുത്തു മറിച്ചുനോക്കി. അപരിചിതമായൊരു ലോകത്തു ചെന്നെത്തിയതുപോലെ അവളുടെ മനസ്സിൽ അത്ഭുതവും ആഹ്ലാദവും അനുഭവപ്പെട്ടു. പുസ്തകങ്ങളോടുള്ള ഒനേഗിന്റെ പ്രേമം പണ്ടേ നഷ്ടപ്പെട്ടതായി നമുക്കറിയാം. എങ്കിലും കൈയൊഴിയ്ക്കാൻ കരുതിവെച്ചിരുന്നവയിൽ ചിലതു മാത്രം അദ്ദേഹം വേറേ സൂക്ഷിച്ചിരുന്നു. 'ഗയോറി'ന്റേയും 'ഡോൺ ജുവാ'ന്റേയും പുസ്തകങ്ങൾക്കു പുറമേ ബൈറണും സമകാലികവിഷയങ്ങൾ വിവരിയ്ക്കുന്ന രണ്ടു മൂന്നു നോവലുകളും ഉന്നതവ്യക്തികളുടെ ജീവിതരേഖകളും അവയ്ക്കിടയിൽ അവൾ കണ്ടു. ഹൃദയവികാരങ്ങൾക്കും മൂല്യബോധങ്ങൾക്കും സ്ഥാനമില്ലാത്ത ആ മനുഷ്യന്റെ അഹംഭാവം നിറഞ്ഞ ആത്മാവ് അനന്തമായ ദിവാസ്വപ്നങ്ങളിലാണു മുഴുകിയിരുന്നത്. ബുദ്ധിയിലുദിയ്ക്കുന്ന വ്യർത്ഥമായ ആശയങ്ങൾ തിളച്ചുമറിഞ്ഞ കലുഷമായൊരു മനസ്സായിരുന്നു, അയാൾക്കുണ്ടായിരുന്നത്. പുസ്തകങ്ങളിൽ പലയിടത്തും അയാളുടെ വിരലടയാളം കാണാമായിരുന്നു. ഏകാഗ്രവും പരിപൂർണവുമായ ശ്രദ്ധയോടെ താനിയ അത്തരം സൂചനകൾ പിന്തുടർന്നു വിറയ്ക്കുന്ന വികാരങ്ങളുമായി അയാളുടെ പിന്നാലെ പുസ്തകങ്ങളിലൂടെ സഞ്ചരിച്ചു. എന്തു പുതിയ ബോധോദയമാണു വായനയ്ക്കിടയിൽ യെവ്ജനി കണ്ടെത്തിയതെന്ന്, ഏതു പ്രയോഗത്തോടാണയാൾ യോജിയ്ക്കുന്നതെന്ന്, എന്തൊക്കെ അസംബന്ധങ്ങളാണ് അയാൾക്കിഷ്ടപ്പെടാതിരുന്നതെന്നു കണ്ടുപിടിയ്ക്കാൻ അവൾ കിണഞ്ഞു പരിശ്രമിച്ചു. വായന പുരോഗമിയ്ക്കുമ്പോൾ, ആത്മാവിൽ അബോധപൂർവമായി വെളിപ്പെടുന്ന ചില സത്യങ്ങളെ സൂചിപ്പിക്കുന്നവിധം പേജുകളുടെ അരികുകളിൽ പെൻസിൽകൊണ്ടു ചില അടയാളങ്ങൾ അയാൾ കുറിച്ചിരുന്നു. ഒരിടത്ത് ഒരടിവര, മറ്റൊരിടത്തൊരു ചോദ്യചിഹ്നം, ഇനിയുമൊരിടത്ത് ആറ്റിക്കുറുക്കിയ ഒരഭിപ്രായം! ദൈവത്തിനു നന്ദി! അങ്ങനെ പതുക്കെപ്പതുക്കെ താനിയ അയാളുടെ പ്രകൃതം മനസ്സിലാക്കാനും സ്വഭാവം ഉൾക്കൊള്ളാനും ശ്രമിച്ചു. വിധിയുടെ അപ്രതിരോദ്ധ്യമായ നിയോഗം നിമിത്തം അയാളെച്ചൊല്ലി അവളുടെ ഹൃദയം ഉരുകാൻ തുട

ങ്ങിയിരുന്നു. അയാൾ സ്വർഗത്തിൽനിന്നാണോ നരകത്തിൽനിന്നാണോ വരുന്നതെന്ന അപകടകരവും സന്ദിഗ്ദ്ധവുമായ നിഗൂഢത അവളെ അസ്ഥാളിപ്പിച്ചു. അഭിമാനിയായ പിശാചോ ദയാലുവായ മാലാഖയോ, ആരാണയാൾ? വെറുമൊരനുകരണം, പൊള്ളയായ പ്രച്ഛന്നത, ഒരു പ്രഹസനം, 'ചൈൽഡ് ഹാരോൾഡി'ന്റെ വേഷം ധരിച്ച ഒരു മോസ്ക്കോക്കാരൻ, ഒരു ചിത്രത്തിന്റെ രണ്ടാംകിട പകർപ്പ്, പരിഷ്കാരത്തിന്റെ ഒരു പദാനുക്രമണിക, സർവോപരി വെറുമൊരു ഹാസ്യാനുകരണം മാത്രമാണോ അയാൾ? അയാളെക്കുറിച്ചുള്ള അവസാനവാ ക്ക്, ആ പ്രഹേളികയ്ക്കൊരു ഉത്തരം കണ്ടെത്താൻ അവൾക്കു കഴിഞ്ഞുവോ.......?

നാഴികമണിയുടെ സൂചി  പതുക്കെ കറങ്ങിക്കൊണ്ടിരുന്നു. അതിഥികൾ വന്നിട്ടു മണിക്കൂറൊന്നായി. വീട്ടിലുള്ളവർ താനിയയെ കാത്തിരിക്കുകയാണ്. അവരുടെ ചർച്ചാവിഷയം അവളല്ലാതെ മറ്റാരുമായിരുന്നില്ല!

"എന്തു ചെയ്യാം? അവളൊരു ചെറിയ കുട്ടിയൊന്നുമല്ലല്ലോ!". അമ്മ യാതൊരു ഒത്തുതീർപ്പിനും സന്നദ്ധയായില്ല.

"അനുജത്തിയായിട്ടും ഓൾഗയുടെ വിവാഹം കഴിഞ്ഞു; ഇനി താനിയയുടെ വെറുതെ വെച്ചുനീട്ടുന്നതിൽ അർത്ഥമില്ല!".

"പക്ഷേ, ആർക്കെന്തു ചെയ്യാനാവും? അവളെല്ലാവരേയും തള്ളിക്കളഞ്ഞു. ഒരേയൊരൊറ്റ ഉത്തരം: 'എനിക്കു വിവാഹം വേണ്ട!'. അവൾ സ്വയം ഓരോന്ന് ചിന്തിച്ചിരിക്കുകയോ അതല്ലെങ്കിൽ ഒറ്റയ്ക്ക് അലഞ്ഞുനടക്കുകയോ ചെയ്യും."

"അവൾക്കപ്പോൾ ആരോടും പ്രണയമില്ലെന്നോ? ആരായാലും എന്നോടു പറയൂ, ഞാൻ ശരിയാക്കിത്തരാം!", പലരും സഹായവാഗ്ദാനങ്ങൾ വെച്ചുനീട്ടി.

"ബുയാനോവ് നേരിട്ടു വന്നു ചോദിച്ചു; പക്ഷേ അവളതു സവിനയം നിരസിച്ചു. പെതുഷ്ക്കോവിനേയും അവൾ വെറും കൈയോടെ പറഞ്ഞയച്ചു; എങ്കിലും പിഖ്തിന്റെ കാര്യത്തിൽ അവളൊരു ചെറി

യ ആശയക്കുഴപ്പത്തിലാണ ചെന്നുപെട്ടത്; സുന്ദരനായ അയാൾ ചി രിച്ചും മുഖസ്തുതി പറഞ്ഞും അവളെ ഒരുവിധം പാട്ടിലാക്കി. ഞാൻ വിചാരിച്ചു: 'അതെ, അയാളാണവളുടെ പുരുഷൻ!'. ഇനി പേടിയ്ക്കാനി ല്ല. പക്ഷേ, അല്ല! അതിന്റെ യാതൊരു ലക്ഷണവുമില്ല, അവസാനം അയാളും പൊയ്ക്കളഞ്ഞു".

"എങ്കിൽപ്പിന്നെ കുറച്ചുകൂടി വിശാലമായി അന്വേഷിയ്ക്കേണ്ടി വ രും. ഇത്രയും സുന്ദരമായൊരു മുഖത്തിനു തീർച്ചയായും നല്ലൊരു ക മ്പോളമാണു മോസ്ക്കോ!"

"പക്ഷേ, ചിലവോ? ഇവിടത്തെപ്പോലെയാവില്ല, തീർച്ച!"

"എന്തായാലും ഒരു തണുപ്പുകാലം കഴിയാനുള്ളതു നിങ്ങളുടെ പ ക്കൽ കാണാതിരിയ്ക്കില്ല. തികയുന്നില്ലെങ്കിൽ പറയൂ, ഞാൻ കടം ത രാം, ന്യായമായ പലിശയ്ക്കുതന്നെ!"

താത്യായനയുടെ അമ്മ ബുദ്ധിയും വിവേകവുമുള്ളവരുടെ അഭിപ്രാ യങ്ങൾ ശ്രദ്ധിയ്ക്കുകയും ഉപദേശങ്ങൾക്കു കാതോർക്കുകയും ചെയ്തു; കണക്കുകളും രേഖകളും ശരിയാക്കി മോസ്ക്കോയിലൊരു തണുപ്പുകാ ലം ചിലവഴിയ്ക്കാനുള്ള പണം അവരെങ്ങനെയോ സ്വരൂപിച്ചു; താനി യ ഈ തീരുമാനം മനസ്സിലാക്കി. സമൂഹത്തിന്റെ അന്ത്യവിധി നേ രിടാനുള്ള ഒരുക്കങ്ങളായി അവളവയെ കണ്ടു. പരിഷ്ക്കാരങ്ങളിൽ കാ ലഹരണപ്പെട്ടുമെങ്കിലും ഗ്രാമീണമായൊരു നിഷ്ക്കളങ്കത പൊതിഞ്ഞ പെരുമാറ്റങ്ങളുടെ, സംസാരരീതികളുടെ, വ്യക്തമായ തെളിവുകളാ ണ് അവൾക്കവരുടെ മുമ്പിൽ നിരത്താനുള്ളത്. പക്ഷേ, അഹംഭാവ വും പരിഹാസവും നിറച്ചു നിരന്നിരിയ്ക്കുന്ന അഴകിയ രാവണന്മാർ ക്കും മദാലസമോഹിനികൾക്കും മുമ്പിൽ എങ്ങനെയാണവളുടെ വി ധി നിർണയിയ്ക്കപ്പെ ടാൻ പോകുന്നത്! അതെ, ഭയങ്കരം! പാപപങ്കി ലമായ ഈ സുഖാനുഭവത്തേക്കാൾ എത്ര സുരക്ഷിതമാണു വനാന്ത രങ്ങളിൽ എവിടെയെങ്കിലും ആരുമറിയാതെ താമസിക്കുന്നത്! രാ വിലെ നേരത്തേ ഉണർന്നെഴുന്നേറ്റ അവൾ നേരേ വിജനമായ വയ ലിലേയ്ക്കിറങ്ങി; കണ്ണീരണിഞ്ഞു വിഹ്വലമായ അവളുടെ വിടർന്ന ക ണ്ണുകൾ അവാച്യമായ ചില വികാരങ്ങളോടെ വിലപിച്ചു: 'എനിയ്ക്കേ

റെ പ്രിയപ്പെട്ട താഴ്‌വരകളേ, നിങ്ങളോട്ട ഞാൻ വിട പറയുന്നു! എനിയ്ക്കു പേടി തോന്നാറുള്ള കുന്നിൻ ചെരിവുകളേ, ഞാനെന്നും ഇഷ്ടപ്പെടുന്ന വനങ്ങളേ, മനോഹരമായ മേഘങ്ങളേ നിങ്ങൾക്കു വിട! എന്റെ മനസ്സിനു പരമാനന്ദമായ ഈ പ്രകൃതിയോട്ടും ഞാൻ വിട പറയുന്നു. എന്നെ വിടാതെ പിന്തുടരുന്ന നിശ്ശബ്ദമായ ഈ പ്രശാന്തത, പൊങ്ങച്ചങ്ങളുടെ ശബ്ദായമാനമായ ലോകത്തിനുവേണ്ടി ഞാനിതാ ഉപേക്ഷിയ്ക്കുന്നു. എന്റെ പരമസർവസ്വവുമായ സ്വാതന്ത്ര്യമേ, നിന്നോട്ടും ഞാനിതാ വിടപറയുന്നു! എന്തിനുവേണ്ടി? എന്തിനുവേണ്ടിയാണു ഞാനിങ്ങനെ കഷ്ടപ്പെടുന്നത്? വിധി എനിയ്ക്കുവേണ്ടി എന്താണു കരുതിവെച്ചിരിയ്ക്കുന്നത്?' ദിവസേന അവളുടെ അലസസഞ്ചാരങ്ങൾക്കു ദൈർഘ്യം കൂടിവന്നു. സുതാര്യമായ സൗന്ദര്യത്തിന്റെ നിദർശനമായി അവിടവിടെ ഒരരുവിയോ ഒരു മലയോ അവളുടെ ഇച്ഛാശക്തിയെ പിറകോട്ടു വലിച്ചു തടഞ്ഞുനിർത്തി; ആ ആകർഷണീയത തേടി തോട്ടങ്ങളിലും പുൽമേടുകളിലും കാൽനടയായി നടന്നു നിതാന്ത സുഹൃത്തുക്കളോടെന്നപോലെ അവൾ സംസാരിച്ചു. വളരെ പെട്ടെന്നു വേനലവസാനിച്ചു വർഷകാലമെത്തി. മരണാസന്നനായ മനുഷ്യനെപ്പോലെ, കൊടുങ്കാറ്റിൽ തെറിച്ചു വീണതുപോലെ, പ്രകൃതി വിളറി വിറച്ചുനിന്നു... വടക്കുനിന്നു വന്ന ചണ്ഡവാതം പ്രഹരങ്ങളും നിലവിളികളുമായി മേഘങ്ങളെ മുഴുവൻ തുടച്ചുമാറ്റി. ഇതാ വശ്യമോഹിനിയായ വർഷകാലം വന്നിരിയ്ക്കുന്നു! ഓക്കുമരത്തിന്റെ ചില്ലകൾ ധവളാഭമായ പുതപ്പിൽ മറഞ്ഞു; മുകളിലേക്കു പരക്കുന്ന പുകമഞ്ഞു പുൽമേടുകളിലും കുന്നിൻചെരിവിലും നാലുപാടും ചിതറിത്തെറിച്ചു പടർന്നുകയറി. നദീതീരങ്ങൾ പഞ്ഞിനിറച്ച മൃദുവായ വിരിപ്പുകളിൽ പാടേ മൂടി. മഞ്ഞുപാളികൾ സൂര്യപ്രകാശത്തിൽ വെട്ടിത്തിളങ്ങി. വർഷകാലത്തിന്റെ കുസൃതികൾ ആഹ്ലാദത്തോടെ നമുക്കു സ്വാഗതം ചെയ്യാം! പക്ഷേ തണുപ്പിന്റെ ആനന്ദങ്ങളോട്ട നിസ്സംഗമായി പ്രതികരിക്കുന്ന താനിയയുടെ മനോഭാവത്തിനു യാതൊരു മാറ്റവും സംഭവിച്ചില്ല. രാത്രിയിലെ തണുത്തുറഞ്ഞ വായു അവൾ ആവേശത്തോടെ ഉള്ളിലേ

യ്യെടുത്തു. പുരപ്പുറത്തു നിന്ന് ഒഴുകി വീണ മഞ്ഞുപാളികൾ കൈയി ലെടുത്ത് അവൾ മുഖവും മാറും കഴുകി. ശീതകാലം അവളുടെ നിശ്ശബ്ദഹൃദയത്തെ കൂടുതൽ പീഡിപ്പിച്ചു.

വളരെ വൈകിപ്പോയെങ്കിലും മോസ്കോയിലേക്കു യാത്ര പുറപ്പെടാനുള്ള ദിവസമായി. കേടുപാടുകൾ നന്നാക്കി വൃത്തിയാക്കിയ യാത്രാവണ്ടിയും വീട്ടുസാമഗ്രികൾ കയറ്റാനുള്ള മൂന്നു ഭാരവണ്ടികളും തയാറായിക്കഴിഞ്ഞു. കസേരകൾ, പെട്ടികൾ, കുപ്പികൾ, ഭരണികൾ, പാത്രങ്ങൾ, കലങ്ങൾ, കിടയ്ക്കകൾ, കോഴിക്കൂടുകൾ, ഗ്ലാസുകൾ തുടങ്ങി സകലതും വേണ്ടപോലെ ഒതുക്കിവെച്ചു. യാത്രയയപ്പിനു മുന്നോടിയായി പരിചാരകർ പലരും വിലാപസ്വരത്തിൽ കണ്ണീരൊഴുക്കി. വണ്ടി വലിയ്ക്കാനുള്ള കുതിരകളും തയാറായി. പ്രഭാതഭക്ഷണം തയാറാക്കുന്നതിനിടയിൽ അവർ കുതിരകളെ വണ്ടിയുടെ തണ്ടുകളിൽ ബന്ധിച്ചു. വണ്ടികൾ അധികഭാരം മൂലം ഇരുവശത്തേയ്ക്കും ആടിയുലയുന്നതായി ചിലർ പരാതിപ്പെട്ടു. താടിയുള്ള വണ്ടിക്കാരൻ കുതിരപ്പുറത്തു കാൽ കവച്ചിരുന്നു സൂക്ഷിച്ചു നോക്കി. രോഗിയായ കുതിര മിക്കവാറും ചാകാറായിരുന്നു. പരിചാരകർ  യാത്ര പറയാൻ പടിവാതിൽക്കൽ ഒന്നിച്ചു കൂടി. സമയം ഉദ്ദേശിച്ചതിലും വല്ലാതെ വൈകി. സ്ത്രീകളെല്ലാം വണ്ടിയ്ക്കകത്തു കയറി. വണ്ടി മുന്നോട്ടു നീങ്ങി. 'എല്ലാവർക്കും വിട! സമാധാനത്തിന്റെ അഭയകേന്ദ്രങ്ങളേ നിങ്ങൾക്കു വിട!' വണ്ടികളോരോന്നും ജാഥയായി മുന്നോട്ടു നീങ്ങി. 'നാമിനി തിരിച്ചുവരില്ലേ?' താനിയ കണ്ണീരണിഞ്ഞ മുഖവുമായി തേങ്ങി.

വിദ്യാഭ്യാസവും പുരോഗതിയും വേരുറയ്ക്കുന്നതിനു വേണ്ടത്ര സമയം ലഭിച്ചാൽ ഇത്തരം ഭാരമേറിയ വണ്ടികൾ ഓടിയ്ക്കുന്നതിനു തക്കവണ്ണം നമ്മുടെ പാതകൾ മെച്ചപ്പെടാതിരിയ്ക്കില്ല. (പൊതുവായ കാഴ്ചപ്പാടിൽ അതിനൊരു അഞ്ഞൂറുകൊല്ലമെങ്കിലും വേണ്ടിവരുമെന്നാണു കണക്കാക്കപ്പെടുന്നത്!). ഇടവഴികളെ ബന്ധിപ്പിയ്ക്കുന്ന ദേശീയ പാതകളോടെ അങ്ങനെ ഒരുനാൾ റഷ്യയുടെ ഭൂപടംതന്നെ മാറിപ്പോകും. നദികൾക്കു കുറുകെ പാലങ്ങളുടെ കമാനങ്ങളുയരും. മലകളിൽ വലിയ തുരങ്കങ്ങളും കടലിൽ ഭൂഗർഭപാതകളും വരും. പരോപ

കാരതൽപ്പരരായ ജനങ്ങൾ പാതയോരങ്ങളിൽ സത്രങ്ങൾ പണിയും. ഇന്നിപ്പോൾ പാതകളുടെ നില വളരെ മോശമായിരിക്കുന്നു. വർഷങ്ങളായി അറ്റകുറ്റപ്പണി നടത്താതെ പാലങ്ങൾ തകർന്നു വീഴാറായി. വഴിയമ്പലങ്ങളിലെ മൂട്ടയും കൊതുകും മൂലം യാത്രക്കാർക്കു മിക്കവാറും ഉറങ്ങാൻ കഴിയാറില്ല. രാത്രി മുഴുവൻ അവരോരോന്നു സംസാരിച്ചു സമയം തള്ളിനീക്കുകയാണു പതിവ്. ഇപ്പോൾ സത്രങ്ങളെന്നു പറയാവുന്ന യാതൊന്നുമില്ല. ചില കുടിലുകളിൽ തണുത്തു മരവിച്ച ഭക്ഷണമായിരിക്കും വെച്ചുനീട്ടുന്നത്. കത്തിക്കാളുന്ന വിശപ്പു വീണ്ടും വർദ്ധിപ്പിക്കാൻ മാത്രമേ അതുപകരിക്കൂ! തെരുവുകളിലെ അപായകരമായ ചാലുകളും കുഴികളും നിരപ്പാക്കാനുള്ള ചുമതല ആഭിചാരകർക്കു സ്വമേധയാ വിട്ടുകൊടുത്തു കരുത്തരും അദ്ധ്വാനശീലരുമായ ഗ്രാമീണർ രാപകലില്ലാതെ കനലുറങ്ങുന്ന തീച്ചൂളയ്ക്കടുത്തു ലോഹങ്ങളുരുക്കി  യൂറോപ്പിലേയ്ക്കുള്ള കൗതുകവസ്തുക്കൾ പണിയുന്നു! എങ്കിലും തണുത്തുവിറയ്ക്കുന്ന മഞ്ഞുകാലത്തൊരു ദീർഘയാത്ര ആഹ്ലാദകരമാകാതെ വയ്യ! നിർവികാരമായ ഒരീണമോ ആധുനികകവിതയോ പോലെ പാതകൾ പൊതുവേ നിരപ്പായി കിടക്കുന്നതുകൊണ്ട് കുതിരകൾക്ക് ആയാസം കുറയും. വണ്ടിക്കാരുടെ വൈഭവത്തിൽ ഈ ഭാരവണ്ടികൾ വർഷങ്ങളോളം ഓടിക്കൊണ്ടിരിക്കും. മിന്നിമറയുന്ന വേലിപ്പത്തലുകൾപോലെ നഗരത്തിലേക്കുള്ള ദൂരം കുറിച്ച അത്താണിക്കല്ലുകൾ തീർച്ചയായും യാത്രയ്ക്കു സുഖം പകരും. കുതിരകളെ ഇടയ്ക്കിടെ മാറുന്നതിന്റെ ചിലവു കുറയ്ക്കാൻ ലാരിൻകുടുംബം വളരെ പതുക്കെയാണു യാത്ര ചെയ്തത്. യാത്രയ്ക്കു കൂടുതൽ സമയമെടുക്കുമ്പോൾ സ്വാഭാവികമായ മടുപ്പും ക്ഷീണവും സഹിച്ച്, സ്വന്തം കുതിരകളെ ഉപയോഗിക്കുന്നതാണു ലാഭകരമെന്നവർ കണ്ടു. അങ്ങനെ ഗ്രാമത്തിൽനിന്നു നഗരത്തിലേയ്ക്കുള്ള അവരുടെ യാത്ര ഏകദേശം ഏഴു ദിവസങ്ങളോളം നീണ്ടു....

ഇപ്പോൾ യാത്ര ഏതാണ്ടവസാനിക്കാറായി. മുകളിൽ സ്വർണക്കുരിശു സ്ഥാപിച്ച്, ചൂളക്കല്ലിൽ പണിതു ഗോളാകൃതിയിൽ ആകാശ

ത്തുയർന്നു നിൽക്കുന്ന മോസ്കോയിലെ ഗോപുരങ്ങൾ കണ്ടുതുടങ്ങി. പ്രിയപ്പെട്ടവരേ! ഗൃഹാതുരത്വത്തിന്റെ നിഗൂഢതകളുമായി കുംഭാകൃതിയിൽ കാണുന്ന കൊട്ടാരങ്ങളും കിടങ്ങുകളുമടങ്ങുന്ന ആ സുന്ദരദൃശ്യം എത്രയോ തവണ ഞാനെന്റെ ഹൃദയത്തിൽ ആവാഹിച്ചിരിക്കുന്നു! വിരഹമൂകമായ പ്രവാസിജീവിതത്തിൽ എത്രയോ തവണ മോസ്കോയിലെ ജീവിതം ഞാൻ സ്വപ്നം കണ്ടിരിക്കുന്നു! മോസ്കോ... ആ പേരിൽത്തന്നെ അപൂർവമായൊരു ആകർഷണീയതയുണ്ട്! ഓരോ റഷ്യാക്കാരന്റെ ഹൃദയത്തിലും മാറ്റൊലിക്കൊള്ളുന്ന എന്തൊരു ശബ്ദസൗഭഗമാണത് ഒളിപ്പിച്ചിരിക്കുന്നത്! വൻവൃക്ഷങ്ങളുടെ വലയത്തിൽ പ്രാക്തനസ്മരണകളുണർത്തുന്ന പ്രൗഢമായ പെട്രോവ്സ്കി കൊട്ടാരം ശിരസ്സുയർത്തി നിന്നു; വിധിയുടെ സമ്മാനങ്ങളിൽ ഹർഷോന്മത്തനായ നെപ്പോളിയൻ, പൂർണവിധേയത്വത്തിന്റെ സൂചകമായി ക്രെംലിന്റെ താക്കോലും കൈയിൽ പിടിച്ച് മോസ്കോ മുട്ടിലിഴഞ്ഞു ചെല്ലുന്നതു കാണാൻ കാത്തിരുന്നു. പക്ഷേ, വഴങ്ങാനോ അടിയറവു പറയാനോ മോസ്കോ തയാറായില്ല; അപ്രതീക്ഷിതമായ ഒരഗ്നിബാധയല്ലാതെ മറ്റൊരു സ്വീകരണവും നെപ്പോളിയനു ലഭിച്ചില്ല; ഈ കൊട്ടാരത്തിൽ ചിന്താമഗ്നനായിരിക്കുമ്പോഴാണ്, ആകാശത്തേക്കു പടർന്നുയരുന്ന ഭീഷണമായ തീജ്വാലകൾ അദ്ദേഹം കണ്ടത്; അസ്തമിച്ച ആ മഹാപ്രതാപത്തിന്റെ മൂകമായ ദൃക്സാക്ഷി, നിനക്കു വിട! ഇവിടെ കൂടുതൽ ചുറ്റിക്കറങ്ങാതെ, കഥയുമായി നമുക്കു മുന്നോട്ടു പോകാം! നഗരകവാടങ്ങൾ പ്രകാശധവളിമയിൽ തിളങ്ങി. അവർ ലക്ഷ്യസ്ഥാനത്തിന്റെ അടുത്തെത്തിയിരിക്കുന്നു. തെർസ്ക്കായ തെരുവിലൂടെ അവർ മുന്നോട്ടു നീങ്ങി. വികൃതിക്കുട്ടികൾ റോഡു കുറുകേ കടക്കുന്നു. ഇരുവശത്തും പലവിധത്തിലുമുള്ള കടകൾ മിന്നിമറഞ്ഞു. ദീപസ്തംഭങ്ങൾ, മണിമന്ദിരങ്ങൾ, സന്യാസാശ്രമങ്ങൾ, അടുക്കളത്തോട്ടങ്ങൾ, മട്ടുപ്പാവുകൾ! ഭാരവണ്ടികളും യാത്രക്കാരും റിക്ഷകളും ഓടിക്കൊണ്ടിരുന്നു. ഗ്രാമീണരായ കൊസ്സാക്കുകൾക്കും കച്ചവടക്കാർക്കുമിടയിൽ പട്ടാളക്കാരും പോലീസുകാരും റോന്തുചുറ്റി. മരുന്നുകടകൾ, കീർത്തിസ്തംഭങ്ങൾ, പരിഷ്കൃതവസ്തുക്കൾ വിൽക്കുന്ന പുതിയ കടകൾ, മൈ

താനങ്ങൾ, സിംഹപ്രതിമ സ്ഥാപിച്ച പടിവാതിലുകൾ, കാക്കകൾ വന്നിരിയ്ക്കുന്ന പള്ളിക്കുരിശുകൾ!

ക്ഷീണവും മട്ടുപ്പും ജനിപ്പിയ്ക്കുന്ന നഗരത്തിലൂടെയുള്ള യാത്ര ഏതാണ്ടു രണ്ടുമണിക്കൂറെടുത്തു. അവസാനം സെന്റ് ചാരിട്ടൺ ദേവാലയത്തിനു സമീപം ചെന്നപ്പോഴാണു വണ്ടി നിന്നത്. ഒടുവിലതാ മുമ്പിലൊരു വീടിന്റെ പടിവാതിൽ! പ്രായാധിക്യംമൂലം നാലുവർഷത്തോളം രോഗാതുരയായി മരണം കാത്തിരിയ്ക്കുന്ന ഒരമ്മായിയുടെ വീട്ടിലേയ്ക്കാണവർ വന്നിരിയ്ക്കുന്നത്. ദ്രവിച്ചു കീറിയ കുപ്പായമിട്ട ഒരു വൃദ്ധൻ വന്നു പടിവാതിൽ തുറന്നു; മൂക്കുകണ്ണട ധരിച്ച അയാൾ കൈയിലിരുന്ന ജീർണിച്ച കാലുറ തുന്നുകയായിരുന്നു; സ്വീകരണമുറിയിലിരുന്ന അലീനയമ്മായി അതിഥികളെ ഹൃദയപൂർവം സ്വാഗതം ചെയ്തു. അവരുടെ അവസ്ഥ തീർത്തും പരിതാപകരമായിരുന്നു. വൃദ്ധകൾ രണ്ടുപേരും പരസ്പരം ആവേശത്തോടെ കെട്ടിപ്പിടിച്ചു കുശലാന്വേഷണം നടത്തി പതുക്കെ സംസാരത്തിലേക്കു തിരിഞ്ഞു.

"....അലീന അമ്മായി, നമ്മൾ തമ്മിലെത്ര കാലമായി കണ്ടിട്ട്..? മുമ്പു കണ്ട സന്ദർഭംപോലും സത്യത്തിൽ മറന്നുപോയി!"

"അതെയതെ.... പ്രിയപ്പെട്ട പാച്ചെറ്റ്, കാലം കടന്നു പോകുന്നതു നമ്മളാരും അറിയുന്നില്ല!"

"അലീനാ..., പിന്നെ... ഇവിടെ എന്തൊക്കെയുണ്ട് വിശേഷങ്ങൾ? മക്കൾക്കൊക്കെ സുഖമല്ലേ?"

"മകളേ, നിങ്ങളെയൊക്കെ കാണാൻ ഇങ്ങനെയൊരവസരം വരുമെന്നാരെങ്കിലും കരുതിയോ?"

"എല്ലാം ദൈവേച്ഛ, അമ്മായി!"

"എന്റെ പ്രിയപ്പെട്ടവളേ, എത്രകാലം നിനക്കിവിടെ കഴിയാൻ പറ്റും? വാ, നീയിവിടെ അടുത്തു വന്നിരിയ്ക്ക്: എല്ലാമൊരു നോവലിലെ കഥപോലെ തോന്നുന്നു...., ഇവിടെ നീയിപ്പോൾ...."

"അമ്മായി, നോക്കൂ, ഇവളാണു മൂത്ത മകൾ താത്യായന!"

"...താത്യായന! എന്റെ കൊച്ചുമകളേ! വരൂ, ഞാനൊന്നു കാണ

ട്ടെ... എല്ലാമൊരു സ്വപ്നംപോലെ തോന്നുന്നു.., നീ.., നീയെന്റെ കൊച്ചുമകനെ ഓർക്കുന്നുണ്ടോ?"

"...കൊച്ചുമകനോ....? അതെ, അതു ശരി... കൊച്ചുമകൻ! അവനിപ്പോൾ എവിടെയാണ്?"

"അവനിപ്പോൾ... നിനക്ക് ഊഹിയ്ക്കാൻപോലുമാവില്ല, മോസ്കോയിൽ സെന്റ് സൈമൺ പള്ളിയ്ക്കടുത്താണു താമസിയ്ക്കുന്നത്. ക്രിസ്തുമസ് കാലത്തു ഞങ്ങളെ കാണാൻ വന്നിരുന്നു... അവന്റെ മൂത്ത മകന്റെ കല്യാണം ഈയിടെ കഴിഞ്ഞതേയുള്ളൂ".

"അമ്മായി, അപ്പോൾ... മറ്റേയാൾ..?".

"അതെ.... അവനെക്കുറിച്ചു നമുക്കു നാളെ സംസാരിയ്ക്കാമല്ലോ, പോരേ? താനിയയേയും പരിചയപ്പെടുത്താം.... പ്രശ്നമെന്താണെന്നു വെച്ചാൽ... എനിയ്ക്കു പുറത്തുപോകാനുള്ള ബുദ്ധിമുട്ടോർക്കുമ്പോൾ... കാൽമുട്ടുകൾ എന്നെ ചതിയ്ക്കാൻ തുടങ്ങിയിരിയ്ക്കുന്നു! നിങ്ങൾക്കു നല്ല യാത്രാക്ഷീണം കാണും, ..എനിയ്ക്കും വല്ലാത്തൊരു പരവേശം... നെഞ്ചിലെന്തോ വേദനപോലെ... സന്തോഷം കൂടിപ്പോയതിന്റെ സമ്മർദ്ദമായിരിയ്ക്കും... അതെ, എന്റെ കാലം കഴിയാറായി! ഇനി മരുന്നു കൊണ്ടൊന്നും യാതൊരു കാര്യവുമില്ല..., വാർദ്ധക്യം...., വേദനയും ദുരിതവും തന്നെ!"

അവരുടെ പരിക്ഷീണമായ ശബ്ദം നേർത്തുനേർത്തുവന്നു. സന്തോഷം മൂലം വികാരമടക്കാൻ പാടുപെടുമ്പോൾ ഉയർന്നു വന്ന ചുമ അവരെ വല്ലാതെ വിമ്മിഷ്ടപ്പെടുത്തി.

വൃദ്ധയുടെ ദയാമസൃണമായ വാക്കുകൾ താനിയയുടെ ഹൃദയത്തിൽ നന്ദി നിറയ്ക്കേണ്ടതായിരുന്നു. പക്ഷേ, സകലതും അപരിചിതവും നിശ്ചലവുമായി അവൾക്കനുഭവപ്പെട്ടു. ഗ്രാമത്തിലെ പഴയ സ്വന്തം മുറിയുടെ ഓർമ്മ അവൾക്കു കൈയൊഴിയ്ക്കാൻ കഴിഞ്ഞില്ല. അപരിചിതമായ കിടയ്ക്കയുടെ പട്ടുവിരിയിൽ ഉറക്കം വരാതെ അവൾ മണിക്കൂറുകളോളം കിടന്നു. കാലത്തു തൊഴിലാളികളെ പണിശാലകളിലേയ്ക്കു ക്ഷണിയ്ക്കുന്ന നാഴികമണിയുടെ നീണ്ട മുഴക്കം അവളെ മയക്കത്തിൽനിന്നുണർത്തി. നിഴലുകൾക്കു നീളം വെയ്ക്കുന്ന സായാഹ്നങ്ങ

ളിൽ അവൾ ജനാലയ്ക്കരികിൽ ചെന്നിരിയ്ക്കും. പക്ഷേ, പ്രിയപ്പെട്ട വയലേലകൾ അവൾക്കദൃശ്യമായിരുന്നു. വിശാലവും വിജനവുമായ മുറ്റം കടന്നാൽ അടുക്കളയും കുതിരലായവും വേലിപ്പടർപ്പുംമാത്രം. മിക്കവാറും ദിവസങ്ങളിൽ അവർ അടുത്തും അകന്നുമുള്ള ഏതെങ്കിലും ബന്ധുഗൃഹങ്ങളിൽ പരിചയം പുതുക്കാനും ഭക്ഷണം കഴിയ്ക്കാനുമായി പോകും. പ്രായവും അവശതയുംകൊണ്ടു വിളർച്ച ബാധിച്ച മുത്തശ്ശിമാരും മുത്തച്ഛന്മാരും അവളുടെ ആകർഷണീയതയെക്കുറിച്ചു പറഞ്ഞു കുശലാന്വേഷണം നടത്തുകയും അത്യധികമായ ആതിഥേയമര്യാദ പ്രകടിപ്പിച്ച് അവളെ ഇരുകൈകളും നീട്ടി സ്വീകരിയ്ക്കുകയും ചെയ്തു. "താനിയ, നീയെത്രകണ്ടു വളർന്നിരിയ്ക്കുന്നു! നിന്റെ മാമോദീസ ഇന്നലെ കഴിഞ്ഞതുപോലെ തോന്നുന്നു. എത്ര തവണ നിന്നെ ഞാൻ കൈയിലെടുത്തു ലാളിച്ചു ഭക്ഷണം തന്നിരിയ്ക്കുന്നു. ഒരിയ്ക്കൽ കുസൃതി കാണിച്ചതിനു ചെവി പിടിച്ചു തിരുമ്മിയിട്ടുമുണ്ട്! നീയതൊക്കെ ഓർക്കുന്നുണ്ടോ?". യാതൊന്നും കേൾക്കാതെ നിസ്സംഗയായിരിയ്ക്കുന്ന അവളെ നോക്കി അവർ ആത്മഗതമായി പറയും: "ദൈവമേ! എത്രപെട്ടെന്നാണു വർഷങ്ങൾ കടന്നുപോകുന്നത്!" പക്ഷെ, പതിവുരീതികൾ തുടർന്നുപോന്ന അവർക്കുമാത്രം യാതൊരു മാറ്റവും വന്നിട്ടില്ല! അലീന അമ്മായി പണ്ടുകാലത്തു ധരിച്ചിരുന്ന ശിരോവസ്ത്രത്തിന്റെ നിറംപോലും മാറ്റിയിട്ടില്ല. കുമ്മായംപോലെ വെളുത്തിരുന്ന ലുക്കെറിയ ലോവ്ന, എപ്പോഴും നുണമാത്രം പറയുന്ന ലുബോവ് പെട്രോവ്നാ, മന്ദബുദ്ധിയായ ഇവാൻ പെട്രോവിച്ച്, പിശുക്ക് വിട്ടുമാറാത്ത സെമിയോൺ പെട്രോവിച്ച്, എല്ലാവരും പഴയതു പോലെതന്നെ!. പെലെഗെയ നിക്കോലെവ്ന അമ്മായിയോടൊപ്പം ഇപ്പോഴും പഴയ സുഹൃത്ത് മോൺഷ്യർ ഫൈൻമൗഷിനെ കാണാം. ഭർത്താവും അന്നത്തെ അതേ നായയുമായി അവർ അയൽപക്കങ്ങളിൽ ചുറ്റിക്കറങ്ങുന്നു. രണ്ടുപേർക്കു വേണ്ടതിലേറെ ഭക്ഷണവും മദ്യവും വിഴുങ്ങുന്ന സാധുവും ബധിരനും വിശ്വസ്തനുമായ അവരുടെ ഭർത്താവിനുപോലും യാതൊരു മാറ്റവും വന്നിട്ടില്ല! മോസ്കോയുടെ പ്രിയപ്പെട്ട

സൗന്ദര്യധാമങ്ങളെന്ന നിലയിൽ ചില ബന്ധുക്കളുടെ പെൺമക്കൾ കുശലം പറഞ്ഞു പരസ്പരം ആശ്ലേഷിച്ച ഗ്രാമീണമായൊരു നിഗൂഢത യിലേയ്ക്ക് എത്തിനോക്കുന്നതുപോലെ താനിയയെ നിശ്ശബ്ദം ശ്രദ്ധി യ്ക്കും. അവളൊരു വിഷാദിയും വിചിത്രസ്വഭാവിയുമായി അവർക്കു തോന്നി. അതു പ്രതീക്ഷിയ്ക്കാവുന്നതേയുള്ളൂ. വിളറി മെലിഞ്ഞാണെ ങ്കിലും തീരെ അസ്വീകാര്യയായിരുന്നില്ല, അവൾ. അധികം താമസി യാതെ തങ്ങളുടെ ശരിയായ പ്രകൃതം കാണിച്ചുകൊടുക്കാൻ അവരവ ളെ സ്വന്തം വീടുകളിലേയ്ക്കു ക്ഷണിച്ചു. ഒടുവിൽ അവർ കൈപിടിച്ചു കു ലുക്കുകയും ആശ്ളേഷിച്ചു ചുംബിയ്ക്കുകയും മുടി പരിഷ്ക്കൃതരീതിയിൽ ചീകി വെയ്ക്കുകയും ചെയ്ത് അവളെ അവരുടെ കൂട്ടത്തിൽ ചേർത്തു. കൗമാരസഹജമായ ചില രഹസ്യങ്ങൾ പ്രത്യേകമായ ഈണത്തി ൽ അവരവളോടു പങ്കുവെയ്ക്കാനും തുടങ്ങി. സ്വന്തം പ്രത്യാശകളും സ്വ പ്നങ്ങളും കുസൃതികളും അവർ പറഞ്ഞു. അസൂയയിൽ മുങ്ങാത്ത നിഷ്ക്ക ളങ്കമായ കഥകൾ! എല്ലാം പറഞ്ഞു കഴിയുമ്പോൾ അവളോടവർ പ്ര തികരണമാരായും; മാത്രമല്ല, സ്വന്തം പ്രത്യാശകളും ഭയാശങ്കകളും ഹൃദയം തുറന്നു പറയാൻ അവരവളെ നിർബന്ധിയ്ക്കും; പക്ഷേ, യാ തൊന്നും ശ്രദ്ധിയ്ക്കാതെ സ്വപ്നാവസ്ഥയിലായിരുന്ന താത്യായന, അ ബോധപൂർവമായ വൈഭവത്തോടെ ഹൃദയത്തിൽ അഗാധമായി പ തിഞ്ഞുകിടന്ന പരമാർത്ഥം ഭദ്രമായി കാത്തുസൂക്ഷിച്ചു. ആനന്ദവും വേദനയും അനുഭവിച്ചു സ്വയം താലോലിച്ചുപോരുന്ന ആ രഹസ്യനി ധിയുടെ യാഥാർത്ഥ്യം അവൾ നിശ്ശബ്ദം മറച്ചുവെച്ചു. അലസമായ സംസാരങ്ങൾ സുഹൃത്തുക്കളുമായി പങ്കുവെയ്ക്കാനുള്ളവയാണെന്ന് അ വൾക്കു നല്ല ബോദ്ധ്യമുണ്ടായിരുന്നു. പക്ഷേ, വിരുന്നുകളുടെ ആരവ ങ്ങൾക്കിടയിൽ പറയുന്ന വൃത്തികെട്ട കഥകൾ തികച്ചും അരോചക വും അശ്ലീലവുമായി അവൾക്കു തോന്നി. സകലതും വിളറി നിറം മ ങ്ങി കാണപ്പെട്ടു. വരണ്ടു ശുഷ്ക്കമായ മുനയില്ലാത്ത ചോദ്യങ്ങളും ഉത്ത രങ്ങളും ആരോപണങ്ങളും നിരർത്ഥകമായി അവൾക്കു തോന്നി. പാ തി നിഷ്ക്കളങ്കമായ തമാശയാണെങ്കിൽപ്പോലും, ഉജ്ജ്വലപ്രകാശം കൊണ്ടു മനസ്സിനെ ദീപ്തമാക്കുന്ന ഉന്മേഷകരമായ ചിന്ത അവർക്കി

ടയിൽ ഒരിയ്ക്കലും ഉയർന്നുവന്നില്ല. ശ്രദ്ധമായ മണ്ടത്തരങ്ങൾക്കുപോലും ശ്രദ്ധശൂന്യമായ ലോകത്തു നിന്നവരെ മോചിപ്പിക്കാൻ കഴിവില്ലാത്തതുപോലെ കാണപ്പെട്ടു.

സൂക്ഷ്മനിരീക്ഷണം നടത്തി സ്വയം വഴുതിപ്പോകുന്ന സ്രാവുകളെപ്പോലെ പരിഷ്കൃതാത്മാക്കളായ പല സർക്കാരുദ്യോഗസ്ഥന്മാരും പരസ്പരം കുറിപ്പുകൾ കൈമാറി താനിയയെക്കുറിച്ചു നിന്ദാഗർഭമായ പരിഹാസങ്ങൾ പറഞ്ഞുപരത്തി. വാതിൽപ്പടിയിൽ അലസമായി ചാരിനിൽക്കുന്ന അവളെ 'ആദർശമാതൃക'യായി കണ്ടു വിഷാദിയൊരു വിദൂഷകൻ അനുയോജ്യമായ ശോകഗാനം സ്വയമെഴുതി ഈണത്തിൽ പാടി. ഒരുദിവസം ഒരകന്ന ബന്ധത്തിലെ അമ്മായിയെ കാണാൻ ചെന്നപ്പോൾ, വ്യാസേംസ്കി രാജകുമാരൻ അവളെ സമീപിച്ചു കുശലപ്രശ്നം പറഞ്ഞു രസിപ്പിയ്ക്കാൻ ശ്രമിച്ചു. അവൾ തീരെ ശ്രദ്ധിയ്ക്കാതെ അവഗണിച്ച മദ്ധ്യവയസ്കനായൊരു മാന്യൻ സ്വന്തം കൃത്രിമമുടി തടവിക്കൊണ്ട് അവളോടു പേരു ചോദിച്ചു വ്യംഗ്യാർത്ഥത്തിൽ അടുത്തിരുന്ന സുഹൃത്തിന്റെ വയറ്റിലൊന്നു തോണ്ടി. ഇന്നിപ്പോൾ അവിടെയതാ, ചുറുചുറുക്കുള്ള സുന്ദരിയായ മെൽപ്പോമെൻ അയഞ്ഞ പട്ടുപാവാട വട്ടത്തിൽ ആഞ്ഞുവീശി നിസ്സംഗരായ സദസ്യരെ മുഴുവൻ കൈയിലെടുക്കാമെന്ന വ്യാമോഹത്തോടെ വലിയ വായിൽ നിലവിളിച്ച് ഒരു ദുരന്തകഥാപാത്രത്തെ അവതരിപ്പിയ്ക്കാൻ ശ്രമിയ്ക്കുന്നു. അതേസമയം തെല്ലൊന്നു മയങ്ങാനുള്ള അവസരം പാഴാക്കാതെ, സുഹൃത്തുക്കളുടെ ഉയരുന്ന കരഘോഷങ്ങൾ വകവെയ്ക്കാതെ, സ്വന്തം കസേരയിലിരുന്നു ചിലർ ഉറക്കം തൂങ്ങിത്തുടങ്ങി. കൂട്ടത്തിലേറെ സുന്ദരിയായ 'ടെർപ്സിക്കോർ'നടി അടുത്തിരുന്ന യുവകോമളന്റെ ശ്രദ്ധയാകർഷിയ്ക്കാൻ കിണഞ്ഞു പരിശ്രമിച്ചു. താനിയയുടെ നേർക്കുമാത്രം ഒരു ദൂരദർശിനിയും നീണ്ടുചെന്നില്ല. ഗുണദോഷവിചിന്തകരുടെ ആഴ്ന്നിറങ്ങുന്ന കണ്ണുകളൊന്നും അവളുടെ നേർക്കു തിരിയുന്നില്ല. ഇടനാഴിയിലും പൂന്തോട്ടത്തിലും ചുറ്റിക്കറങ്ങുന്ന സൗന്ദര്യോപാസകരൊന്നും അവളെ കണ്ടതായി നടിയ്ക്കുന്നില്ല. പക്ഷേ, തിരക്കും ശബ്ദ

വും ചൂടും പുകയുന്ന ആ സദസ്സിന്റെ ഒരേയൊരു ആശ്വാസവും ആകർഷണവുമായിരുന്നു, അവൾ. സംഗീതത്തിന്റെ കലമ്പലും മെഴുകുതിരിയുടെ പുകയും നൃത്തം ചെയ്യുന്നവരുടെ ചടുലതാളങ്ങളും അന്തരീക്ഷം ദുസ്സഹമാക്കി. അതിലോലമായ വസ്ത്രം ധരിച്ച സൗന്ദര്യധാമങ്ങൾ മട്ടുപ്പാവിൽ പുരുഷന്മാരെ തൊട്ടുരുമ്മി കടന്നു പോയി. വിവാഹപ്രായമെത്തിയ പെൺകുട്ടികൾ അർദ്ധവൃത്തത്തിൽ ചമ്രം പടിഞ്ഞിരുന്നു ലഹരി പിടിപ്പിയ്ക്കുന്ന നേരമ്പോക്കുകൾ കൈമാറി. സുന്ദരവിഡ്ഢികളാണെന്നു സ്വയം തീർച്ചപ്പെടുത്തിയ പച്ചക്കാമദേവന്മാർ ദൂരദർശിനി അശ്രദ്ധമായി കഴുത്തിൽ കെട്ടിത്തൂക്കി അരയുടെ പിൻഭാഗത്തെ നഗ്നത മന:പൂർവം പ്രദർശിപ്പിച്ചു തെക്കുവടക്കു ഞെളിഞ്ഞുനടന്നു. അവധിയ്ക്കു വീട്ടിൽ വന്ന ചില പട്ടാളക്കാർ ഒറ്റയ്ക്കു മാറിനിന്നു മറ്റുള്ളവരുടെ ശ്രദ്ധയാകർഷിയ്ക്കുന്നവിധം അഭ്യാസമുറകൾ കാണിച്ചു ചുണ്ടുകോട്ടി വിചിത്രമായി ചൂളം വിളിച്ചു. ഉജ്ജ്വലപ്രഭ ചൊരിയുന്ന രാവിൽ പലതരം നക്ഷത്രങ്ങളും നമ്മുടെ ശ്രദ്ധ പിടിച്ചുപറ്റാറുണ്ട്. അത്തരം ലാവണ്യധാമങ്ങൾ മോസ്ക്കോയിലും കുറവല്ല. പക്ഷേ സ്വർഗീയനീലിമയിൽ ചന്ദ്രനിൽനിന്നു വളരെ നീങ്ങിനിൽക്കുന്നവയാണു കൂടുതൽ പ്രകാശം ചൊരിയുന്നതായി നമുക്കനുഭവപ്പെടാറുള്ളത്. അവയേക്കാൾ, പ്രസന്നമായ ചന്ദ്രബിംബംപോലെ, എന്നെ ഒരിയ്ക്കലും വിടാതെ പിന്തുടരുന്ന വീണാനാദംപോലെ, ഭാര്യമാർക്കും പെണ്മക്കൾക്കുമിടയിൽനിന്നു സ്വർഗീയമായ സൗകുമാര്യത്തോടെ മനോഹരവും മൃദുലവുമായ പാദങ്ങൾകൊണ്ടു ഭൂമിയെ തഴുകി മുന്നോട്ടുവരുന്ന അലൗകിക ലാവണ്യമേ, എത്ര മധുരമായ ആലസ്യമാണു നിന്റെ മാറിൽ നിറഞ്ഞിരിയ്ക്കുന്നത്! നിന്റെ നീലനയനങ്ങളിൽ എന്തൊരു വശ്യതയാണു വഴിഞ്ഞു തുളുമ്പുന്നത്! ..പക്ഷെ, മതി, ഇതുതന്നെ ധാരാളം: മോഹിപ്പിയ്ക്കുന്ന ആ മായികദൃശ്യത്തിനു നാം വേണ്ടതിലേറെ ശ്രദ്ധാഞ്ജലി അർപ്പിച്ചു കഴിഞ്ഞു! ചിരി, ബഹളം, വണക്കം, ഉപചാരങ്ങൾ! പതിഞ്ഞതും ദ്രുതവുമായ നൃത്തങ്ങളിൽ അവർ മതിമറന്നു...! ആരാലും ശ്രദ്ധിയ്ക്കപ്പെടാതെ രണ്ടു മദ്ധ്യവയസ്കകൾക്കിടയിൽ അലക്ഷ്യമായ നോട്ടവുമായി താനിയ നിശ്ശബ്ദമിരുന്നു. നാലുപാടും നടക്കുന്ന ഉപചാരങ്ങ

ളും സംഭാഷണങ്ങളും അവൾക്ക് അസഹ്യമായി തോന്നി. അതവളെ ശ്വാസം മുട്ടിച്ചു. ഗ്രാമീണജീവിതത്തിന്റെ സ്വച്ഛതയ്ക്കുവേണ്ടി അവൾ വീർപ്പുമുട്ടി. ദരിദ്രമായ ചെറ്റക്കുടിലുകളാണെങ്കിലും ഗ്രാമീണദൃശ്യങ്ങൾ അവളുടെ ഓർമ്മയിൽ തെളിഞ്ഞുവന്നു. നദിയും കൈത്തോടും വിജനമായൊരു തോട്ടവും അവളുടെ മനസ്സിലുയർന്നു. ചിലപ്പോൾ 'അദ്ദേഹ'ത്തെ ആദ്യമായി കണ്ട നാരകമരത്തിന്റെ തണൽ അവളുടെ മനസ്സിലേയ്ക്കു കടന്നുവരും! അങ്ങനെ നൃത്തവിരുന്നും ചുറ്റുമുള്ള ലോകവും മറന്നു വിദൂരതയിലെ കാഴ്ചകൾ കണ്ടലയുന്ന അവളുടെമേൽ രണ്ടു സൂക്ഷ്മമായ കണ്ണുകൾ ശ്രദ്ധയോടെ വന്നുവീണു. എന്റെ മനസ്സിൽ പ്രഥമദൃഷ്ട്യാ ഉദാത്തമെന്നു തോന്നിയ ആ കണ്ണുകൾ വിരുന്നിൽ അതിഥിയായെത്തിയ ഒരു പട്ടാളമേധാവിയുടേതായിരുന്നു. താനിയയുടെ അടുത്തിരുന്ന സ്ത്രീകൾ കൈ തട്ടി എന്തു ചെയ്യണമെന്നറിയാതെ പരസ്പരം കണ്ണിറുക്കി. ഒടുവിൽ താത്യായനയെ വിളിച്ചുണർത്തി അവർ ചെവിയിൽ മന്ത്രിച്ചു:

"നീയൊന്ന് ഇടത്തോട്ട് നോക്ക്, അവിടെയൊരാൾ...!".

"ഇടതുവശത്തോ..? എവിടെ..? എന്താണവിടെ..?".

"നീ നോക്ക്..., ഇരിയ്ക്കുന്നവരിൽ രണ്ടാമത്, പട്ടാളവേഷത്തിൽ.... അതാ നീ കാണുന്നില്ലേ... ? നിന്റെ മുഖത്തു നിന്നയാൾ കണ്ണെടുത്തിട്ടില്ല... വേഗം, നോക്ക്, അയാളതാ എഴുന്നേറ്റു പോകുന്നു, വലത്തോട്ടു തിരിഞ്ഞ്..".

"എന്ത്, ആ തടിയനായ പട്ടാളമേധാവിയോ?".

"അതെ.., അയാൾ പൊയ്ക്കഴിഞ്ഞു!"

അവിചാരിതമായി വന്ന സൗഭാഗ്യത്തിന്റെ പേരിൽ എനിയ്ക്കു താനിയയെ അഭിനന്ദിയ്ക്കാതിരിയ്ക്കാൻ കഴിയില്ല. പക്ഷേ, വളരെ പെട്ടെന്നു നമുക്കു നമ്മുടെ കഥാനായകനിലേയ്ക്കു മടങ്ങേണ്ടതുണ്ട്; അതല്ലെങ്കിൽ അയാളെ നാമൊരുപക്ഷേ തീരെ മറന്നുപോയേക്കും. അതുകൊണ്ട് സന്ദർഭോചിതമായ ചില വാക്കുകൾ മാത്രം ഞാനിവിടെ കുറിയ്ക്കട്ടെ: യൗവനാവേശം തുടിയ്ക്കുന്ന ഒരു സുഹൃത്തിന്റെ ചഞ്ചലപ്രകൃ

തം ചിത്രീകരിയ്ക്കാനാണു ഞാനിതുവരെ ശ്രമിച്ചത്. പക്ഷേ, ഈ അ ദ്ധ്വാനം നീണ്ടുപോകുന്തോറും ആവശ്യത്തിനു സർഗസിദ്ധി പകർന്നു തന്നു നീ, എന്റെ കവിതേ, എന്നെ ആശീർവദിച്ചാലും! നിന്റെ വിജ യപതാക ഉയരത്തിൽ പറക്കുന്ന ദീപസ്തംഭങ്ങൾ എനിയ്ക്കു വേണ്ട മാർഗദർശനം നൽകട്ടെ!. മതി! വൈകിപ്പോയെങ്കിലും തുടക്കം കുറി യ്ക്കാൻ കഴിഞ്ഞതിൽ ഞാൻ കൃതാർത്ഥനാണ്. ദിവസങ്ങളായി ചുമ ന്നു നടന്ന ഭാരം താഴെയിറക്കി കവിതയുടെ ഉൽക്കൃഷ്ടമായ പാരമ്പ ര്യങ്ങൾക്കു ഞാനിതാ ആദരാഞ്ജലികളർപ്പിയ്ക്കുന്നു!.

# എട്ട് : ലോകം

കൗമാരം വിടർത്തുന്ന ജിജ്ഞാസയുടെ നാളുകളിൽ 'അപ്പോലി യസി'ന്റെ കൃതികളായിരുന്നു, എന്നെ ഏറ്റവും ആകർഷിച്ചിരുന്നത്. 'സിസറോ'യെ ഞാൻ സത്യത്തിൽ വെറുക്കുകതന്നെ ചെയ്തു. വസന്തത്തിന്റെ രഹസ്യം സൂക്ഷിക്കുന്ന താഴ്‌വരകളിൽ ഹംസങ്ങൾ നീന്തിത്തുടിച്ച സ്ഫടികനിർമ്മലമായ ജലാശയങ്ങളിൽവെച്ചാണു കാവ്യദേവത ആദ്യമായെന്നെ സമീപിച്ചത്. വിദ്യാർത്ഥിജീവിതം പുഷ്കലമായ അക്കാലത്തു ചുറ്റുമുള്ള ലോകത്തെ വ്യക്തവും വിശദവുമായി അവളെനിക്കു കാണിച്ചുതന്നു. പ്രിയങ്കരമായ ബാല്യവും ഊർജ്ജസ്വലമായ യുവത്വവും കഴിഞ്ഞ കാലങ്ങളുടെ പ്രതാപവും ഉള്ളിലടക്കി കവിതയുടെ മഹത്വങ്ങൾ ഓരോന്നായി അവളെന്നെ പാടിക്കേൾപ്പിച്ചു. ഹൃദയത്തിൽ തിങ്ങിനിറഞ്ഞ എന്റെ സ്വപ്നങ്ങളെല്ലാം അന്നു കവിതയുടെ കടാക്ഷങ്ങളായി മാറി. ഉറക്കത്തിൽ നിന്നുണരുമ്പോൾ ചെറിയൊരു പുഞ്ചിരിയോടെ അവളെന്നെ വരവേറ്റു. മനസ്സിലെ ഭാവനകൾക്കു ചിറകു മുളച്ച അക്കാലത്തു ഞങ്ങളുടെ പരിസരങ്ങളിൽ ചുറ്റിനടന്ന ദെർഷാവിൻ[14] എന്റെ ആദ്യത്തെ കവിതാർച്ചനകൾക്കു ഭാവുകങ്ങളർപ്പിച്ചു. നിത്യതയുടെ കറുത്തിരുണ്ട നിഴലുകളിൽ മഹാനായ ആ മാസ്മരികന്റെ ഈരടികൾ ഇന്നും നിശ്ശബ്ദമായി മുഴങ്ങുന്നുണ്ട്. ഹൃദയത്തിന്റെ ഭാഷ സംസാരത്തിലേയ്ക്കാദ്യമായി വിവർത്തനം ചെയ്ത പ്രതിഭാശാലിയായിരുന്നു, ദെർഷാവിൻ! അലൗകികമായ ഉയരങ്ങളിലെ ഏകാന്തതയിൽ പരിശുദ്ധമായ വിഷാദമൊതുക്കി ചെടികളും പ്രാണികളുമായി അദ്ദേഹം ഇടപഴകി. "ഫെലിറ്റ്‌സാ" യുടെ സൗന്ദര്യത്തിനു രാഗവിസ്താരം നൽകി അദ്ദേഹം നിർമ്മിച്ച സ്മാരകം പക്ഷേ നാം പിന്നീടു നിന്ദിക്കുകയും അപലപിക്കുകയും ചെയ്തു. അന്നൊക്കെ ഉൽക്കടമായൊരു അഭിനിവേശം മാത്രമായിരുന്നു, എന്നെ സം

ബന്ധിച്ചിടത്തോളം, സകലതും വിലയിരുത്താനുള്ള ഒരേയൊരു മാനദണ്ഡം! അർദ്ധരാത്രി വാതിൽക്കൽ മുട്ടിവിളിയ്ക്കുന്ന വീട്ടുകാരുടെ അധിക്ഷേപങ്ങൾക്കും വിരുന്നുകളുടെ ആരവങ്ങൾക്കുമിടയിൽ എന്റെ കവിത ജനക്കൂട്ടത്തിന്റെ ചെറിയ ചില ആഹ്ലാദങ്ങളാസ്വദിച്ചു. പെരുന്നാളാഘോഷങ്ങളിലും പാനോത്സവങ്ങളിലും മധുചഷകം കൈയിലേന്തി ഉലഞ്ഞാടുന്ന അതിഥികൾക്കായി അവൾ സ്വന്തം അപദാനങ്ങൾ ഏറ്റുപാടി. മധുരമായ യുവത്വത്തിന്റെ ആ സുവർണദിനങ്ങളിൽ തിക്കിത്തിരക്കുന്ന ആവേശഭരിതരായ കൂട്ടുകാരോടൊപ്പം ഞാൻ നൃത്തച്ചുവടുകൾ വെച്ചു. കവിതയും അഹംഭാവവും പ്രണയിനികളായി എന്നെന്നും എന്നോടൊപ്പം സഞ്ചരിച്ചു. ആ സംഘത്തിൽനിന്നു വേർപിരിഞ്ഞു വിദൂരതയിലേയ്ക്കു പലായനം ചെയ്തപ്പോൾ സ്വാഭാവികമായി കവിതയും എന്നെ പിന്തുടർന്നു. നിശ്ശബ്ദവും സുദീർഘവുമായ യാത്രയ്ക്കിടയിൽ ചിലപ്പോൾ ചില രഹസ്യമായ വാർത്തകളും അകമഴിഞ്ഞ ഫലിതങ്ങളുമായി അവളെത്രയോ തവണ എന്റെ ശ്രദ്ധ തിരിയ്ക്കാൻ ശ്രമിച്ചു. കാക്കേഷ്യൻ മലയിടുക്കിൽ നിലാവു പൊഴിയ്ക്കുന്ന രാവിൽ കുതിരയെ തെളിച്ചുകൊണ്ട് അധൃഷ്യമായ ആവേശത്തോടെ അവളെന്റെ നേർക്ക് ഓടിവരും! നിശ്ചലനിശ്ശബ്ദതയിൽ സാഗരകന്യകകളുടെ മധുരമായ സംഗീതം കേൾക്കാനും അവസാനമില്ലാതെ തീരത്തു വന്നടിയ്ക്കുന്ന തിരമാലകൾ പ്രപഞ്ചസ്രഷ്ടാവിനെ സ്തുതിയ്ക്കുന്ന പ്രചണ്ഡമായ ഇടിമുഴക്കത്തിനു കാതോർക്കാനും എത്രയോ തവണ അവളെന്നെ 'ടോറിക്''കടൽത്തീരത്തേയ്ക്കു ക്ഷണിച്ചുകൊണ്ടുപോയിരിയ്ക്കുന്നു! ഞങ്ങളുടെ നഗരത്തിലരങ്ങേറിയ നാടകങ്ങളും പ്രഭാഷണങ്ങളും മറവിയിലേയ്ക്കു തള്ളി, മൊൾദാവിയയുടെ വിഷാദമൂകമായ പ്രദേശങ്ങളിലും നാടോടിവർഗങ്ങൾ കൂടാരം കെട്ടി താമസിയ്ക്കുന്ന മുക്കിലും മൂലയിലും അവളെന്നെ വന്നു കാണാറുണ്ട്. സകല അർത്ഥത്തിലും അവരുടെ ചില വന്യമായ രീതികൾക്കനുസരിച്ചാണ് അവൾ വളർന്നത്. ഗീതങ്ങളിൽനിന്നു ദിവ്യഭാഷ സ്വയമുപേക്ഷിച്ചു പകരം വിശാലമായ പുൽമേട്ടുകളിലെ അർദ്ധവിരാമചിഹ്നമുള്ള പ്രാകൃതശൈലി അവൾ സ്വീകരിച്ചു.... ഒടുവിൽ എല്ലാം തകിടം മറിഞ്ഞു. ഒരുകാല

ത്തു പരിഷ്കൃതവേഷം ധരിച്ചിരുന്ന അവൾ പിന്നീട്ടു ഗ്രാമീണബാലിക യുടെ ലാളിത്യവുമായി നടന്നു. ഇന്നിപ്പോൾ കൈയിലൊരു പുസ്തക വും മാറോടണച്ച് വിഷാദനിമീലിതമായ കണ്ണുകളോടെ അവളെന്റെ തോട്ടത്തിലെ ചാരുപടിയിൽ ധ്യാനലീനയായിരിയ്ക്കുന്നു....

അതുകൊണ്ട് വായനക്കാരുടെ അനുവാദത്തോടെ ഇതാ ഞാനെ ന്റെ ഈ കാവ്യദേവതയെ പ്രൗഢമായൊരു സായാഹ്നവിരുന്നിന്റെ വിശിഷ്ടാതിഥിയും നിരീക്ഷകയുമായി അവരോധിയ്ക്കാൻ പോകുന്നു! ആതിഥേയയുടെ മധുരമനോഹരവുമായ ഗ്രാമീണസൗന്ദര്യത്തിൽ ന ഗരത്തിലെ പരിഷ്ക്കൃതലോകം അസൂയാകലുഷിതമായിരിയ്ക്കുന്നു. പ ദവിയും യോഗ്യതയും മാനിച്ചു നിരന്നിരുന്ന പ്രഭുക്കൾക്കും പട്ടാളമേ ധാവികൾക്കും ഉന്നതോദ്യോഗസ്ഥന്മാർക്കും രാജകുമാരന്മാർക്കുമിട യിൽ സ്ഥാനം പിടിച്ചിരുന്ന അഭിജാതരായ പ്രൗഢവനിതകൾപോ ലും അവളുടെ ശാലീനതയിൽ നിശ്ശബ്ദരായി അത്ഭുതം ഭാവിയ്ക്കുന്നു. പ ട്ടുവേഷത്തിൽ ശരീരം പൊതിഞ്ഞു വന്നുചേരുന്ന അതിഥികളുടെ തി ക്കും തിരക്കും നർമ്മവും അവൾ നിർമ്മമതയോടെ ആസ്വദിയ്ക്കുന്നു ണ്ട്. ഗൗരവപ്രകൃതികളായ ഭർത്താക്കന്മാരെ അനുസരണശീലമുള്ള പാദസേവകരാക്കി വരേണ്യവനിതകൾ അവൾക്കു ചുറ്റും കൂടിനിന്നു. ഉദ്യോഗസ്ഥരുടെ അഭിമാനകരമായ വീരഗാഥകളും നിർവികാരമാ യ വിനയപ്രകടനങ്ങളും പ്രായഭേദമനുസരിച്ചു ക്രമാനുഗതമായി പു രോഗമിയ്ക്കുന്ന നിമിഷങ്ങൾ അവൾ അറിഞ്ഞുൾക്കൊണ്ടു. സനിഷ്കർ ഷം തിരഞ്ഞെടുക്കപ്പെട്ട ആ സദസ്സിലെ ഓരോരുത്തരേയും മടുപ്പിയ്ക്കു ന്ന പ്രേതരൂപങ്ങളെപ്പോലെ നോക്കി അപരിചിതനായൊരു മാന്യ ൻ നിശ്ശബ്ദമായൊരു ഭാഗത്തു നിൽക്കുന്നത് അവളുടെ കണ്ണുകൾ പി ടിച്ചെടുത്തു! അയാളുടെ മുഖത്തു നിഴലിച്ചതു ജഡമായ പൊങ്ങച്ചത്തി ന്റെ പീഡിതഭാവമാണോ? അയാളെന്തിനാണ് ഇവിടെ വന്നിരിയ്ക്കു ന്നത്? ആരാണ് ഈ മാന്യൻ? എന്ത്, യെവ്ജനിയോ? സത്യമായും ...!? അതെ, നമ്മുടെ കഥാനായകൻതന്നെ! ‘അയാളിവിടെ വന്നിട്ടു വ ളരെ നേരമായോ? കാലത്തിന്റെ മാറ്റങ്ങൾ അയാളെ ബാധിച്ചിട്ടു

ണ്ടോ? അയാളുടെ പെരുമാറ്റത്തിലൊരു വഴക്കം വന്നതായി തോന്നു ന്നുണ്ടോ? അന്നത്തെ വിചിത്രമായ പ്രകൃതങ്ങൾ ഇന്നുമയാൾ കൊ ണ്ടു നടക്കുന്നുണ്ടോ? ഒരുകാലത്തു ശീലിച്ചുപോന്ന അതേ കൗശല ങ്ങളുമായായാണോ, അതല്ല, അതിലേറെ ഭീകരമായ മറ്റെന്തെങ്കിലും ല ക്ഷ്യവുമായായാണോ അയാളിവിടെ വന്നിരിയ്ക്കുന്നത്? അയാൾക്കിവിടെ എന്താണു ചെയ്യാനുള്ളത്? യഥാർത്ഥത്തിൽ ആരാണയാൾ? ഒരുപ ക്ഷേ, സാർവലൗകികനായ 'മെൽമോത്ത്'. അല്ലെങ്കിൽ ഭൂകമ്പം വി തയ്ക്കുന്ന മതഭ്രാന്തനായ 'ചൈൽഡ് ഹാരോൾഡ്'! അതല്ല, ഞാനും നിങ്ങളുംപോലെ സമൂഹത്തിൽ മാന്യത നിലനിർത്തുന്ന വേഷപ്രച്ഛ ന്നതയുടെ മറ്റൊരു സൃഷ്ടി? എന്തായാലും ഞാനിപ്പോൾ നിങ്ങൾക്കു ചെറിയൊരു ഉപദേശം തരാം: 'നിങ്ങളുടെ ഇതു വരെയുള്ള കാഴ്ചപ്പാടു കൾ മാറ്റുന്നതാണു നല്ലത്. അയാൾ വളരെക്കാലമായി നമ്മെ വിഡ്ഢി കളാക്കുന്നു. അതുകൊണ്ട്... ',

'....അപ്പോൾ നിങ്ങൾക്കയാളെ നന്നായറിയാം?'

'..അതെയെന്നോ അല്ലെന്നോ പറയുന്നതാണുചിതം!'.

'പക്ഷേ, ഒരിയ്ക്കലും മാപ്പു കൊടുക്കാതെ നിങ്ങളയാളെ എന്തിനാ ണിങ്ങനെ നിരന്തരം താഴ്ത്തിക്കെട്ടുന്നത്? മറ്റുള്ളവരുടെ ജീവിതം വിലയിരുത്തുന്നതിൽ നമുക്കു പ്രത്യേകമായൊരു അവകാശമുണ്ടെ ന്നു കരുതിയാണോ? താന്തോന്നിയും തീവ്രവാദിയുമായൊരു മനുഷ്യ ൻ വെറും നിസ്സാരനാണെന്ന ആത്മസംതൃപ്തിയിൽ അഭിരമിയ്ക്കുന്നതി ന്റെ അസ്വസ്ഥതയാണോ? നമ്മുടെയൊക്കെ തീർത്തും പരിഹാസ്യ മായ ബുദ്ധിശക്തിയാണോ അതിനുത്തരവാദി? അതല്ല, അലസമായ സംസാരങ്ങളും പ്രവൃത്തികളും കൂട്ടിക്കുഴച്ചു വെറും ആത്മപ്രശംസ പുല ന്പുന്നവർക്കുമാത്രമാണോ നിങ്ങൾ വില കൽപ്പിയ്ക്കുന്നത്? ബുദ്ധിയും വിവേകവുമില്ലാത്തവർ ദുഷ്ടരാണെന്നു നിങ്ങൾ ധരിയ്ക്കുന്നുണ്ടോ? ശ്ര ദ്ധിയ്ക്കേണ്ട വിഷയങ്ങൾ ഏതൊക്കെയാണെന്നു മനസ്സിലാക്കുന്നതി ൽ വീഴ്ചവരുത്തുന്ന നമുക്കു പക്ഷേ ഇടപഴകാൻ യോജിച്ചതു തികച്ചും ഇടത്തരക്കാരാണെന്ന ഒരു ധാരണ നിങ്ങൾക്കുണ്ടോ?'

ചെറുപ്പത്തിൽ ഊർജ്ജസ്വലരും വാർദ്ധക്യത്തിൽ പക്വമതികളു

മായവർ അനുഗൃഹീതരാണെന്നു പറയാതിരിയ്ക്കാനാവില്ല! വർഷങ്ങളോളം മറ്റുള്ളവരുടെ തണുത്ത പ്രതികരണങ്ങൾ ഉൾക്കരുത്തോടെ നേരിടാൻ അവർക്കു കഴിയും. ഇരുപതുകളിൽ വിഡ്ഢിത്തം നിറഞ്ഞ വ്യാമോഹങ്ങളുടെ പിന്നാലെ പോകുകയോ ലോകപുരോഗതിയെ പുച്ഛിച്ചുതള്ളുകയോ ചെയ്യാതെ പ്രായോഗികമായി ജീവിച്ച്, മുപ്പതുകളിൽ വിവാഹത്തോടൊപ്പം സമ്പന്നമായൊരു സുഖജീവിതം നയിച്ച്, അമ്പതുകളിൽ പേരും പണവും പദവിയും നേടാൻ ബന്ധുക്കളെ വെടിഞ്ഞു ബാദ്ധ്യതകളില്ലാതെ കഴിയുന്ന അവർ അവസാനം തനതായ രീതിയിലൊരു സമാധാനം കണ്ടെത്തുന്നു. ഇതാണവരെക്കുറിച്ചു കാലം രേഖപ്പെടുത്തുന്നത്: 'എന്തായാലും അയാളൊരു നല്ല മനുഷ്യനായിരുന്നു!' കഷ്ടം, യൗവനം സമ്മാനിച്ച സകലതും വ്യർത്ഥമാക്കിയതിനെക്കുറിച്ചു ചിന്തിയ്ക്കുന്നതുതന്നെ സങ്കടകരമാണു പലർക്കും! അതിന്റെ യാഥാർത്ഥ്യത്തെ ഓരോ നിമിഷവും നാം തള്ളിപ്പറഞ്ഞു; തിരിച്ച് ഓരോ നിമിഷവും അതു നമ്മെ ചതിയ്ക്കുകയും ചെയ്തു; ഉജ്ജ്വലമായ പ്രത്യാശകളും ഉദാത്തമായ സ്വപ്നങ്ങളും വസന്തത്തിൽ തളിരിടുന്ന ഇലകളായി, കാറ്റു വീശുമ്പോൾ പൊഴിഞ്ഞു നിലം പതിച്ചു ജീർണിച്ചുപോകുന്നു; ഒരുകാലത്ത് ആവേശപൂർവം പങ്കെടുത്ത ഹൃദ്യമായ വിരുന്നുസൽക്കാരങ്ങൾ നമുക്കിന്ന് അസഹ്യമായി തോന്നും; ഇന്നു നാം അരസികരുടെ വാക്കുകൾ ശ്രദ്ധിച്ച്, ദിനചര്യകളുടെ നിയമങ്ങൾ അണുവിട തെറ്റാതനുസരിച്ച്, വിചാരങ്ങളോടും ആവേശങ്ങളോടും നിസ്സംഗത പുലർത്തി, ജീവിതം വെറുമൊരു വിരസവും നിർജ്ജീവവുമായ അനുഷ്ഠാനമാക്കി മാറ്റുന്നു. അസൂയാലുക്കളുടെ അവജ്ഞയ്ക്കും ആരോപണങ്ങൾക്കും വിധേയനായി, വിചിത്രമായ കൗശലങ്ങളുടെ ഉപജ്ഞാതാവായി, ഒറ്റപ്പെട്ടവന്റെ വിഷാദവും പൈശാചികമായ ഭീകരതയും ചേർന്നു കവിതയിലെ സാത്താനായി മാറിയ അയാൾ തികച്ചും വെറുക്കപ്പെടേണ്ടവനാണെന്ന എന്റെ സുദൃഢമായ അഭിപ്രായത്തോടു നിങ്ങളും യോജിയ്ക്കുമെന്നു ഞാൻ കരുതട്ടെ! (ഒരിയ്ക്കൽക്കൂടി ഞാനയാളുടെ കഴിഞ്ഞ കാലം ആവർത്തിയ്ക്കാം!) ഇരുപത്താറാമ

ത്തെ വയസ്സിൽ പ്രത്യേകിച്ചൊരു ലക്ഷ്യവുമില്ലാതെ സ്വന്തം സുഹൃ ത്തിനെ നിഷ്ഠുരമായി വധിച്ച ഒനേഗിൻ, പിന്നീട്ട സമയം തള്ളിനീ ക്കാൻ ജോലിയോ ഭാര്യയോ കുടുംബമോ യാതൊന്നുമില്ലാതെ അല ക്ഷ്യമായി അലഞ്ഞു നടന്നു. അവസാനം അസഹ്യമായ അശാന്തത ബാധിച്ച നിസ്സഹായമായ അവസ്ഥയിൽ അയാളൊരു മാറ്റത്തിനു ദാഹിച്ചു. (നമ്മളിൽ പലർക്കും ജന്മനാ മനസ്സിലാകുന്ന സങ്കീർണമാ യൊരു വികാരമായിരുന്നു, അത്). ഓരോ ചുവടുവെയ്പ്പിലും ലെൻ സ്കിയുടെ രക്തക്കറ പുരണ്ട പാദങ്ങളുടെ ഓർമ്മകൾ അയാളെ വേട്ട യാടി. സ്വന്തമായ കൃഷിഭൂമിയും വയലും വനങ്ങളുമുള്ള ഗ്രാമം വെടി ഞ്ഞു വന്യവികാരങ്ങളുടെ വേലിയേറ്റത്തിൽ അയാളൊരു ദീർഘയാ ത്രയ്ക്കു പുറപ്പെട്ടു. അനന്തവും ആയാസകരവുമായ ആ അദ്ധ്വാനവും ഒട്ടു വിലയാൾക്കു മടുത്തു. യാത്രാ മദ്ധ്യേ തീരെ അപ്രതീക്ഷിതവും യാദൃ ച്ഛികവുമായാണ് അയാൾ ഇന്നത്തെ ഈ വിരുന്നുസൽക്കാരത്തിൽ പങ്കെടുക്കാൻ എത്തിച്ചേർന്നിരിയ്ക്കുന്നത്.

അതാ, അവിടെ സദസ്സിലൊരു ചെറിയ ഇളക്കം; അതിഥികൾ സംസാരം നിർത്തി അന്യോന്യം നോക്കി. ഭർത്താവായ പട്ടാളമേ ധാവിയുടെ കൂടെ ഒരുകൂട്ടം അനുചരന്മാർ നിശ്ശബ്ദരായി അകമ്പടി സേവിയ്ക്കുന്ന ആതിഥേയ ഉപചാരപൂർവം അതിഥികളെ സമീപിച്ചു. പ്രശാന്തമായ അവരുടെ ഭാവത്തിൽ തികഞ്ഞ മര്യാദ പ്രകടമായിരു ന്നു. വഴിഞ്ഞൊഴുകുന്നില്ലെങ്കിലും അവരുടെ സൌന്ദര്യം തീർത്തും നിർവികാരമായിരുന്നില്ല. അഹങ്കാരത്തിന്റെ തണുത്തു മരവിച്ച നോ ട്ടങ്ങളോ നേട്ടങ്ങളിലെ കപടനാട്യങ്ങളോ പ്രൗഢിയുടെ അനുരണന ങ്ങളോ മദാലസമായ വികാരങ്ങളോ ഉണർത്താത്ത അവരുടെ മുഖ ഭാവം സ്വച്ഛതയും ലാളിത്യവും മാത്രം വെളിവാക്കി. "കോം ഇൽ ഹൗട്ടി"നെ (ഷിസ്ക്കോവിനോടു ക്ഷമ ചോദിയ്ക്കട്ടെ!) അതിശയിയ്ക്കു ന്ന പ്രതിച്ഛായയായി അവർ മാറി. വനിതകളെല്ലാം അവരുടെ ചുറ്റും കൂടി. വിധവകൾ അവരെ നോക്കി പുഞ്ചിരിച്ചു. ഓരോ പുരുഷനും അ വരുടെ ശ്രദ്ധ ആകർഷിയ്ക്കാനുള്ള തീവ്രശ്രമത്തിൽ താണു വണങ്ങി. തിക്കിത്തിരക്കി മുന്നോട്ടു വന്ന പെൺകുട്ടികൾ പെട്ടെന്നു നിശ്ശബ്ദരാ

യി. ഉപചാരമര്യാദകളിൽ സന്തുഷ്ടനായ ഭർത്താവ് നെഞ്ചു വിരിച്ച സംതൃപ്തമായ മനസ്സും നിർദ്ദോഷമായ ആദരവുമായി അവരെ പിന്തുടർന്നു. സുന്ദരിയല്ലെങ്കിലും അവരുടെ ശരീരത്തിൽ പരിഷ്കൃത വനിതകൾ, പ്രത്യേകിച്ചും ലണ്ടനിൽ പലരും, 'അശ്ലീല'മായണിയുന്ന യാതൊരാഭരണവുമുണ്ടായിരുന്നില്ല; അത്ര ആവിഷ്കരണസമർത്ഥമായി പ്രകാശിയ്ക്കുന്ന ഒരു വാക്ക് ഇതിലേറെ പരിഭാഷപ്പെടുത്താൻ എനിയ്ക്കാവുന്നില്ല! ഒരു നീതിവാക്യത്തോളം പൂർണമായ ആ വാക്കിന്റെ ഉപയോഗം അനർഹമായി ഇതുവരെ ആർക്കും തോന്നിയിട്ടില്ല.... പക്ഷേ, നമുക്കു സന്ദർഭത്തിലേയ്ക്കുതന്നെ മടങ്ങാം. പരിപൂർണമായ പ്രശാന്തതയും ബഹുമാന്യതയും പ്രതിഫലിയ്ക്കുന്ന ഭാവത്തോടെ ആതിഥേയ, നടിയും സുന്ദരിയുമായ നീനാ വൊറോൺസ്കായുടെ അടുത്തു സ്വന്തം ഇരിപ്പിടത്തിൽ ചെന്നിരുന്നു. നേവയുടെ ക്ലിയോപാട്രയെന്നു പേരുകേട്ട നീനായുടെ അഗ്നിതുല്യമായ സൗന്ദര്യം, മിന്നൽപ്പിണരു പോലെ കണ്ണഞ്ചിയ്ക്കുന്നതാണെങ്കിലും തൊട്ടടുത്തിരുന്ന അവരുടെ സഹജശോഭയ്ക്കു മങ്ങലേൽപ്പിയ്ക്കുന്നില്ലെന്നു ഞാനുറപ്പിച്ചു പറയാം!

"ഇത്.... ഇതവൾ... അല്ല... തീർച്ചയായും, ഇതവളല്ല!", യെവ്ജനി സ്വയം പറഞ്ഞു. "അവളെപ്പോലെയുണ്ടെങ്കിലും.. പക്ഷേ, അതെങ്ങനെ സംഭവിയ്ക്കാൻ? ഗ്രാമീണമായ ആ അപരിഷ്കൃതത്വത്തിൽനിന്ന്..". ആശയക്കുഴപ്പത്തിലകപ്പെട്ട അയാൾ ദൂരദർശിനി കൈയിലെടുത്ത് ആതിഥേയയുടെ നേരേ സൂക്ഷിച്ചുനോക്കി. പെട്ടെന്നൊരു പുനരാലോചനയിൽ യാതൊന്നും വ്യക്തമാകാതെ വിഷാദത്തിൽ വീണ അയാൾ, പരിചയം പുതുക്കാൻ അടുത്തേയ്ക്കു വന്ന പട്ടാളമേധാവിയായ സുഹൃത്തിനോടു ചോദിച്ചു:

"നോക്കൂ, അവിടെ... സ്പെയിനിലെ സ്ഥാനപതിയോടു സംസാരിയ്ക്കുന്ന ആ സ്ത്രീ, അവരാരാണെന്നു നിങ്ങൾക്കറിയാമോ.. അതെ.. ആ ചുവന്ന വേഷം ധരിച്ച സ്ത്രീതന്നെ!".

പട്ടാളമേധാവി അത്ഭുതത്തോടെ തലതിരിച്ച് പറഞ്ഞു. "എന്ത്, അവരെ നിങ്ങൾക്കറിയില്ലെന്നോ? യെവ്ജനി, ഇത്രകാലവും നിങ്ങ

ളെവിടെയായിരുന്നു? ഞാൻതന്നെ നിങ്ങളെ അവർക്കു പരിചയപ്പെ ടുത്തി തരാം!".

"അതെ..., പക്ഷേ, ആരാണവർ?".

"എങ്കിൽ പറയാം... അവരാണെന്റെ പ്രിയപത്നി...!".

"അപ്പോൾ,നിങ്ങളുടെ വിവാഹം കഴിഞ്ഞു! ഞാനറിഞ്ഞില്ല! നമ്മ ൾ തമ്മിൽ ബന്ധപ്പെട്ടിട്ടു വളരെ കാലമായല്ലോ!"

"അതെ, ഏതാണ്ട്..., രണ്ടു വർഷമായി!".

"അവർ...?".

"അതെ, എന്റെ പ്രിയപത്നി, ലാരിൻ കുടുംബാംഗമാണവൾ"

"ലാരിൻ കുടുംബം.... താനിയ.....?".

"അതെ.., അപ്പോൾ.. നിങ്ങൾക്കവളെ അറിയാം!".

"അതെ.. പണ്ട്... ഞാനവരുടെ അയൽക്കാരനായിരുന്നു".

"എങ്കിൽ വരൂ.., സുഹൃത്തേ..!"

ഒടുവിൽ കഴിഞ്ഞകാലത്തെ അടുത്ത ഒരു പരിചയക്കാരനെന്ന നിലയിൽ പട്ടാളമേധാവിതന്നെ യെവ്ജനിയെ അവൾക്കു പരിചയ പ്പെടുത്തി. പ്രത്യേകിച്ച് അമ്പരപ്പുകളൊന്നും കാണിയ്ക്കാതെ താത്യാ യന യെവ്ജനിയെ നോക്കി. അവളുടെ ആത്മാവിലെ പ്രകമ്പനങ്ങ ളോ പ്രക്ഷുബ്ധമായ അലയൊലികളോ പ്രകടമായ ഉദ്വേഗങ്ങളോ യാ തൊന്നും പുറമേയ്ക്കു പ്രതിഫലിച്ചില്ല; അവളുടെ പെരുമാറ്റം ആത്മനി ഷ്ഠവും ശിരഃകമ്പനം നിർവികാരവും നിയന്ത്രിതവുമായിരുന്നു; പൊടു ന്നനെ വിസ്മയസ്തബ്ധയായി അവളുടെ മുഖം വിളറുകയോ ശരീരം വിറ യ്ക്കുകയോ ചെയ്തില്ല; അവളുടെ കൺപോളകളിൽ നേരിയ ഒരിളക്ക മോ ചുണ്ടുകളിൽ അസ്വാഭാവികമായൊരു ചലനമോ ആർക്കും കാ ണാൻ കഴിഞ്ഞില്ല; പഴയ താനിയയുടെ മുഖത്തു പ്രകടമായിരുന്ന ഭാ വങ്ങൾ കണ്ടെടുക്കാൻ സൂക്ഷ്മമായി നിരീക്ഷിച്ച യെവ്ജനിയ്ക്കു യാ തൊരു സൂചനകളും ലഭിച്ചില്ല. അയാൾക്കവളോടു സംസാരിയ്ക്കണമെ ന്നുണ്ടായിരുന്നു. പക്ഷേ, പഴയ ആ വിനിമയവഴികളും സത്യത്തിൽ അയാൾക്കു കാണാൻ കഴിഞ്ഞില്ല. അവളൊരു ചോദ്യം ചോദിച്ചു: എവിടെനിന്ന്, എപ്പോഴാണു വന്നതെന്നുമാത്രം! ഒരുപക്ഷേ, ഗ്രാമ

ത്തിൽനിന്നായിരിയ്ക്കാമെന്ന ഒരു ഉത്തരവും അവൾതന്നെ പറഞ്ഞു. തുടർന്നു ഭർത്താവിനു വിരസത തോന്നുമെന്ന വെറുമൊരു ഒഴികഴിവ് പറഞ്ഞ് അവൾ കടന്നുപോയി; യെവ്ജനി ആശ്ചര്യപൂർവം നിന്നിട ത്തുതന്നെ മരവിച്ചു നിന്നു. ഗ്രാമത്തിലെ ഏകാന്തമായ അന്തരീക്ഷ ത്തിൽ കാൽപ്പനികവും ഉദാത്തവുമായ പ്രയോഗങ്ങളും വാകൃങ്ങളും ആവേശത്തോടെ ആവർത്തിച്ചു പറഞ്ഞുകേൾപ്പിച്ച അതേ താത്യാ യനയായിരിയ്ക്കുമോ ഇവൾ? സ്വന്തം ഹൃദയം തുറന്നു സ്വതന്ത്രവും ആ ർജ്ജവവുമാർന്ന ശൈലിയിൽ തനിയ്ക്കു കത്തെഴുതിയ ആ പെൺകുട്ടി യാണോ ഇവൾ? (ആ കത്തു തീർച്ചയായും അയാൾ സൂക്ഷിച്ചുവെച്ചി രുന്നു!) നിഷ്ക്കളങ്കയും ലജ്ജാലുവായ ആ ചെറിയ പെൺകുട്ടി.... ഇ തൊരു സ്വപ്നമാണോ? അവളുടെ പ്രാകൃതത്വത്തെ അയാളന്നു തള്ളി പ്പറഞ്ഞു. ഇന്നിപ്പോൾ നിസ്സംഗവും പ്രശാന്തവുമായ കടാക്ഷത്തിലൂടെ സകലതും അവൾ സ്വയം വെളിവാക്കുകയാണോ? വിരുന്നിൽനിന്നി റങ്ങിയ അയാൾ വീട്ടിലേക്കുള്ള യാത്രാമദ്ധ്യേ വിഷാദപൂർവം പല തും ചിന്തിച്ചു. അന്നു രാത്രി പുലരുവോളം മധുരവേദനകൾ അലോസ രപ്പെടുത്തുന്ന സ്വപ്നങ്ങൾമൂലം അയാളസ്വസ്ഥനായി ഉറങ്ങാതെ കിട ന്നു. പിറ്റേന്നു വൈകുന്നേരത്തേക്കു പട്ടാളമേധാവി കൊടുത്തയച്ച ഒ രു ക്ഷണപത്രത്തിന്റെ സാന്ത്വനവുമായാണു രാവിലെ അയാൾ ഉറ ക്കമുണർന്നത്. “അവളവിടെയുണ്ടാകും..! എനിയ്ക്കവിടെ ചെല്ലാം, ഞാ നവിടെ പോകുകതന്നെ ചെയ്യും!” തൽക്ഷണം വളരെ സൂക്ഷ്മതയോ ടെ വിനയസമ്പന്നമായൊരു കുറിപ്പ് അയാളെഴുതിത്തീർത്തു. എന്താ ണയാളെ വേദനിപ്പിയ്ക്കുന്നത്? മരവിച്ചു ജഡമായ അയാളുടെ ആത്മാ വിൽ വിചിത്രമായ അഗ്നിസ്ഫുലിംഗങ്ങളെന്തെങ്കിലും വന്നു വീണോ? ബാഹ്യദൃഷ്ടികൾക്ക് അദൃശ്യമായ എന്താണവിടെ കിടന്നുരുകുന്നത്? ആയാസത്തിന്റെ അസഹ്യതയോ? പൊങ്ങച്ചത്തിന്റെ നിസ്സാരത യോ? അതല്ല യുവസഹജമായ പ്രണയമോ? സായാഹ്നംവരെ കാ ത്തിരിയ്ക്കാനുള്ള ക്ഷമ നശിച്ച് ഒരിയ്ക്കൽക്കൂടി ഒനേഗിൻ മണിക്കൂറുകൾ എണ്ണി. അവസാനം നാഴികമണി പത്തടിച്ചു. വീടിന്റെ വാതിൽക്ക

ൽനിന്ന വണ്ടിയിൽ കയറി പാഞ്ഞുപോയ അയാൾ നേരേ പട്ടാള മേധാവിയുടെ വസതിയിലെത്തി സ്വീകരണമുറിയും കടന്ന് ഒരുതരം വിഭ്രാന്തിയോടെ അകത്തു സൽക്കാരമുറിയിലേയ്ക്കു പ്രവേശിയ്ക്കുമ്പോൾ ആരുമടുത്തില്ലാതെ ഒറ്റയ്ക്കിരിയ്ക്കുന്ന താത്യായനയെയാണു നേരി ട്ടത്. അവർ പരസ്പരം കണ്ടറിഞ്ഞു. നിമിഷങ്ങൾ നിശ്ശബ്ദം കടന്നുപോയി. ഒനേഗിന്റെ നാവിൽനിന്നൊരു വാക്കുപോലും പുറത്തു വന്നില്ല. ഉദ്വേഗത്തിന്റെ ക്ഷീണത്തിൽ സംഭാഷണം തുടങ്ങാൻ കഴിയാതെ അയാൾ പുനരാലോചനകളിലേയ്ക്കു വഴുതി വീണു. അധൃഷ്യമായൊരു വിചാരം പിന്തുടർന്ന അയാളുടെ തീക്ഷ്ണമായ നോട്ടം അവളുടെ നിശ്ച ലവും പ്രശാന്തവുമായ കണ്ണുകളുമായിടഞ്ഞു. നിഷ്ഫലമായ ആ ഉപചാരത്തിനു ഭംഗം വരുത്താനെന്നപോലെ പെട്ടെന്നു താത്യായനയുടെ ഭർത്താവ് കടന്നുവന്നു ചെറിയൊരു പുഞ്ചിരിയോടെ, ആകസ്മികമായ സ്വരഭേദത്തിൽ, ഒനേഗിനോടു കഴിഞ്ഞകാലജീവിതത്തിലെ ചില കഥകൾ പറയാൻ തുടങ്ങി. അപ്പോഴേയ്ക്കും വിദ്യാലയത്തിൽനിന്നു കേൾക്കുന്ന കുട്ടികളുടെ ആരവംപോലെ ചിരിയും ബഹളവുമായി അതിഥികളെത്തി. ആതിഥേയയുടെ ആരോഗ്യത്തിനും സൌഖ്യത്തിനുംവേണ്ടി നുരഞ്ഞു പതയുന്ന പാനചഷകം ഉയർത്തിപ്പിടിച്ച് തീരെ നിസ്സാരമോ അതിഗഹനമോ അല്ലാത്ത നിർദ്ദോഷമായ ചില നർമ്മങ്ങളും അവർ പറഞ്ഞു. ഉൽക്കണ്ഠകളൊന്നും ഉളവാക്കില്ലെന്നുറപ്പുള്ള അത്തരം സുഖിപ്പിയ്ക്കുന്ന സംഭാഷണങ്ങൾ ചാരുതയും ഫലിതവും ഉത്സാഹവുംകൊണ്ടു ഹൃദ്യമായിരുന്നു. പീറ്റേഴ്സ്ബർഗിലെ അഭിജാത സമൂഹത്തിൽ വിടർന്നുവന്ന പരിഷ്ക്കാരത്തിന്റെ പൂക്കളായിരുന്നു അവിടെയെങ്ങും പ്രദർശിപ്പിയ്ക്കപ്പെട്ടത്. അനിവാര്യമായവിധം അരസികമായ ആ മുഖങ്ങൾ ഓരോ മുറിയിലും പ്രത്യക്ഷപ്പെട്ടു. പ്രായമായിട്ടും യൗവനത്തിന്റെ തിളക്കം ഒഴിവാക്കാൻ മടിയ്ക്കുന്ന ചില വനിതകൾ പ്രകടമായ അസ്വസ്ഥതയോടെ യുവതരുണികളുമായി സംസാരിച്ചു. ഒരുന്നതോദ്യോഗസ്ഥൻ സമീപകാലത്തു കോളിളക്കം സൃഷ്ടിച്ച ഒരു രാഷ്ട്രീയസംഭവത്തിന്റെ രത്നച്ചുരുക്കം സദസ്യരോട് ആവേശപൂർവം വിവരിച്ചു. ജരാനരകൾ മറയ്ക്കുന്ന സുഗന്ധലേപം പൂശിയ മദ്ധ്യവയസ്ക്ക

ർ ഗൗരവത്തോടെ ഒന്നരണ്ടോ വാക്കു പറഞ്ഞു തികഞ്ഞ നിശ്ശബ്ദത പാലിച്ചു. അതാ ഒരപരിചിതൻ സമൂഹത്തിൽ പടർന്നുപിടിയ്ക്കുന്ന ചില അനാശാസ്യരീതികളെക്കുറിച്ച് ഹാസ്യാനുകരണരൂപത്തിൽ മറ്റുള്ളവരോടു നിർത്താതെ സംസാരിച്ചുകൊണ്ടിരിയ്ക്കുന്നു. മധുരമുള്ള ചായയും, മുഷിപ്പിയ്ക്കുന്ന ആതിഥേയരും, വളർത്തുദോഷമുള്ള പെൺകുട്ടികളും അയാളുടെ ആക്ഷേപത്തിനു വിധേയരായി. ആധുനികമായ ചില സമ്പ്രദായങ്ങളുടെ അസ്വീകാര്യതയും രാജകുമാരിമാരുടെ കേശാലങ്കാരങ്ങളും മാദ്ധ്യമങ്ങളിൽ ചർച്ച ചെയ്യുന്ന കഥകളും യുദ്ധവാർത്തകളും മഞ്ഞുവീഴ്ചയും ഔചിത്യബോധമില്ലാതെ അയാൾ സംഭാഷണത്തിലേയ്ക്കു വലിച്ചിഴച്ചു. മറ്റൊരിടത്ത്, ഔദ്യോഗികരംഗത്തുനിന്നു വിരമിച്ച ഒരു മന്ത്രിപുംഗവൻ, വിജനമായൊരു കുറ്റിക്കാട്ടിലിരുന്നു സ്വയം അയവിറക്കുന്നതുപോലെ ഓരോ പൂർവകാലസ്മരണകൾ ആവർത്തിച്ച് ഉരുവിട്ടുകൊണ്ടിരുന്നു. ആത്മാവിൽ വളർച്ച മുരടിച്ച പ്രോസലോവും അതാ അവിടെയുണ്ട്. അയാളെ ചിത്രീകരിച്ചുകഴിയുമ്പോൾ ഈ തൂലികതന്നെ ഉപയോഗശൂന്യമായിത്തീരും! നിശ്ചലനും നിർവികാരനുമായ അയാൾ പ്രകൃത്യാ മൂകവും നിസ്സംഗവുമായ മുഖഭാവത്തോടെ വിരുന്നുശാലകളുടെ വാതിൽക്കൽ സ്ഥിരസാന്നിദ്ധ്യമായതുകൊണ്ട് ചിത്രകാരന്മാർക്കൊരു മാതൃകയായി കാണപ്പെട്ടു. വേറൊരിടത്ത് അനുഭവപരിചയമുള്ള ഒരു സഞ്ചാരി അച്ചടിവടിവിൽ പറയുന്ന യാത്രാവിവരണങ്ങളുടെ അതിശയോക്തിപരമായ കാപട്യം, കേട്ടു നിന്ന പലരുടേയും മുഖത്തു ചോദ്യചിഹ്നങ്ങളുയർത്തി.

പക്ഷേ, ഒനേഗിന്റെ സകലശ്രദ്ധയും താത്യായനയുടെ നേർക്കായിരുന്നു. യൗവനത്തിൽ ആരാധനയ്ക്കു പാത്രമായി പിന്നീടു തള്ളിപ്പറഞ്ഞ നവോഢയായ പെൺകുട്ടിയുടെയല്ല, മറിച്ച്, ഇന്നിപ്പോൾ നേവയുടെ അഭിമാനമായി, അടുത്തു ചെല്ലാൻ അസാദ്ധ്യയായ ദേവതയെപ്പോലെ, ഉന്നതമായ സ്ഥാനത്തു നിസ്സംഗയായി നിൽക്കുന്ന പ്രൗഢവനിതയുടെ നേർക്കു മാത്രമായിരുന്നു, അയാളുടെ ശ്രദ്ധ! ദൈവമേ! നമ്മുടേതല്ലാത്തതിനോടെല്ലാം എന്തുകൊണ്ടാണു നമുക്കിങ്ങനെ

ഭ്രമം തോന്നുന്നത്? സർപ്പത്തിന്റെ വശ്യതയിൽ വീണ നമ്മുടെ പൂർ വികയായ ഹവ്വയ്ക്കു സകലതും അടിയറ വെയ്ക്കേണ്ടിവന്നു; അതേസമ യം, വൃക്ഷത്തോടു ചേർന്നുനിന്ന വിലക്കപ്പെട്ട കനി ഭക്ഷിയ്ക്കാനാവു ന്നില്ലെങ്കിൽ സ്വർഗത്തിനെങ്ങനെ മാധുര്യമുണ്ടാകും? നോക്കൂ, നമ്മു ടെ താത്യായന എങ്ങനെ മാറിപ്പോയിരിയ്ക്കുന്നെന്നു ശ്രദ്ധിയ്ക്കൂ! യാ തൊരു പിഴവും വരാത്തവിധം അവളെത്ര ഭംഗിയായി ഓരോന്നും കൈകാര്യം ചെയ്യുന്നു! പദവിയ്ക്കനുയോജ്യമായ ജോലികൾ കൃത്യത യോടെ നിർവഹിച്ച് അവൾ ലക്ഷ്യസാക്ഷാത്ക്കാരത്തിനു ശ്രമിയ്ക്കു ന്നു. അധികാരവും ശാന്തതയും പ്രൗഢിയും സ്ഫുരിയ്ക്കുന്ന ആ ശരീരത്തി ൽ സൗമ്യയായൊരു പെൺകുട്ടിയെ ആർക്കാണു തിരിച്ചറിയാനാവു ക? എന്നിട്ടും ഒരിയ്ക്കൽ യെവ്ജനി ആ നിഷ്ക്കളങ്കഹൃദയം ചുഴറ്റിയെറി യാൻ ശ്രമിച്ചു! മോർഫിയൂസിന്റെ കരങ്ങളിൽ കിടന്നു മയങ്ങുന്നതുവ രെ രാവിന്റെ നിശ്ചലമായ നിശ്ശബ്ദതയിൽ അവളയാളെ സ്വപ്നം ക ണ്ടു. പൂർണചന്ദ്രൻ പൊഴിയ്ക്കുന്ന നിലാവിന്റെ ചാരുതയിൽ ലയിച്ച്, മാറിലുണരുന്ന വികാരങ്ങൾക്കു കാതോർത്ത്, അയാളോടൊപ്പം ജീ വിതയാത്ര നടത്താനുള്ള അദമ്യമായ ആഗ്രഹത്തോടെ അവൾ ദിവ സങ്ങൾ തള്ളിനീക്കി. കാലം പ്രണയത്തിനു വഴങ്ങിയേ മതിയാകൂ! പക്ഷേ, വേദനകളും ക്ഷുബ്ധമായ കൊടുങ്കാറ്റുകളും കടന്നു വേനൽക്കാ ലമഴയിൽ നനഞ്ഞുകുതിരുന്ന വയൽപോലെ കന്യാഹൃദയങ്ങൾ അ നുഗ്രഹിയ്ക്കപ്പെടുന്നു: ആവേശത്തിന്റെ വിക്ഷോഭങ്ങൾ പുനർജ്ജനിച്ച് ആ ദൃശ്യങ്ങൾക്കു നവീനചാരുത പകരുമ്പോൾ വേരിൽനിന്നു പുതി യൊരു സർഗാത്മകശക്തി ഉണർന്നെഴുന്നേറ്റു തളിരും പൂവുമുണ്ടാകു ന്നു. വർഷങ്ങൾക്കുശേഷം വന്ധ്യമായ വാർദ്ധക്യത്തിൽ ആ ആവേ ശങ്ങൾ നിസ്സഹായതയുടെ കണ്ണീരു മാത്രമേ ജനിപ്പിയ്ക്കൂ: വനങ്ങൾ വെട്ടിവെളുപ്പിച്ചു പുൽമേടുകൾ ചതുപ്പുനിലങ്ങളാക്കുന്ന കാലത്തിന്റെ കടുത്ത വിശ്വാസവഞ്ചനകളാണു വസന്തം ഉൽക്കടമായ ആഹ്ലാദങ്ങ ളായി സാക്ഷാത്ക്കരിയ്ക്കുന്നത്!

പ്രണയാതുരനായ ബാലനെപ്പോലെ യെവ്ജനി ഇപ്പോഴും താനി യയെ നിസ്സങ്കോചം ആരാധിയ്ക്കുന്നു. ആവേശത്തിന്റെ നിയമങ്ങൾക്കു

വിധേയനായി രാവും പകലും ഉൽക്കണ്ഠാകുലമായ ആ ആനന്ദം അയാൾ അനുഭവിക്കുന്നുണ്ട്. സകലവിധ ആത്മനിന്ദകളും അവഗണിച്ചു ദിവസവും അവളുടെ വണ്ടിക്കരികെ അയാൾ ചെന്നുനിൽക്കും. വിശ്വസ്തനായ നിഴലായി അയാളവളെ നിശ്ശബ്ദം പിന്തുടരും. അവളെ സഹായിക്കുന്നതിലുപരി അയാൾക്കു മറ്റൊരാനന്ദമില്ല: അവളുടെ ചുമലിൽ കൊളുത്തിപ്പോയ വസ്ത്രത്തിന്റെ തൊങ്ങലെടുത്തു മാറ്റുകയോ പൊള്ളുന്ന വിരലുകളോടെ സ്പർശിക്കാൻ ശ്രമിക്കുകയോ അതല്ലെങ്കിൽ ഇരുവരും മരിച്ചുപോയെന്ന സ്വപ്നദർശനത്തിൽ ആശ്വാസം കൊള്ളുകയോ ചെയ്യുന്നതിൽ അയാളൊരുതരം നിർവൃതി കണ്ടു; ഔപചാരികവേഷം ധരിക്കുന്നതിനിടയിൽ ഒരു കൈലേസ് കൈമാറാൻ വഴിയൊരുക്കുന്നതിൽ അയാൾ സന്തോഷം കണ്ടെത്തി. അതേസമയം, എന്തു ചെയ്തെന്നോ പറഞ്ഞെന്നോ ശ്രദ്ധിക്കാതെ അവളയാളെ നിശ്ശേഷം അവഗണിച്ചു. വീട്ടിലാണെങ്കിൽ വണങ്ങുകയോ ഒന്നു രണ്ടു വാക്കു സംസാരിക്കുകയോ വിദൂരമായൊന്നു പരാമർശിക്കുകയോ അഥവാ തീരെ ശ്രദ്ധിക്കാതിരിക്കുകയോ ചെയ്തു മറ്റതിഥികളെപ്പോലെതന്നെ അവളയാളോടു മാന്യമായി പെരുമാറി. സമൂഹം പൊതുവേ നെറ്റി ചുളിക്കുന്ന തരത്തിലുള്ള ആദ്യകാലപ്രണയത്തിന്റെ സൂചനയോ ഭാവമോ അവൾ പുറമേയ്ക്കു കാണിച്ചില്ല. അകമഴിഞ്ഞ ആധിയും ആകാംക്ഷയുംമൂലം അയാൾ ക്ഷീണിച്ചവശനാകുന്നത് അവൾ ശ്രദ്ധിച്ചില്ല. പലരും അയാളോടൊരു ചികിത്സയ്ക്കു വിധേയനാകാൻ ഉപദേശിച്ചു. അടുത്തെവിടെയെങ്കിലും ഗ്രാമപ്രദേശങ്ങളിൽ ചെന്നു താമസിച്ചു മനസ്സ് സ്വസ്ഥമാക്കാനാണു മറ്റു ചിലർ നിർദ്ദേശിച്ചത്. പക്ഷേ, തൊട്ടു മുമ്പിലുള്ള ഈ പ്രഹേളികയ്ക്കു തക്കതായ ഉത്തരമാണു ദുസ്സഹമായ ഏകാന്തവാസത്തേക്കാൾ മെച്ചമെന്ന നിശ്ചയദാർഢ്യത്തോടെ അയാളവിടെത്തന്നെ തുടർന്നു. അവൾക്കു യാതൊരു ഭാവഭേദവുമുണ്ടായില്ല (അതാണു ഹവ്വയുടെ പെണ്മക്കളുടെ സ്വഭാവം!). വിട്ടുവീഴ്ചയില്ലാതെ അയാൾ പിടിച്ചുനിന്നു. നിർബന്ധിച്ചാൽ ഇനിയും ഒരുപക്ഷേ അവൾ വഴങ്ങുമെന്നയാൾ പ്രത്യാശിച്ചു. അതേ സമയം, രോഗങ്ങൾ

അയാളെ നിരന്തരം ഭീഷണിപ്പെടുത്തിക്കൊണ്ടിരുന്നു. അവസാനം അവൾ തീരെ ശ്രദ്ധിയ്ക്കുന്നില്ലെന്നു കണ്ടു മനസ്സിലെ അഭിനിവേശങ്ങൾ തുറന്നു കാണിയ്ക്കുന്ന ഒരു കത്തെഴുതാൻ അയാൾ തീരുമാനിച്ചു. അത്തരം വിഷയങ്ങൾ ഗൗരവത്തോടെ ആലോചിയ്ക്കുന്ന പ്രകൃതമാണെങ്കിലും പ്രായോഗികമായി വളരെ ലാഘവത്തോടെയാണ് അയാളവ കൈകാര്യം ചെയ്യാറുള്ളത്. പ്രണയംമൂലമുണ്ടായ വേദന ലഘൂകരിയ്ക്കാൻ ഒരുതരം അനിശ്ചിതത്വത്തിന്റെ ഉൾപ്രേരണയിൽ അയാൾ അവൾക്കെഴുതിയ കത്തിന്റെ പദാനുപദവിവർത്തനം ഇതാ ഞാൻ നി ങ്ങൾക്കായി സമർപ്പിയ്ക്കുന്നു:

"...എനിയ്ക്കെല്ലാം മുൻകൂട്ടി കാണാൻ കഴിയുന്നുണ്ട്: ഈ കത്ത്, എന്റെ ഈ കുമ്പസാരം, നിന്നെ അഗാധമായി അലോസരപ്പെടുത്തുമെന്ന് എനിയ്ക്കറിയാം. അവജ്ഞ നിഴലിയ്ക്കുന്ന കണ്ണുകളുമായി നിന്റെ മുഖഭാവം കർക്കശമാകുന്നതും ഞാൻ കാണുന്നുണ്ട്! എനിയ്ക്കെന്താണു പ്രതീക്ഷിയ്ക്കാനുള്ളത്? എന്തു ലക്ഷ്യം നേടാനാണു ഞാനെന്റെ ആത്മവേദനകൾ ചൊരിഞ്ഞു നിന്റെ വിദ്വേഷം നിറഞ്ഞ പരിഹാസത്തിനും ഒടുങ്ങാത്ത ആരോപണങ്ങൾക്കും സ്വയം ഇരയാകുന്നത്? വർഷങ്ങൾക്കുമുമ്പ് യദൃച്ഛയാ നാം തമ്മിൽ കണ്ടുമുട്ടിയപ്പോൾ, സാഹചര്യങ്ങളെ വിശ്വാസത്തിലെടുക്കാതെ സ്നേഹബന്ധങ്ങൾക്കു കടിഞ്ഞാണിടാൻതന്നെ ഞാൻ തീരുമാനിച്ചു. നിന്റെ മനസ്സിന്റെ സൗമ്യഭാവം കണ്ടറിഞ്ഞിട്ടും മടുപ്പിയ്ക്കുന്ന വ്യക്തിസ്വാതന്ത്ര്യത്തിനു ഞാൻ മുൻഗണന നൽകി. തുടർന്നു ലെൻസ്കിയുടെ ദൗർഭാഗ്യകരമായ ദുരന്തത്തിനുശേഷം നമുക്കു പിരിയേണ്ടതായി വന്നു. സ്വർഗീയമായ യാഥാർത്ഥ്യങ്ങളിൽനിന്നു ഞാനെന്റെ ഭഗ്നഹൃദയം പിഴുതെടുത്തു; സ്വാതന്ത്ര്യവും വിശ്രമവേളകളും സന്തോഷത്തിനു പകരമാകുമെന്ന ധാരണയോടെ, ആരോടും കടപ്പാടില്ലാതെ, ഞാനൊരു പ്രവാസജീവിതം സ്വീകരിച്ചു. ദൈവമേ! എന്റെ തീരുമാനം തെറ്റിപ്പോയി, ഞാൻ സ്വയം നഷ്ടപ്പെട്ടിരിയ്ക്കുന്നു! ഇല്ല. എന്നെന്നും നിന്റെകൂടെ ജീവിയ്ക്കാൻ, നിന്റെ കാലടികൾ വിശ്വസ്തതയോടെ പിന്തുടരാൻ, നിന്റെ മനോജ്ഞമായ കടാക്ഷം സ്വീകരിയ്ക്കാൻ, നിന്റെ പുഞ്ചിരിയ്ക്കുന്ന ചുണ്ടിൽ ആരാ

ധനയോടെ നോക്കാൻ, നിന്റെ മധുരമായ വാക്കുകൾ കേൾക്കാൻ, നിന്റെ പരിപൂർണത പൂർണമായും ആസ്വദിയ്ക്കാൻ, നിന്റെ പാദങ്ങ ളിൽക്കിടന്നു വെന്തു നീറാൻ.., അങ്ങനെ വിവശനായി മരണമടയുന്ന തിൽപ്പരം എന്തനുഗ്രഹമാണു ഞാനാഗ്രഹിയ്ക്കേണ്ടത്! അതെ, അതെ നിയ്ക്കു നിഷേധിയ്ക്കപ്പെട്ടു. നിനക്കായി മാത്രമാണു ഞാനിപ്പോൾ ദിവ സങ്ങൾ തള്ളി നീക്കുന്നത്. വിധി എനിയ്ക്കുവേണ്ടി ഉഴിഞ്ഞുവെച്ച അ മൂല്യമായ നിമിഷങ്ങൾ വിരസതയിൽ മുഴുകി സ്വാഭാവികമായ തേ യ്മാനത്തിന്റെ ഘനഭാരത്തോടെ വ്യർത്ഥമായി പൊഴിഞ്ഞു പോകു ന്നു. എന്റെ ദിവസങ്ങൾ എണ്ണപ്പെട്ടുകഴിഞ്ഞു. അടുത്ത പ്രഭാതത്തി ലെ പൊൻവെയിലിൽ, മദ്ധ്യാഹ്നത്തിലെ എരിയുന്ന പകലിൽ, നി ന്നെ കാണാമെന്നുറപ്പുണ്ടെങ്കിൽ ഈ വേദന നിശയുടെ നീണ്ട യാമ ങ്ങൾ കഴിയുന്നതുവരെ ഞാൻ സഹിച്ചുകൊള്ളാം. എന്റെ ഈ വിന യാന്വിതമായ പ്രാർത്ഥനയിൽ കാപട്യത്തിന്റെ നഗ്നമായ ചില ലാ ഞ്ഛനകൾ ഒളിഞ്ഞു കിടക്കുന്നതായി നിന്റെ മനസ്സു വ്യാഖ്യാനിയ്ക്കു മെന്നു ഞാൻ ഭയപ്പെടുന്നു; തുടർന്നു നിന്റെ ഭാഗത്തു നിന്നു ചില അ ധിക്ഷേപങ്ങളും ഞാൻ പ്രതീക്ഷിയ്ക്കുന്നുണ്ട്. പക്ഷേ, എന്റെ ഈ വേദ ന നിനക്കുകൂടി അനുഭവിയ്ക്കാൻ കഴിഞ്ഞെങ്കിൽ! ശാപങ്ങളുടെ തീ ജ്വാല എന്റെമേൽ ശക്തിയോടെ വന്നു പതിയ്ക്കുന്നു! യുക്തിവിചാരങ്ങ ൾക്കുമീതെ അഭിനിവേശത്തിന്റെ ദാഹം എന്റെ വാക്കുകളിൽ തീ കോരിയിടുന്നു! വേദനയും സങ്കടവും സഹിയ്ക്കാതെ നിന്റെ കാൽക്കൽ വീണു കാൽമുട്ടുകൾ കെട്ടിപ്പിടിച്ചു പരാതികളും കുമ്പസാരങ്ങളും അ ഭ്യർത്ഥനകളുമായി വാക്കുകളെക്കൊണ്ടു കഴിയാവുന്ന ഉപചാരമർപ്പി യ്ക്കാൻ ഞാനാഗ്രഹിയ്ക്കുന്നു; രൂപത്തിലും ഭാവത്തിലും സ്നേഹശൂന്യത അഭിനയിയ്ക്കുന്ന മുഖംമൂടിയുമായി കണ്ണുകളിലെ ആനന്ദം മറച്ചുപിടി യ്ക്കാമെന്നു ഞാൻ വ്യാമോഹിയ്ക്കുന്നു! അങ്ങനെ സംഭവിയ്ക്കട്ടെ: ഞാനി വിടെ കാത്തിരിയ്ക്കുന്നു! യുദ്ധം അവസാനിച്ചു; ഉറയിലിട്ട വാൾ നിശ്ച ലമായി; സകലതും കഴിഞ്ഞു. നിന്റെ ഇച്ഛാശക്തിയ്ക്കു മുമ്പിൽ ഞാൻ കീഴടങ്ങുന്നു, എന്റെ വിധിയും!".

കത്തിനു യാതൊരു മറുപടിയുമുണ്ടായില്ല. അയാൾ മറ്റൊന്നുകൂടി എഴുതി, മൂന്നാമതൊന്നും... മറുപടിയില്ല. അതിനിടയ്ക്കൊരു വിരുന്നിൽ വെച്ച് അയാളവളെ കാണാനിടയായി... യെവ്ജനിയുടെ നേരേ ഒരു വാക്കുപോലും അവളുടെ ചുണ്ടിൽ നിന്നു വീണില്ല. അയാളുടെ ജീവിതം വീണ്ടെടുക്കാനാകാത്ത ഒരു ഗ്രഹണത്തിൽ അകപ്പെട്ടുകഴിഞ്ഞു! യെവ്ജനിയുടെ നേർക്കുള്ള ആ നോട്ടം ശൈത്യകാലത്തെ മഞ്ഞ് ഉറഞ്ഞുകൂടിയതുപോലെ കാണപ്പെട്ടു! അയാൾ ആർത്തിയോടെ നോക്കുന്ന അവളുടെ മുഖത്തു പക്ഷേ ധാർമ്മികരോഷത്തിന്റെ തണുത്തുറഞ്ഞ ഭാവമാണു നിഴലിച്ചത്. സഹാനുഭൂതിയുടെ, കാലുഷ്യത്തിന്റെ, സൂചനകളൊന്നും ആ മുഖത്തു കാണാനുണ്ടായിരുന്നില്ല; കണ്ണീർപ്പാടുകളുമില്ല! അതൊരുപക്ഷേ, മറയ്ക്കാൻ ശ്രമിക്കുന്ന ഒരുൾഭയമായിരിയ്ക്കാം. അന്നത്തെ മോഹങ്ങളും പ്രണയവുമുൾപ്പെടെ ഒനേഗിനു തന്നെക്കുറിച്ചറിയാവുന്നതെല്ലാം, സ്വന്തം ഭർത്താവും പുറം ലോകവും ഊഹിച്ചെടുത്തേക്കുമെന്ന ഭയം.... സകല പ്രതീക്ഷകളും അസ്തമിച്ചു കഴിഞ്ഞു! അനിവാര്യമായ ഉന്മാദത്തിലേയ്ക്കു വർദ്ധിയ്ക്കുന്ന ആവേശത്തോടെ കടന്നുചെല്ലാൻ തയാറായി ഒരിയ്ക്കൽക്കൂടി സമൂഹത്തെ നിരാകരിച്ച് അയാളവളെ വിട്ടുപോയി. സ്വന്തം മുറിയിൽ നിശ്ശബ്ദനായിരുന്നു പഴയ കാലത്തെക്കുറിച്ച് അയാളോർത്തു. ശ്മശാനത്തിന്റെ ഇരുണ്ട മൂലയ്ക്കൽ വിലപിച്ചു നിൽക്കുന്ന ഏകാന്തപഥികനായി, പരിഷ്കൃതലോകത്തിന്റെ വിഷാദവും കോപവും കലർന്ന ദൃശ്യങ്ങൾ അയാളെ കീഴ്പ്പെടുത്തി.

പണ്ടു ചെയ്തതുപോലെ, ചിലപ്പോഴൊക്കെ അയാൾ വായനയിലേയ്ക്കു ശ്രദ്ധ തിരിയ്ക്കാൻ ശ്രമിച്ചു. ഗിബണും റൂസോയും മൻസോണിയും ഹെർഡറും ചാംഫർട്ടും സ്റ്റെയ്ലറും ബിക്കാറ്റും ടിസ്സോട്ടും അയാൾ വായിച്ചു. ബെയ്ല്യം ഫോണ്ടെയ്നെല്ലുമായി അയാൾ സംവാദത്തിലേർപ്പെട്ടു. വാർഷികപ്പതിപ്പുകളും മാസികകളും അയാൾ മറിച്ചുനോക്കി. ഒരുകാലത്ത് എന്റെ തൂലിക അനുഗ്രഹീതമായി വാഴ്ത്തിയവ, പുതിയതൊന്നും പറയുന്നില്ലെന്നു നിരന്തരം ഓർമ്മപ്പെടുത്തുന്ന മാന്യരായ ചിലരുടെ നിരൂപണങ്ങൾ! അങ്ങനെ പലരുടേയും രചനക

ളിൽനിന്നു സ്വാംശീകരിച്ച ആശയങ്ങളും വാദഗതികളും പക്ഷേ, പതുക്കെപ്പതുക്കെ അയാളുടെ സംവേദനക്ഷമതയിൽ അലിഞ്ഞില്ലാതായി. അയാളുടെ കണ്ണുകൾ അക്ഷരങ്ങളിൽ പരതിനടന്നെങ്കിലും ചിന്തകൾ മറ്റെ വിടെയോ അലഞ്ഞു തിരിഞ്ഞു. കഴിഞ്ഞ കാലത്തിന്റെ മോഹങ്ങളും സ്വപ്നങ്ങളും പശ്ചാത്താപങ്ങളും മനസ്സിലൂടെ കൊടുങ്കാറ്റിന്റെ ഊർജ്ജത്തോടെ വീശിയടിച്ചു. വരികൾക്കിടയിൽ കാണാനായ ആന്തരികമായ പ്രകാശത്തിൽ മറ്റു പല അർത്ഥങ്ങളും അയാൾ വായിച്ചെടുത്തു. അയാളുടെ ആത്മാവ് ചിന്തകളിൽ മുഴുകിപ്പോയി. അഗാധമായ അഭിനിവേശങ്ങളുടെ രഹസ്യാത്മകമായ പുരാവൃത്തങ്ങളിൽ, അസംബന്ധമെന്നു വിശേഷിപ്പിയ്ക്കാവുന്ന സ്വപ്നങ്ങളിൽ, അപവാദങ്ങളുടെ നീർച്ചുഴികളിൽ, പ്രവചനാത്മകമായ ഭീഷണികളുടെ ഭീതിദസാഹചര്യങ്ങളിൽ അയാൾ അലഞ്ഞുനടന്നു. വിചിത്രമായ നീണ്ടകഥകളിലെ ശുദ്ധവിഡ്ഢിത്തങ്ങളോ അല്ലെങ്കിലൊരു പെൺകുട്ടിയുടെ പരിശുദ്ധവും തീവ്രവുമായ പ്രണയലേഖനമോ അതിനിടയ്ക്കൊന്നു തിരനോക്കും. അങ്ങനെ മനസ്സും ഹൃദയവും സമർപ്പിച്ചു വായിയ്ക്കുന്നതിനിടയിൽ അയാൾ ഗാഢനിദ്രയിലേയ്ക്കു വീണു പോകും. അപ്പോൾ പിന്നിൽനിന്നു വർഷങ്ങൾ ഓടിയടുക്കുന്നതയാൾക്കു കാണാറാകും. ഭാവനകൾ നെയ്തെടുത്ത ഉജ്ജ്വലമായ വർണഭേദങ്ങളിൽ അയാളൊരു യുവാവിനെ കണ്ടു. അതിവിദൂരതയിൽ ഉരുകുന്ന ഹിമപാളിയിൽ കിടന്ന് അയാളുറങ്ങുകയായിരുന്നു. പെട്ടെന്നു നിശ്ശബ്ദമായ അന്തരീക്ഷത്തിൽ ആരോ ഉച്ചത്തിൽ വിളിച്ചുപറയുന്നു: 'അതെ, അയാൾ കൊല്ലപ്പെട്ടു!'. ആ മാറ്റൊലിയുടെ നടുക്കത്തിൽ അയാളുടെ ഹൃദയം മരവിച്ചു. അപ്പോൾ അയാൾ പകയും ഭീരുത്വവും നിറഞ്ഞു ദുരാരോപണം നടത്തുന്ന ശത്രുക്കളെക്കുറിച്ചോർത്തു. പഴയ സുഹൃത്തുക്കളുടെ ക്രൂരകൃത്യങ്ങളും അയാൾക്കു വെളിവായി. അതിനിടയിൽ അവിടെയതാ വൃക്ഷത്തണലുകൾ നിഴൽ വിരിയ്ക്കുന്ന ഒരു വീട്, ജനൽഗ്ലാസിനു പിന്നിൽ അകലേയ്ക്കു മിഴിനട്ടിരിക്കുന്ന അവൾ...! അനന്തമായ ദിവാസ്വപ്നങ്ങളിൽ മുഴുകി മിക്കവാറും സ്ഥലകാലബോധം നഷ്ടപ്പെട്ട

അയാൾക്കു പരിശുദ്ധമായ കവിതയുടെ അനുഗ്രഹാശീർവാദങ്ങളും ആശ്ലേഷനിർവൃതിയും ലഭിച്ചു; ഒരുപക്ഷേ ഇന്നു നമുക്കവയെല്ലാം അനാവശ്യമായ ആഡംബരങ്ങളായിരിയ്ക്കാം! പക്ഷേ ജൈവികമായ ചില രാസമാറ്റങ്ങളോ വശ്യശക്തികളുടെ ആകർഷണങ്ങളോ സ്വപ്നസമാനമായ അവസ്ഥകളോ മൂലം തീരെ മഠയനായ നമ്മുടെ കഥാനായകനു രണ്ടുനാലു വരി കവിതയെഴുതാനുള്ള സിദ്ധിയും ലഭിച്ചു. കവിയായി മാറിയ അയാൾ കൈയിലൊരു കടലാസുമായി മുറിയുടെ മൂലയ്ക്കൽ തീ കാഞ്ഞിരുന്ന് ആത്മഗതമായി "ബെനെഡെറ്റ"യോ "ഐഡൽ മിയൊ"യോ മന്ത്രിയ്ക്കുന്നതിനിടയിൽ സ്വയം വായിയ്ക്കുന്ന കവിതയും, ചിലപ്പോൾ ളുലികപോലും, തീയിലേയ്ക്കു വലിച്ചെറിയും!

ദിവസങ്ങൾ കുതിച്ചുപാഞ്ഞു. സൂര്യപ്രകാശത്തിനു ചൂടു വർദ്ധിച്ചതോടെ മഞ്ഞുപാളികൾ അപ്രത്യക്ഷമായി. കവിയോ...? ഇല്ല, നാം ഭയപ്പെട്ടതുപോലെ അയാൾ ഭ്രാന്തനായില്ല, ആത്മഹത്യ ചെയ്തുമില്ല. വസന്തകാലം അയാൾക്കു ചെറിയൊരു ഉന്മേഷം പകർന്നു. എലികൾക്കു താമസിയ്ക്കാൻ സുരക്ഷിതമായ, ചൂടും ജനാലകളുമുള്ള ഒരൊളിത്താവളത്തിൽ കുറച്ചുകാലം നിഷ്ക്രിയനായി ദിവസങ്ങൾ തള്ളി നീക്കിയ അയാൾ അവസാനം പുറത്തു കടക്കാൻതന്നെ തീരുമാനിച്ചു. പ്രകാശം പരന്ന ഒരു പ്രഭാതത്തിൽ തന്റെ ഒറ്റക്കുതിരവണ്ടിയിൽ നേവയുടെ തീരത്തുകൂടി അയാൾ യാത്ര പുറപ്പെട്ടു. വഴിയോരത്തെ താഴ്ത്തിക്കെട്ടിയ ഭാഗങ്ങളിൽ ഉരുകി വീണ നീലനിറമുള്ള മഞ്ഞുപാളികളിൽ സൂര്യരശ്മികൾ ചിത്രവർണങ്ങൾ ചമച്ചു. കുതിരകൾ എവിടേയ്ക്കാണയാളെ കൂട്ടിക്കൊണ്ടുപോകുന്നത്? എന്താണയാളുടെ ലക്ഷ്യം? വായനക്കാരേ, ഞാൻ സംശയിച്ചതുപോലെ നിങ്ങളതു സ്വയം ഊഹിച്ചെടുത്തു കഴിഞ്ഞു! ആ ചോദ്യത്തിനുത്തരമിതാ: താത്യായനയുടെ അടുത്തേയ്ക്കുതന്നെ! തീർത്തും നിരാകരിയ്ക്കപ്പെട്ടെങ്കിലും യാതൊരുവിധത്തിലും മനം മടുക്കാതെ, ഒരിയ്ക്കലും ആയാസമറിയാതെ, മൃതസമാനമായ മുഖഭാവത്തോടെ അയാൾ താത്യായനയുടെ വീടിനകത്തു കയറി ഒഴിഞ്ഞുകിടന്ന സ്വീകരണമുറിയും കടന്ന് അടുത്ത മുറിയിലേയ്ക്കു പ്രവേശിച്ചു. ആരേയും കാണാനില്ല. തൊട്ടു മുമ്പിൽ കണ്ട ഒ

രു വാതിൽ അയാൾ മലർക്കെ തുറന്നു. പൊടുന്നനെ അയാളൊന്നു ഞെട്ടി...! എന്ത്, എന്താണു കാണുന്നത്? ലളിതമായൊരു വേഷത്തിൽ വിവർണമായ മുഖത്തോടെ താത്യായന ഒറ്റയ്ക്കിരിക്കുന്നു. ഇടതു കൈ കവിളത്തു താങ്ങി അവൾ വലതു കൈയിൽ നിവർത്തിപ്പിടിച്ച ഒരു കത്തു വായിക്കുകയായിരുന്നു. നിശ്ശബ്ദമായി കരഞ്ഞുകൊണ്ടിരുന്ന അവളുടെ കവിളിൽക്കൂടി കണ്ണുനീർ ഇറ്റിറ്റു വീണുകൊണ്ടിരുന്നു. ആ നിശ്ശബ്ദവേദന കണ്ട നിമിഷം അവളുടെ ഭാവത്തിൽ ഒളിഞ്ഞിരിക്കുന്ന യഥാർത്ഥരൂപം, ആ വേഷപ്രച്ഛന്നത, അയാൾക്കു സുതാര്യമായി വെളിപ്പെട്ടു. വന്യമായ പശ്ചാത്താപത്തോടെ യെവ്ജനി അവളുടെ കാൽക്കൽ സാഷ്ടാംഗം ചെന്നു വീണു. അയാളുടെ പതനം പൂർണമായി! ഭയാക്രാന്തയായ അവളൊന്നു നടുങ്ങി. നിശ്ശബ്ദമായ അവളുടെ കണ്ണിൽ കോപമോ അത്ഭുതമോ പ്രതിഫലിച്ചില്ല. അവളയാളെ ഉറ്റുനോ ക്കി... പരിക്ഷീണവും ദുർബലവുമായ ശരീരം, അലക്ഷ്യമായ നോട്ടം, അനുതാപമുണർത്തുന്ന പശ്ചാത്താപം! തുറന്നു വെച്ച ഒരു പുസ്തകംപോലെ അവളയാളെ നിശ്ശേഷം കണ്ടറിഞ്ഞു. പഴയ ദിവസങ്ങൾ അവളുടെ ഓർമ്മയിൽ ഓടിയെത്തി. നിഷ്കളങ്കമായ അവളുടെ ആ സ്വപ്നം ഓർമ്മകളുടെ കുത്തൊഴുക്കിൽ പുനർജ്ജനിച്ചു. നിലത്തു വീണു കിടക്കുന്ന അയാളെ കൈപിടിച്ച് എഴുന്നേൽപ്പിക്കുകയോ, നിർവീര്യവും നിശ്ചലവുമായ ആ കൈകൾ മുഖത്തുനിന്നെടുത്തുമാറ്റുകയോ ചെയ്യാതെ, അവളയാളെ സശ്രദ്ധം നോക്കിനിന്നു. എന്താണിപ്പോൾ അവളുടെ മനസ്സിലൂടെ കടന്നു പോകുന്നത്? നീണ്ട നിശ്ശബ്ദതയുടെ അവസാനം സ്ഫുടവും പ്രശാന്തവുമായ സ്വരത്തിൽ അവൾ പറഞ്ഞു: “മതി..., എഴുന്നേൽക്കൂ! ഇപ്പോൾത്തന്നെ നിങ്ങൾ ഇതിനൊരു വിശദീകരണം ആവശ്യപ്പെടുന്നതുപോലെ തോന്നുന്നു, നോക്കൂ, യെവ്ജനി, അന്നത്തെ ആ ദിവസം നിങ്ങൾക്കോർക്കാൻ കഴിയുന്നുണ്ടോ, നമുക്കതെങ്ങനെ മറക്കാനാവും? - അന്നവിടെ തോട്ടത്തിൽ വെച്ചു നാം പരസ്പരം കണ്ടുമുട്ടിയ ദിവസം. വിധിയുടെ കൈകൾ മുറുകെപ്പിടിച്ചു നിങ്ങളെന്നോട് ഒരുപാടു ധർമ്മോപദേശം നടത്തി: അ

ബലയോടു ബലവാനെന്നപോലെ! ഇന്നിപ്പോൾ സംസാരിയ്ക്കാനുള്ള ഊഴം എനിയ്ക്കാണു ലഭിച്ചിരിയ്ക്കുന്നത്!".

"യെവ്ജനി, ഞാനന്നു ചെറുപ്പമായിരുന്നു. ഇന്നത്തേക്കാൾ സൗന്ദര്യവും അന്നെനിയ്ക്കുണ്ടായിരുന്നു. തീർച്ചയായും അതിനൊരു സംശയവുമില്ല. ഞാൻ നിങ്ങളെ അകമഴിഞ്ഞു സ്നേഹിച്ചു. പക്ഷേ, നിങ്ങളുടെ സന്ദേഹാത്മകമായ ഹൃദയം എനിയ്ക്കെന്തു മറുപടിയാണു തന്നത്? എന്തൊരുദാത്തമായ ഉത്തരം? നിഷ്ഠുരമായ നിരാസം മാത്രം...! അങ്ങനെയായിരുന്നില്ലേ? ആ പെൺകുട്ടിയുടെ അത്രയേറെ ലളിതവും സുതാര്യവുമായ പ്രണയഭിക്ഷ നിങ്ങൾക്കു പ്രത്യേകിച്ചൊരു വികാരവും ഉണർത്തിയില്ല? ദൈവമേ! നിങ്ങളെക്കുറിച്ചോർക്കുമ്പോൾ, ഹൃദയശൂന്യവും നിർവികാരവുമായ തണുത്തുറഞ്ഞ ആ നോട്ടം ഓർക്കുമ്പോൾ ഞാൻ മരവിച്ചു പോകുന്നു. എത്രയോ ഭീകരമായാണു നിങ്ങളെന്നെ ഉപദേശിച്ചത്... എന്നിട്ടും നിങ്ങൾക്കു കുറ്റമില്ല. എനിക്കതു മറക്കാനാവില്ല. എന്നെ സംബന്ധിച്ചിടത്തോളം ബഹുമാന്യമായൊരു പങ്കു നിർവഹിച്ച നിങ്ങൾ ശരിയാണു ചെയ്തത്. ഞാനതിനു നന്ദി പറയുന്നു, ഹൃദയപൂർവം! പിന്നീട്, ശൂന്യമായ തരിശുഭൂമിയിൽ താൽപ്പര്യമുള്ളതൊന്നും എനിയ്ക്കു കണ്ടെത്താൻ കഴിഞ്ഞില്ല. എന്നെ തുറന്നു പറയാൻ അനുവദിയ്ക്കൂ.., ദൂഷണങ്ങളും ആരോപണങ്ങളും അലയടിയ്ക്കുന്ന ആ അന്തരീക്ഷത്തിൽനിന്ന്, നിങ്ങളെന്തിനാണിപ്പോൾ എന്നെ പിന്തുടർന്നു വരുന്നത്? ഈ ശ്രദ്ധയും പരിഗണനയും നിങ്ങളെന്തിനാണിപ്പോൾ സമർപ്പിയ്ക്കുന്നത്? സമ്പന്നമായ ഈ പരിഷ്കൃതലോകത്തിന്റെ ഔപചാരികമര്യാദകൾ എനിയ്ക്കു നൽകുന്ന ബഹുമാന്യത കൊണ്ടുമാത്രം! യുദ്ധക്കളത്തിലെ വീരകൃത്യങ്ങൾക്കിടയിൽ പരിക്കു പറ്റിയ എന്റെ ഭർത്താവിനു രാജധാനിയിൽ പ്രത്യേകപരിഗണനയാണു ലഭിയ്ക്കുന്നത്. അതുകൊണ്ട് അങ്ങനെയൊരു അവസ്ഥയിൽനിന്നുള്ള പതനം തീർച്ചയായും എന്നെ ആരോപണങ്ങൾക്കു വിധേയയാക്കാതിരിയ്ക്കില്ല. മാത്രമല്ല, സമൂഹത്തിൽ നിങ്ങൾക്കതു വലിയൊരു അപഖ്യാതിതന്നെ വരുത്തിവെയ്ക്കും. എന്റെ ഹൃദയം കരയുകയാണ്... അന്നു മനസ്സിലാക്കിയ ആ പാവം താനിയയെ നിങ്ങൾക്കിന്നും ഓർ

ക്കാൻ കഴിഞ്ഞെങ്കിൽ! അന്ന ഞാനെന്തും സഹിയ്ക്കാൻ തയാറായി രുന്നു. പക്ഷേ, ആ കടുത്ത കോപവും തണുത്ത നോട്ടവും എനിയ്ക്ക താങ്ങാനായില്ല. ഈ നിമിഷം കണ്ണീരും കത്തുകളും അഭിനിവേശ ങ്ങളുമായി നിങ്ങൾ പൊഴിയ്ക്കുന്ന അധിക്ഷേപങ്ങളേക്കാൾ അന്ന ത്തെ ആ വാചാലത എനിക്കു താങ്ങാൻ കഴിഞ്ഞെങ്കിൽ! എന്റെ താ രുണ്യത്തേയും സ്വപ്നങ്ങളേയും നിങ്ങളന്നു ബഹുമാനിച്ചു... ഇന്നിതാ നിങ്ങളെന്റെ മുമ്പിൽ മുട്ടുകുത്തി നിൽക്കുന്നു! ഇന്നിപ്പോൾ ഇതിനെ ന്താണു പ്രസക്തി? എന്തിനാണു നിങ്ങളെന്റെ കാൽക്കൽ വീഴുന്ന ത്? ഞാൻ അനുഭവിയ്ക്കുന്ന വേദന തീരെ മനസ്സിലാക്കാത്ത എന്തൊ രു വിഡ്ഢിത്തമാണിത്! അത്തരമൊരു മനസ്സും ഹൃദയവുംകൊണ്ടു നി ങ്ങൾക്കിങ്ങനെ അന്ധനും ക്രൂരനുമായി എന്നെ കീഴ്പ്പെടുത്താൻ ക ഴിയുമോ? ഒനേഗിൻ, ഈ വീടും ഈ വിരുന്നുകളും എന്റെ വിധിയെ നിർണായകമായി സ്വാധീനിയ്ക്കുന്ന ഈ പദവിയും ജീവിതത്തിന്റെ ഈ മോടിയും തിളക്കവും ഞാൻ തീരെ വെറുക്കുന്നു. അതുകൊണ്ട് എനിയ്ക്കെന്തു നേട്ടം? പരിമിതസൗകര്യങ്ങൾമാത്രമുള്ള പഴയ വീടും തോട്ടത്തിന്റെ തണലും കുറച്ചു പുസ്തകങ്ങളും വീണ്ടെടുക്കാനായി ഈ ശബ്ദവും ഈ തിളക്കവും ഈ വേഷപ്പകിട്ടും ഒരൊറ്റ ക്ഷണത്തിൽ എനിയ്ക്ക് ഉപേക്ഷിയ്ക്കാവുന്നതേയുള്ളൂ. പാവം ആയമ്മയെ അടക്കം ചെ യ്ത വിശുദ്ധമായ പള്ളിയങ്കണത്തിലെ വൃക്ഷത്തണലിൽ ഇരുന്നുകൊ ണ്ട്..., യെവ്ജനി, വിദൂരമായ സ്ഥലകാലങ്ങളിലാണു ഞാൻ നിങ്ങളു ടെ മുഖം ആദ്യമായി കണ്ടത്. അന്നത്രയും അടുത്തു സുസാദ്ധ്യമായ ഒ രവസ്ഥയായിരുന്നു, സന്തോഷം! പക്ഷേ, ഇപ്പോൾ ശിലാലിഖിതം പോലെ, എന്റെ വിധി മാറ്റാൻ പറ്റാത്ത വിധം മാറിപ്പോയിരിയ്ക്കുന്നു. ഒരുപക്ഷേ, വളരെ വേഗം നിങ്ങളിൽനിന്നെല്ലാം അകന്നുപോയതാ യിരിയ്ക്കാം. എന്റെ വിവാഹത്തെച്ചൊല്ലി അമ്മ പൊഴിച്ച കണ്ണീരും പ്രാർത്ഥനയും... എല്ലാ വഴികളും താത്യായനയുടെ നേർക്കുതന്നെ ഒ ഴുകിയെത്തി... ഒടുവിൽ എന്റെ വിവാഹവും കഴിഞ്ഞു. ഇന്നിപ്പോൾ, നിങ്ങളവളെ വിട്ടു പോയേ തീരൂ. ഞാൻ യാചിയ്ക്കുന്നു, നിങ്ങളവളെ

വിട്ടു പോകു! എനിയ്ക്കറിയാം, അങ്ങനെ ചെയ്യുമ്പോൾ നിങ്ങളെക്കുറിച്ചുള്ള മതിപ്പു മാത്രമല്ല, അവളുടെ ബഹുമാന്യതയും കൂടിയാണു രക്ഷിയ്ക്കപ്പെടുന്നത്. അതെ, നിങ്ങളുടെ ആത്മാഭിമാനമാണ് ഈ വികാരങ്ങൾ വെളിപ്പെടുത്തിത്തന്നത്. ഞാൻ നിങ്ങളെ സ്നേഹിയ്ക്കുന്നു (ഞാനെന്തിനു കളവു പറയണം?) പക്ഷേ ഞാനിപ്പോൾ മറ്റൊരാൾക്കു വിധേയയായാണു ജീവിക്കുന്നത്. അദ്ദേഹത്തോടുള്ള വിശ്വസ്തത, എനിയ്ക്കതു മാനിക്കാതെ ജീവിയ്ക്കാനാവില്ല!".

അവൾ എഴുന്നേറ്റു; ഇടിവെട്ടേറ്റതുപോലെ യെവ്ജനി സ്തബ്ധനായി നിന്നു. വീശിയടിച്ച കൊടുങ്കാറ്റ് അയാളുടെ ഹൃദയം നഗ്നമാക്കി. ഏതെങ്കിലും ചുഴലിയ്ക്കു യെവ്ജനിയുടെ ശരീരം പിടിച്ചുലയ്ക്കാൻ കഴിയുമോ? പക്ഷേ, അതാ താത്യായനയുടെ ഭർത്താവ് നടന്നുവരുന്ന കാൽപ്പെരുമാറ്റം... വായനക്കാരേ, അങ്ങനെ സങ്കടകരമായ ആ അവസ്ഥയിൽ നമ്മുടെ കഥാനായകനെ വിധിയ്ക്കു മുമ്പിൽ സമർപ്പിച്ചു ഞാനിതാ വിരമിയ്ക്കുന്നു. എനിയ്ക്കിപ്പോൾ അയാളെ ഉപേക്ഷിയ്ക്കാതെ വയ്യ. എത്ര കാലം...? എന്നെന്നേയ്ക്കും...! വിശാലമായ ഈ ലോകത്തിലൂടെ നാം വളരെയേറെ അലഞ്ഞു നടന്നു. നമ്മെത്തന്നെ അഭിനന്ദിച്ചു നമുക്കു പിരിയാം. കാലത്തിനും നമുക്കൊരു അഭിവാദ്യമർപ്പിയ്ക്കാം! വായനക്കാരേ, നിങ്ങൾ ശത്രുക്കളോ മിത്രങ്ങളോ ആരുമാകട്ടെ. അതിവിടെ വിഷയമല്ല. പരസ്പരസൗഹൃദത്തോടെ വിട പറയാൻ സമയമായി.... അനിശ്ചിതമായ ഈ വരികളിൽ നിങ്ങളെന്തൊക്കെ പ്രതീക്ഷകളായിരിയ്ക്കും സമർപ്പിച്ചത്: സ്വന്തം ഹൃദയം ആവർത്തിച്ചുരുവിടുന്ന ചില മോഹങ്ങൾ, ഒരുപക്ഷേ സുഖകരമായൊരു വിശ്രാന്തി, അല്ലെങ്കിൽ ജീവിതത്തെക്കുറിച്ചുള്ള ഒരവലോകനം, അതല്ലെങ്കിൽ നേരമ്പോക്കിനൊരു വഴി! അഥവാ ഒരു പുഞ്ചിരിയുണർത്താനോ ഒരിറ്റു കണ്ണീർ പൊഴിയ്ക്കാനോ ഒരു സ്വപ്നത്തിലേയ്ക്കു നയിയ്ക്കാനോ കഴിയുന്ന ഉൾക്കാഴ്ച! ഒരു ലേഖനമെഴുതാൻ പ്രചോദനം പകരുന്ന വ്യാകരണപരമായ തെറ്റുകളോ നിരർത്ഥകമായ പ്രയോഗങ്ങളോ എന്തെങ്കിലും ദൈവാനുഗ്രഹംമൂലം നിങ്ങൾക്ക് ഈ വരികളിൽ നിന്നു വായിച്ചെടുക്കാൻ കഴിഞ്ഞേക്കും. അതുകൊണ്ട്, നമുക്കു പിരിയാം, ഒരി-

യ്ക്കൽക്കൂടി വിട! വിചിത്രസ്വഭാവിയായ കഥാനായകനോടും വിട പ
റഞ്ഞേ തീരൂ!. എന്റെ ആദർശങ്ങളുടെ പ്രതീകമായി നിതാന്തശ്രദ്ധ
യോടെ പരിപാലിയ്ക്കപ്പെട്ട ഈ ചെറിയ പുസ്തകത്തിനും വിട! ഉത്തേ-
ജനം പകരുന്ന മധുരഭാഷണങ്ങളും കൊടുങ്കാറ്റിലൂടെയുള്ള പ്രശാന്ത
മായ യാത്രയുമടക്കം ഒരു കവിയ്ക്ക് ആഗ്രഹിയ്ക്കാവുന്നതെല്ലാം ഈ ഏ
ടുകളിൽ എനിയ്ക്കു കാണാൻ കഴിഞ്ഞു. എത്രയോ ദിവസങ്ങളിൽ മൂട
ൽമഞ്ഞു പുതഞ്ഞ താത്യായനയുടെ മുഖം ഒരു സ്വപ്നത്തിലെന്നപോ
ലെ എന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടിരിയ്ക്കുന്നു. അവളുടെ തൊട്ടടുത്തു യെ
വ്ജനിയുമുണ്ടായിരുന്നു; ഇരുണ്ട പശ്ചാത്തലത്തിൽ നിശ്ശബ്ദം പ്രവ
ഹിയ്ക്കുന്ന അവരുടെ പ്രണയം ഒരു സ്ഫടികഗോളത്തിലെന്നപോലെ
ഞാൻ കണ്ടറിഞ്ഞു. ആദ്യത്തെ ചില വരികൾ വായിച്ചു കേട്ട നിർബ
ന്ധബുദ്ധികളായ സുഹൃത്തുക്കൾക്കുവേണ്ടി, കഷ്ടം! അവരിൽ പലരും
അകന്നുപോയി, പലരും മണ്മറഞ്ഞുപോയിരിയ്ക്കുന്നു. എങ്കിലും അവ
രുടെ മനസ്സിലും യെവ്ജനിയുടെ ചിത്രം ആഴത്തിൽ ആലേഖനം
ചെയ്യാൻ കഴിഞ്ഞതായി ഞാൻ കരുതുന്നു. താത്യായനയ്ക്കുവേണ്ടി
ഞാനെഴുതിയ വരികൾ പണ്ടേ പരിത്യജിയ്ക്കപ്പെട്ടു കഴിഞ്ഞു... അതെ,
എന്തെല്ലാം അമൂല്യനിധികളാണു വിധി കവർന്നെടുക്കുന്നത്! ആക
സ്മികതയുടെ അനുഗ്രഹങ്ങളും വീശിയടിയ്ക്കുന്ന ചുഴലിയും മൂലം ജീവി
തം പരിക്ഷീണമാകുമ്പോൾ, കഥ അവസാനിയ്ക്കുന്നതിനു മുമ്പ് പുസ്ത
കം അടച്ചു വെച്ച് ആരും കാണാതെ പതുക്കെ പിൻവലിഞ്ഞു കാഴ്ച
വെട്ടത്തുനിന്നു മറയാൻ കഴിയുന്ന എഴുത്തുകാരൻ സത്യത്തിലെത്ര
യോ അനുഗ്രഹീതനാണ്!. അതുകൊണ്ട് ഒനേഗിന്റെ മുമ്പിൽനിന്നു
മാത്രമല്ല, നിങ്ങളുടെ കൺവെട്ടത്തുനിന്നും ഞാനിതാ മറയുന്നു!

# അനുബന്ധം

1. ഫോബ്ലാസ് : ലോവെറ്റിന്റെ നോവലിലെ കഥാനായകൻ
2. തലോൻ : അക്കാലത്തെ പ്രസിദ്ധമായ ഹോട്ടൽ
3. കാവറിൻ : പുഷ്ക്കിന്റെ അടുത്ത സുഹൃത്ത്
4. മൊയ്ന : ഓസറോവിന്റെ 'ഫിംഗലി'ലെ നായിക
5. ഫോൺവിസിൻ..., : നാടകകൃത്തുക്കളും അഭിനേതാക്കളും
6. ഇസ്ലോമിന : പുഷ്ക്കിന്റെ പ്രണയഭാജനമായ പ്രശസ്തനടി
7. ഗ്രിം: റൂസോയുടെ സമകാലികനായ ഫ്രഞ്ച് വൈജ്ഞാനികൻ
8. ബ്ലാഗോ : റഷ്യൻ ദിനപ്പത്രം
9. ബോഗ്ദാനോവിച്ച് : റഷ്യൻ കവി
10. യാസിക്കോവ് : പുഷ്ക്കിന്റെ സമകാലികനായ കവി
11. സ്വാത്ക്കി : ക്രിസ്തുമസ് കാലത്തെ അനുഷ്ഠാനം
12. അൽബാനോ : സുപ്രസിദ്ധനായ ചിത്രകാരൻ
13. ലെവ്ഷിൻ : രാഷ്ട്രീയസാമ്പത്തികലേഖകൻ
14. ഓർഷാവിൻ : പുഷ്ക്കിന്റെ സമകാലികനായ കവി

=====